# ഇശാഅത്തുകാർക്കുള്ള മറുപടി

## ഭാഗം-2

മൗലവി മുഹമ്മദ് ഉമർ എച്ച്. എ.

പ്രസാധകർ

കേരള അഹ്മദിയ്യാ മുസ്‌ലിം സംസ്ഥാന കമ്മിറ്റി
കോഴിക്കോട് - 673 001

(Malayalam)
ISHA'ATHUKARKULLA MARUPATI- Bagam 2
A reply to Anjuman Isha'ath - Part II

Author
MOULAVI MOHAMMED UMAR H.A.,
Chief Missionery,
Kerala State Ahmediyya Jama'ath.

Typeset at :
CODAPSCAN - Computer Design and Print-System
Thalassery Road, Kannur-2

Printed at
BRB OFFSET PRINTERS AND PUBLISHERS,
P.O. BOX 2001, Kannur-670 006, PH : 66097

Published by
KERALA AHMADIYYA MUSLIM STATE COMMITTEE
Kozhikode

Distribution :
- Ahmadiyya Book Stall
  G H Road, Calicut
- All Jama'aths in Kerala.

Commercial Details.
First Impression : March 1993
Copies Printed : 2000
Price : Rs. 15/-

Basheer Ahmed.
Manjeshwar

# അവതാരിക

അഹ്മദിയ്യാ ജമാഅത്തിൻെറ ശത്രുക്കൾ തങ്ങളുടെ വിമർശനങ്ങളിൽ സത്യത്തെ അസത്യവുമായി കൂട്ടിക്കലർത്തുകയും സത്യത്തെ വികൃതമാക്കി ചിത്രീകരിക്കുകയും ചെയ്യുന്നു. ഇസ്ലാമിൻെറ കഠിന വൈരികളായ യഹൂദന്മാർ അതിന്നെതിരിൽ ഈ അടവുകൾ തന്നെയാണ് പ്രയോഗിച്ചുകൊണ്ടിരുന്നത്. അവരുടെ നിലപാട് ഇപ്പോഴും അതുതന്നെ. അതുകൊണ്ടുതന്നെയാണ് പരിശുദ്ധ ഖുർആനിൽ അല്ലാഹു അവരെ ഇപ്രകാരം താക്കീതു ചെയ്തിട്ടുള്ളത് :-

> "നിങ്ങൾ അറിഞ്ഞുകൊണ്ട് അസത്യവുമായി കൂട്ടിക്കലർത്തുകയും സത്യത്തെ മറച്ചുവെക്കുകയും ചെയ്യരുത്. 2:43"

ഈ നയം തന്നെയാണ് ഇക്കാലത്ത് അഹ്മദിയ്യാ ജമാഅത്തിൻെറ ശത്രുക്കൾ അതിന്നെതിരിൽ അനുവർത്തിക്കുന്നത്. എൻെറ സമുദായം യഹൂദി-നസാറാക്കളെ അനുപദം അനുകരിക്കുന്ന ഒരു കാലം വരുമെന്ന് നബി(സ)തിരുമേനിയുടെ പ്രവചനം ഇവിടെ സാക്ഷാൽക്കരിക്കപ്പെട്ടിരിക്കുന്നു. കൊടിയത്തൂരിലെ "അഞ്ചുമൻ ഇശാഅത്തെ ഇസ്ലാം" ഇതിൽ പ്രത്യക്ഷ സാക്ഷിയാണ്. സത്യത്തെ സത്യംകൊണ്ട് ഖണ്ഡിക്കാൻ സാധ്യമല്ലെന്ന യാഥാർത്ഥ്യം ഈ സമർത്ഥന്മാർ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ട്. അതുകൊണ്ട് തന്നെയാണ് അവർ വസ്തുതകളെ വളച്ചൊടിക്കുകയും സത്യത്തെ മനഃപൂർവ്വം മറച്ചുവെക്കാൻ ശ്രമിക്കുകയും ചെയ്യുന്നത്.

പണ്ഡിതനായ മൌലവി മുഹമ്മദ് ഉമർസാഹിബ് H.A. (ചീഫ് അഹ്മദിയ്യാ മുസ്ലിം മിഷനറി - കേരളാ) എഴുതിയ "ഇശാഅത്തുകാർക്കുള്ള മറുപടി II" എന്ന ഈ പുസ്തകം ആദ്യന്തം ഞാൻ വായിച്ചുകേട്ടിട്ടുണ്ട്. ഇത് സഹൃദയരായ സത്യാന്വേഷകർക്ക് മാർഗ്ഗദർശനം ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു. സത്യം സ്വീകരിക്കാൻ അല്ലാഹു അവരെ സഹായിക്കുമാറാകട്ടെ.

മുഹമ്മദ് അബ്ദുൽ വഹാ
(സീനിയർ അഹ്മദിയ്യാ മിഷനറി)

9 - 3 - 93
കോഴിക്കോട്

# ആമുഖം

*"Old Vine in new Bottle"* എന്ന് ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ട്. "പഴയ വീഞ്ഞ് പുതിയ കുപ്പിയിൽ". അതേപ്രകാരമാണ് അഹ്മദിയ്യാ ജമാഅത്തിൻെറ വൈരികൾ അഹ്മദിയ്യാ ജമാഅത്തിന്നു നേരെയും സ്ഥാപകരായ ഹസ്രത്ത് അഹ്മദ്(അ)ന്നു നേരെയും അനുവർത്തിച്ചുപോരുന്ന നയം. ഞാൻ ജമാഅത്തിൽ പ്രവേശിക്കുമ്പോൾ അവരുടെ പക്കലുള്ള വലിയ ആയുധം "മിർസാ സാഹിബിൻെറ പരാജയ സാക്ഷ്യങ്ങൾ" എന്ന ഒരു ക്ഷുദ്രകൃതിയായിരുന്നു. അതിലുള്ള ആക്ഷേപങ്ങൾ പൊടിപ്പും തൊങ്ങലും വെച്ചു 1958ൽ കൊഴിക്കോട് കുറ്റിച്ചിറയിൽ അന്നത്തെ മൌദൂദി അമീറായിരുന്ന K.C. അബ്ദുല്ല മൌലവിയുടെ വക അരങ്ങേറുകയുണ്ടായി. അതിനുള്ള മൌലാനാ അബ്ദുല്ലാ സാഹിബിൻെറ മറുപടിപ്രസംഗമായിരുന്നു അഹ്മദിയ്യാ ജമാഅത്തിനെ സംബന്ധിച്ചു പഠിക്കുവാനും ചിന്തിക്കുവാനും എന്നെ പ്രേരിപ്പിച്ച ഒരു ഘടകം. അത്തരം ആക്ഷേപങ്ങൾതന്നെ പൊടിപ്പും തൊങ്ങലും വെച്ചു അവരുടെതായ ശൈലിയിൽ ഇശാഅത്ത്കാർ "പുതിയ കുപ്പിയിലാക്കി" അവതരിപ്പിച്ചതിനുള്ള മറുപടിയാണ് ഈ പുസ്തകം. ഇത്തരം ആക്ഷേപങ്ങൾക്ക് എത്രയോ തവണ പുസ്തകരൂപേണയും പ്രസംഗരൂപേണയും സത്യദൂതൻ മാസിക മുഖേനയും മറുപടി നൽകപ്പെട്ടിട്ടുള്ളതാണ്. എന്നാൽ അതൊന്നും കാണാത്ത ഭാവത്തിൽ അഹ്മദിയ്യാ ജമാഅത്തുമായി സമീപിക്കുന്നവരെ തെറ്റിദ്ധരിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടുകൂടി അതേ ആരോപണങ്ങൾതന്നെ വീണ്ടും വീണ്ടും പുസ്തകരൂപത്തിലും മാസികകളിലും അവർ പുനഃപ്രസിദ്ധം ചെയ്തുകൊണ്ടേയിരിക്കുകയാണ്. ഇതിൻെറ എല്ലാം മൂലഗ്രന്ഥം "ഇല്ല്യാസ് ഭരണി" എന്ന ആളുടെ ഒരു ക്ഷുദ്രകൃതിയാണ്. അല്ലാതെ ഇവരാരും തന്നെ മിർസാസാഹിബിൻെറ ഗ്രന്ഥങ്ങൾ എല്ലാം ഒരാവർത്തി വായിച്ചവരല്ല. അല്ലാഹുവിൻെറ പരിശുദ്ധ ഖുർആനിൽ പറഞ്ഞതുപോലെ "അല്ലാഹുവിൻെറ പ്രകാശത്തെ ഊതികെടുത്താൻ ഇവർ ശ്രമിക്കുന്നു. എന്നാൽ അല്ലാഹു ആ പ്രകാശത്തെ കൂടുതൽ വെണ്മയോടെ പ്രകാശിപ്പിക്കുക തന്നെ ചെയ്യും". അത് നാം സ്വന്തം ദൃഷ്ടികൾകൊണ്ട് കണ്ടുകൊണ്ടിരിക്കുകയാണ്. ഇവരുടെ പരിപാടികൾ എവിടെ നമുക്കെതിരായി അരങ്ങേറിയോ അവിടെയെല്ലാം നമ്മുടെ അംഗസംഖ്യ വർദ്ധിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്.

പ്രാഥമിക ഘട്ടത്തിൽ ഇവരുടെ പക്കൽ ഈസാനബി(അ) ആകാശത്തിൽ ഉണ്ടെന്നും അദ്ദേഹം അവസാനകാലത്ത് ഇറങ്ങിവരുമെന്നും ഉള്ള ന്യായവാദമായിരുന്നു മുഖ്യആയുധം. എന്നാൽ അത് തുരുമ്പിച്ചപ്പോൾ റസൂൽ തിരുമേനി(സ:അ)യുടെ ഉമ്മത്തിൽ വിശുദ്ധ ഖുർആന്ന് സേവനം അനുഷ്ഠിക്കുന്ന ശിഷ്യപ്രവാചകന്മാർക്ക് വരാൻ പാടില്ല എന്നതായി രണ്ടാമത്തെ ആയുധം.. ഈ രണ്ടു ആയുധങ്ങളും വിശുദ്ധഖുർആനാകുന്ന മൂർച്ചയുള്ള ആയുധത്തിനെതിരിൽ പരാജയപ്പെട്ടതായി ഉള്ളുകൊണ്ടു സമ്മതിക്കുന്ന ശത്രുസംഘത്തിന് ഇനിയുള്ള അടവ് പാശ്ചാത്യരായ ഇസ്ലാമിൻെറ ശത്രുക്കൾ അവതരിപ്പിച്ച അതേ അടവ് പ്രയോഗിക്കുക എന്നുള്ളതാണ്. അതായത് വിശുദ്ധ ഖുർആനിൽനിന്നും, ഹദീസുകളിൽ നിന്നും തലയും വാലും വെട്ടി ചില ഉദ്ധരണികൾ ചേർത്തു വിമർശിക്കുക എന്നുള്ളത്. അത്തരത്തിലുള്ള ആക്ഷേപങ്ങളാണ് ഇശാഅത്തുകാരുടെ "ഖാദിയാനിസം ഒരു സമഗ്രപഠനം" എന്ന പുസ്തകത്തിൽ എടുത്തുചേർത്തിരിക്കുന്നത്. ആ പുസ്തകത്തിൻെറ രണ്ടാം ഭാഗത്തിൻെറ മറുപടിയാണ് ഈ ഗ്രന്ഥം. ഇസ്ലാമിൻെറ സത്യത അറിയാൻ ആഗ്രഹിക്കുന്നവർ ഇസ്ലാമിനോട് ശത്രുതപുലർത്തുന്ന ഒരു പാദ്രിയെ സമീപിക്കുകയില്ലല്ലോ? അതേപോലെ അഹ്മദിയ്യാ ജമാഅത്തിനെക്കുറിച്ചറിയാൻ ആഗ്രഹമുള്ളവർ യഥാർത്ഥമായ സത്യം അവരിൽ നിന്നാണ് അറിയേണ്ടത്. ശത്രുക്കളിൽ നിന്നാവരുതല്ലോ. എന്നാൽ ഇവിടെ ഇശാഅത്തുകാരുടെ കുടിലതന്ത്രങ്ങളെ പണ്ഡിതനായ മൌലവി മുഹമ്മദു ഉമർ സാഹിബ് ഏതൊരു സത്യാന്വേഷിക്കും മനസ്സിലാകുന്ന വിധത്തിൽ ജനസമക്ഷം സമർപ്പിച്ചിരിക്കയാണ്. ഈ പുസ്തകം മുഖേന പതിനായിരങ്ങൾക്ക് അല്ലാഹു ഹിദായത്ത് നൽകുമാറാകട്ടെ – ആമീൻ.

എ.പി.കുഞ്ഞാമു,
കേരള സുബായി അമീർ,
അഹ്മദിയ്യാ ജമാഅത്ത്.

15.3.93
കോഴിക്കോട്.

# രണ്ടാം പതിപ്പിനെക്കുറിച്ച്

അഹ്മദിയ്യാ പ്രസ്ഥാനത്തിനെതിരെ കഴിഞ്ഞ ഒരു ശതകത്തിലധികം കാലമായി കറ്റുകെട്ടുകളിലൂടെയും വ്യാജോക്തികളിലൂടെയും അതിൻെറ ശത്രുക്കൾ കുപ്രചരണം നടത്തിക്കൊണ്ടിരിക്കുകയാണ്. തികച്ചും ഇസ്‌ലാമികാധ്യാപനങ്ങളിൽ അധിഷ്ഠിതമായ അഹ്മദിയ്യാ വിശ്വാസങ്ങൾക്ക് കടകവിരുദ്ധമായ കാര്യങ്ങളാണ് അഹ്മദിയ്യാ വിശ്വാസങ്ങളെന്ന വ്യാജേന, കൃത്രിമത്വം കൈമുതലായുള്ള ഇക്കൂട്ടർ പൊതുജനമദ്ധ്യത്തിൽ പ്രചരിപ്പിക്കുന്നത്. അഹ്മദിയ്യാ ജമാഅത്തിനെതിരെ അവമതിപ്പും, തെറ്റിദ്ധാരണയും വളർത്തുകയാണവരുടെ ലക്ഷ്യം. ഈ എല്ലാ ദുരാരോപണങ്ങൾക്കും വ്യാജോക്തികൾക്കും അഹ്മദിയ്യാ വിശ്വാസങ്ങളുടെ അടിസ്ഥാനത്തിൽ കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി ഞങ്ങൾ മറുപടി നൽകിവരുന്നുണ്ടെങ്കിലും സത്യാന്വേഷണപ്രവണതയോ, ദൈവഭയമോ തൊട്ടുതീണ്ടിയിട്ടില്ലാത്ത സത്യവിരോധികൾ അവരുടെ കുപ്രചരണങ്ങൾ ഇപ്പോഴും തുടരുകയാണ്. ഇവർ നടത്തിവരുന്ന ഏകപക്ഷീയമായ ഈ ദുരാരോപണങ്ങളും വ്യാജോക്തികളും കാരണമായാണ് അഹ്മദിയ്യാ ജമാഅത്തിൻെറ ഇപ്പോഴത്തെ ഇമാമും വാഗ്ദത്ത മസീഹിൻെറ നാലാം ഖലീഫയുമായ ഹസ്രത്ത് മിർസാ താഹിർ അഹ്മദ് സാഹിബ് അഹ്മദിയ്യത്തിൻെറ കൊടും വൈരികളായ 'അയിമ്മത്തുൽ മുകഫ്ഫിരീങ്ങളെ'യും 'മുകദ്ദിബീങ്ങളെയും ഒരു തുറന്ന പ്രാർത്ഥനാ സമരത്തിന്ന് - മുബാഹലയ്ക്ക് - വെല്ലുവിളിക്കുകയുണ്ടായത്.

1988 ജൂൺ 10-ാംനു വെള്ളിയാഴ്ച വിളംബരപ്പെടുത്തിയ പ്രസ്തുത ആഹ്വാനത്തിൽ ഖലീഫാ തിരുമനസ്സ് ഇപ്രകാരം പറയുകയുണ്ടായി :

"ഈ തർക്കം ഇതിനകം വളരെയേറെ ശക്തിപ്രാപിച്ചു കഴിഞ്ഞിരിക്കുന്നു. തികച്ചും ഏകപക്ഷീയമായ അതിക്രമങ്ങളുടെ പരമ്പര അവസാനിക്കുന്നതായി കാണുന്നുമില്ല. അഹ്മദിയ്യാ ജമാഅത്ത് എല്ലാ തരത്തിലും ക്ഷമയും സഹനവും കൈക്കൊള്ളുകയും അല്ലാഹുവിനുവേണ്ടി ഈ ഏകപക്ഷീയമായ അക്രമങ്ങളുടെ നേരെ

വിശാലഹൃദയത്തോടെ പൊറുമ കാണിക്കുകയും ആണ് ചെയ്തിട്ടുള്ളത്. സമാധാനപരമായ എല്ലാ മാർഗ്ഗങ്ങളിലൂടെയും ശത്രുനേതാക്കളെ അവരുടെ തെറ്റുകളെക്കുറിച്ച് ബോധ്യപ്പെടുത്തിക്കൊടുക്കാൻ ശ്രമിക്കുകയും അനന്തരഫലങ്ങളെപ്പറ്റി മുന്നറിയിപ്പുനൽകുകയും ചെയ്തിട്ടുണ്ട്........ എന്നാൽ കഷ്ടമെന്നുപറയട്ടെ അക്രമകാരികൾ പിന്തിരിയുന്നതിനുപകരം തങ്ങളുടെ ദ്രോഹപ്രവർത്തികളിലും അത്യാചാരങ്ങളിലും മുന്നേറിക്കൊണ്ടിരിക്കുകയാണ് ചെയ്തത്. അഹ്മദിയ്യാ ജമാഅത്തിന് സഹിക്കാൻ സാധിക്കാത്തവിധം ഈ അക്രമം എല്ലാ പരിധികളെയും പരിമിതികളെയും കടന്നുകഴിഞ്ഞിരിക്കുന്നു. അതിനാൽ നിരന്തരമായ ആലോചനകൾക്കും പ്രാർത്ഥനകൾക്കും ശേഷം ഈ അക്രമപ്രവർത്തനങ്ങൾക്ക് പ്രത്യക്ഷമായും ഉത്തരവാദികളായിട്ടുള്ള എല്ലാ വിഭാഗങ്ങളിലും പെട്ട സകല ശത്രുക്കളെയും നിഷേധികളേയും വിശുദ്ധ ഖുർ ആന്റെ അധ്യാപനമനുസരിച്ചുള്ള തുറന്ന ഒരു മുബാഹലയ്ക്ക് അഹ്മദിയ്യാ ജമാഅത്തിന്റെ ഇമാമെന്ന നിലയ്ക്ക് ആഹ്വാനം ചെയ്യുവാനും ദ്രോഹികളെയും ദ്രോഹിതരെയും വ്യക്തമായി വേർതിരിക്കുന്ന തരത്തിൽ അവർക്കിടയിൽ തന്റെ ഉഗ്രകോപത്തിന്റെ മിന്നലാട്ടം വെളിപ്പെടുത്തേണമേ എന്നുള്ള പ്രാർത്ഥനയോടെ അല്ലാഹുവിന്റെ മുമ്പിൽ അവന്റെ കോടതിയിൽ ഈ കേസ്സ് സമർപ്പിക്കുവാനും ഞാൻ തീരുമാനിച്ചിരിക്കുകയാണ്."

അഹ്മദിയ്യാ ജമാഅത്തിനെതിരെയുള്ള സർവ്വത്ര ആരോപണങ്ങളെയും ശക്തിയുക്തം നിഷേധിക്കുകയും അവയത്രയും കളവും കറ്റുകെട്ടുമാണെന്ന് പ്രഖ്യാപിക്കുകയും "ലഅ്നത്തുല്ലാഹി അലൽ കാദിബീൻ" (കള്ളം പറയുന്നവരുടെമേൽ ദൈവശാപം ഉണ്ടാവട്ടെ) എന്ന ഖുർആൻ വാക്യം ഉരുവിടുകയും അഹ്മദിയ്യാ ജമാഅത്തിന്റെ വിശ്വാസാദർശങ്ങൾ തൽസ്ഥാപകരുടെ വാക്കുകളിൽ വ്യക്തമാക്കുകയും സത്യപക്ഷത്തിന്ന് അനുഗ്രഹാശിസ്സുകളും അസത്യപക്ഷത്തിന്ന് ദൈവശാപവും ഇറങ്ങുന്നതിന്നു കരളുരുകി പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടുള്ള മുബാഹലാ ആഹ്വാനം ലോകത്തിലെ വിവിധ ഭാഷകളിൽ ലക്ഷക്കണക്കിൽ കോപ്പികൾ അച്ചടിച്ച് വിതരണം ചെയ്തു.

മുബാഹലയിൽ ഒന്നാം കക്ഷിയായി അഹ്മദിയ്യാ ഇമാം ഒപ്പിട്ടതുപോലെ രണ്ടാംകക്ഷിയായി ഒപ്പിട്ടു വിളംബരപ്പെടുത്താൻ ശത്രുനേതാക്കളെ ആഹ്വാനം ചെയ്തിരുന്നു. എന്നാൽ നിബന്ധനയനുസരിച്ച് ഈ ആഹ്വാനത്തെ സ്വീകരിക്കാൻ ആരും സന്നദ്ധരായില്ല.

സ്വയം നിബന്ധനകളുന്നയിച്ചുകൊണ്ട് ഓരോരുത്തരും ഒഴിഞ്ഞു മാറുകയാണ് ചെയ്തത്.

അഹ്മദിയ്യാ ജമാഅത്തിനെ പാക്കിസ്ഥാനിൽ നിന്നും തുടച്ചു നീക്കാൻ കച്ചകെട്ടി ഒരുങ്ങിക്കഴിഞ്ഞിരുന്ന അവിടുത്തെ സ്വേച്ഛാധിപതിയായിരുന്ന ജനറൽ മുഹമ്മദ് സിയാവുൽഹഖിനെയും കൂട്ടാളികളേയും ഈ മുബാഹലയ്ക്ക് ഹസ്രത്ത് ഖലീഫാ തിരുമനസ്സ് പ്രത്യേകനിലയിൽ ആഹ്വാനം ചെയ്തിരുന്നു. മുബാഹലയിൽ പ്രഥമ സംബോധിതൻ സിയാവുൽഹഖ് തന്നെയായിരുന്നു. അയാൾ അത് സ്വീകരിക്കാൻ സന്നദ്ധനായിരുന്നില്ല. ഈ ആഹ്വാനത്തിനുശേഷം ആ ശത്രുമുഖ്യൻെറ പേരെടുത്ത് പറഞ്ഞുകൊണ്ട് ഹസ്രത്ത് സാഹിബ് താക്കീത് നൽകിക്കൊണ്ടിരുന്നു. എന്നാൽ അതൊന്നും വകവെയ്ക്കാതെ അഹ്മദിയ്യാ പീഡനപ്രക്രിയകളിൽ ആ സത്യവിരോധി പുരോഗമിക്കുകയാണുണ്ടായത്. അയാൾ വാക്കാൽ മുബാഹല സ്വീകരിച്ചില്ലെങ്കിലും അതിനു തുല്യമായ പ്രവർത്തനങ്ങളാണ് തുടരുന്നതെന്നും തല്ഫലമായി ലോകത്ത് ഒരുശക്തിക്കും തന്നെ രക്ഷപ്പെടുത്താനാവാത്ത രീതിയിൽ അതിഭയാനകമായ ദൈവീകശിക്ഷയ്ക്ക് അയാൾ പാത്രീഭവിക്കുന്നതാണെന്നും ഹസ്രത്ത് സാഹിബ് പിന്നെയും മുന്നറിയിപ്പ് നൽകുകയുണ്ടായി.

1-7-88ൽ ചെയ്ത ജമുഅ ഖുതുബയിൽ സിയാവുൽ ഹഖിനെക്കുറിച്ച് ഇപ്രകാരം പരാമർശിക്കുകയുണ്ടായി :

"പാക്കിസ്ഥാൻ പ്രസിഡണ്ടിനെക്കുറിച്ചുള്ള ദൈവവിധി എങ്ങനെ പ്രത്യക്ഷപ്പെടും എന്നതിനെ ഞങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാണ്. ആ മനുഷ്യൻ മുബാഹലാ ആഹ്വാനം സ്വീകരിച്ചാലും ഇല്ലെങ്കിലും ദൈവശിക്ഷയിൽ നിന്ന് രക്ഷപ്പെടുകയില്ല. കാരണം അയാൾ 'റയീസുൽ മുകദ്ദിബീനും' 'ഇമാമുൽ മുകഫ്ഫിരീനും' ആണ്. അഹ്മദികൾക്കെതിരിൽ ക്രൂരമായ അക്രമങ്ങളഴിച്ചുവിട്ടതിൻെറ മുഴുവൻ ഉത്തരവാദിത്വവും അയാൾക്കാണ്. അയാൾക്ക് അല്ലാഹുവിൻെറ ശിക്ഷയെ എത്രത്തോളം നേരിടാൻ സാധിക്കും എന്ന് കാലം തെളിയിക്കും."

ഇതിനുശേഷം 12-8-88ന് ചെയ്ത ഖുത്തുബയിൽ പറയുകയുണ്ടായി :

"ദൈവകോപത്തിൻെറ ആട്ടുകൽ (ചക്ക്) ഇതാ പ്രവർത്തനമാരംഭിച്ചിരിക്കുകയാണ്. മുമ്പ് അല്ലാഹു തൻെറ ശത്രുക്കളെ ധൂളീകരിച്ചതുപോലെ തീർച്ചയായും അവൻെറ വിധി പ്രത്യക്ഷപ്പെടാൻ പോകുന്നു. ചരിത്രം ആവർത്തിക്കപ്പെടും. ലോകത്തുള്ള ഒരു നിയമത്തിനും ഈ ദൈവീക നിയമത്തെ മറികടക്കാൻ സാധിക്കുന്നതല്ല. ഈ മനുഷ്യൻ അല്ലാഹുവിൻെറ തക്ദീറിൽ നിന്ന് ഒരിക്കലും രക്ഷപ്പെടുകയില്ല......"

പിന്നീടെന്തു സംഭവിച്ചു. ? അല്ലാഹുവിൻെറ തക് ദീർ ഏതുവിധത്തിലായിരുന്നുവെന്ന് റേഡിയോ, ടി. വി. മുതലായ മാധ്യമങ്ങൾ മുഖേന കോടാനുകോടി ജനങ്ങൾക്ക് കാണാനും അറിയാനും കഴിഞ്ഞു. 1988 ആഗസ്ത് 17 ന്ന് ആകാശത്തിൻെറ അനന്തതയിൽ ഭീകരമായ ഒരു ഇടിനാദംപോലെ വന്നെത്തിയ ദൈവീകശിക്ഷയിൽ സിയാവുൽഹഖും കൂട്ടാളികളും ധൂളീകരിക്കപ്പെട്ടു! തൻെറ 28 പട്ടാളനായകന്മാരോടും അമേരിക്കൻ അംബാസിഡറോടുമൊപ്പമാണ് ഈ അഭിനവഫിർഔൻ ഒരുപിടിചാരമായി മാറിയത്!

അങ്ങനെ അഹ്മദിയ്യാ വിരുദ്ധ ഓർഡിനൻസ് പ്രഖ്യാപിച്ച 1984ൽ തന്നെ അഹ്മദിയ്യ ഖലീഫ തൻെറ ഒരു ഖുത്തുബയിൽ പറഞ്ഞ വാക്കുകളും അന്വർത്ഥമായി: 1984 ഡിസംബർ 14ന് ആ പുണ്യാത്മാവ് സിയാവുൽഹഖിനെ ഇപ്രകാരം താക്കീത് ചെയ്തിരുന്നു :

"ദൈവനിയുക്തനായ കാലത്തിൻെറ ഇമാമിന്നെതിരിൽ നിങ്ങൾ ശകാരമുതിർക്കുകയാണ്. അഹ്മദിയ്യാ ജമാഅത്തിന്ന് ആകാശഭൂമികളുടെ നാഥനായ അല്ലാഹു മിത്രമായുണ്ടെന്നോർക്കുക. നിങ്ങൾക്കൊരു മിത്രവുമില്ല. അല്ലാഹുവാണെസത്യം! ഞങ്ങളുടെ ആ മിത്രം ഞങ്ങളെ സഹായിക്കാൻ ഇറങ്ങിവരുമ്പോൾ നിങ്ങളെ രക്ഷിക്കാൻ ഒരാളുമുണ്ടാവുകയില്ല. അല്ലാഹുവിൻെറ തഖ്ദീർ നിങ്ങളെ പിടികൂടുകയും നിങ്ങൾ തുണ്ടം തുണ്ടമാക്കപ്പെടുകയും ചെയ്യുമ്പോൾ നിങ്ങളുടെ സ്മാരകശിലപോലും ഇവിടെ അവശേഷിക്കുകയുമില്ല. നിങ്ങൾ എക്കാലവും നിന്ദാപൂർവ്വം സ്മരിക്കപ്പെടുകയും ചെയ്യും. റസൂൽ തിരുമേനിയുടെ പ്രേമഭാജനമായ ഹസ്രത്ത് അഹ്മദുൽ ഖാദിയാനിയുടെ നാമം പൂർവ്വാധികം ആദരവോടും ഭക്തിയോടും സ്നേഹവായ്പ്പോടും ലോകത്ത് സ്മരിക്കപ്പെടുകയും ചെയ്യുന്നതാണ്."

നോക്കുക! എത്ര വിസ്മയകരമായ രീതിയിലാണ് അഹ്മദിയ്യാ ഖലീഫയുടെ വാക്കുകൾ പൂർത്തിയായിരിക്കുന്നത്! പാകിസ്ഥാനിലെ കിരാതമായ ഓർഡിനൻസിനുശേഷവും അഹ്മദിയ്യത്ത് പുതിയ പുതിയ രാജ്യങ്ങളിൽ വ്യാപിക്കുകയും ഹ: അഹ്മദുൽ ഖാദിയാനിയുടെ നാമം പൂർവ്വാധികം ആദരവോടും ഭക്തിയോടും സ്നേഹവായ്പോടും സ്മരിക്കപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നു. അതേ സമയം സിയാവുൽഹഖ് നിന്ദ്യതയുടെ പടുകുഴിയിൽ വീണടിഞ്ഞിരിക്കുന്നു. അഹ്മദിയ്യാ ഖലീഫയുടെ നാവിനുപിന്നിൽ അല്ലാഹുവിൻെറ നാവാണ് ശബ്ദിക്കുന്നതെന്നതിന്ന് ഇതിൽപ്പരം വേറെന്ത് ദൃഷ്ടാന്തമാണ് വേണ്ടത്!

"ഖാദിയാനിസമാകുന്ന ക്യാൻസർ തുടച്ചുനീക്കിയെന്നുറപ്പാക്കുവോളം താൻ അതിന്നെതിരെ പരിശ്രമിക്കുമെന്ന്" പ്രഖ്യാപിച്ച സിയാവുൽഹഖിൻെറ വാക്കുകൾ അയാളിലേക്കുതന്നെ തിരിച്ചു ചെന്നു. അല്ലാഹു അക്ഷരാർത്ഥത്തിൽ തന്നെ, സത്യവിരോധത്തിൻെറ കാൻസർ ബാധിച്ച അയാളെ തുടച്ചുനീക്കിയിരിക്കുന്നു. "അസത്യവാദിയെ നിൻെറ ശിക്ഷയാകുന്ന ചക്കിലിട്ട് ധൂളികരിച്ച്കളയേണമേ" എന്ന അഹ്മദിയ്യാ ഖലീഫയുടെ മുബാഹലാ പ്രാർത്ഥന അക്ഷരാർത്ഥത്തിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നു. അഹ്മദിയ്യാ ഖലീഫ കളവുപറയുന്നുവെന്നും, അഹ്മദിയ്യത്ത് കള്ളപ്രസ്ഥാനമാണെന്നുമൊക്കെ ഇപ്പോഴും ജല്പിക്കുന്ന കൊടിയത്തൂരിലെ ഇശാഅത്തുകാർ ഇസ്ലാമിന്ന് 'ധീരമായ' 'അതുല്യസേവനം' കാഴ്ചവെച്ച സിയാവുൽഹഖിന് എന്തിനീ ഗതിവന്നുവെന്നും, അഹ്മദിയ്യാ ഖലീഫയുടെ വാക്കുകൾ എന്തിന് സത്യമായി പുലർന്നുവെന്നും ചിന്തിക്കുന്നത് നന്നായിരിക്കും. സത്യവിരോധത്തിൻെറ തിമിരം ബാധിക്കാത്തവർക്ക് അത് വെളിച്ചം നൽകുമെന്നതു തീർച്ചയാണ്.

പ്രസ്തുത മുബാഹലാ ആഹ്വാനത്തിൻെറ പ്രതികൾ കേരളത്തിലും വിപുലമായി പ്രചരിപ്പിക്കുകയുണ്ടായി. എന്നാൽ അത് സ്വീകരിക്കാനുള്ള ആത്മധൈര്യം കേരളത്തിലെ ഒരു മുസ്ലിം പണ്ഡിതനും അവരുടെ പ്രസ്ഥാനങ്ങൾക്കുമുണ്ടായില്ല എന്നതാണ് യാഥാർത്ഥ്യം.

എന്നാൽ കേരളത്തിലെ ജമാഅത്തെ ഇസ്ലാമിയുടെ തണലിൽ കഴിയുന്ന അഞ്ചുമൻ ഇശാഅത്തെ ഇസ്ലാം ഹസ്രത്ത് അഹ്മദിൻെറ നുബുവ്വത്ത് വാദത്തെ അടിസ്ഥാനമാക്കി മുബാഹല നടത്തണമെന്ന ആവശ്യവുമായി മുന്നോട്ടുവന്നു. ഹ: ഖലീഫത്തുൽ

മസീഹ് അക്കമിട്ട് നിഷേധിച്ച വ്യാജാരോപണങ്ങളിൽ ഉറച്ചുനിന്ന് മുബാഹല നടത്താൻ അവർക്ക് ധൈര്യമുണ്ടായിരുന്നില്ല. അവരുടെ ആരോപണങ്ങൾ സത്യമാണെന്നും കള്ളം പറയുകയാണെങ്കിൽ തങ്ങളുടെ മേൽ ദൈവശാപമുണ്ടാവട്ടെ എന്നും ഏറ്റുപറയാനുള്ള ചങ്കൂറ്റം അവർക്കുണ്ടായിരുന്നില്ല. അങ്ങനെ തങ്ങളുന്നയിക്കുന്ന ആരോപണങ്ങൾ സത്യാധിഷ്ഠിതമല്ലെന്ന വസ്തുതയ്ക്ക് അവർതന്നെ സാക്ഷ്യം വഹിക്കുകയാണുണ്ടായത്. അഹ്മദിയ്യാ ഖലീഫ പ്രാർത്ഥിച്ചിരിക്കയില്ലെന്നും മറ്റുമുള്ള മുടന്തൻ ന്യായങ്ങളാണ് അതിന്നവർ ഉന്നയിച്ചത്. എങ്കിൽ പിന്നെ മുബാഹലയിലെ വാചകങ്ങൾ അക്ഷരംപ്രതി സാക്ഷാത്കരിച്ചുകൊണ്ട് സിയാവുൽഹഖ് ധൂളീകരിക്കപ്പെട്ടതെങ്ങനെയെന്ന് ബുദ്ധിയുള്ളവർ ചിന്തിക്കേണ്ടതാണ്. അവരുടെ അഭിപ്രായത്തിൽ ലോകത്തെ കബളിപ്പിക്കാൻ ശ്രമിച്ച അഹ്മദിയ്യാ ഖലീഫ വിജയശ്രീലാളിതനായി വിരാജിക്കുകയും അവരുടെ വീരനായകൻ ദൈവികശിക്ഷയ്ക്ക് കുറിയാവുകയും ചെയ്തത് എന്തു വിരോധാഭാസമാണ്!

മുബാഹല മുഖാമുഖം നടത്തിയെങ്കിലേ അവർക്കത് മുബാഹലയാകുമായിരുന്നുള്ളൂ! തങ്ങൾ വിശ്വസിക്കുന്നത് പരമമായ സത്യമാണെന്ന് ഉള്ളുറപ്പോടെ പ്രഖ്യാപിക്കുവാൻ അഹമ്മദികൾക്ക് കടുകളവ് ധൈര്യക്കുറവുണ്ടായിരുന്നില്ല. അവർ മുഖാമുഖ മുബാഹലയ്ക്കും സന്നദ്ധരായി.

അഹ്മദിയ്യാ ജമാഅത്തിനെതിരായുള്ള ആരോപ ണങ്ങളേറ്റുപറഞ്ഞ് മുബാഹല നടത്താൻ ധൈര്യപ്പെടാതിരുന്ന ഇശാഅത്തുകാർ മിർസാ അഹ്മദുൽ ഖാദിയാനി ശരീഅത്തില്ലാത്ത നബിയോ ഉമ്മത്തീനബിയോ അല്ലെന്നും അദ്ദേഹത്തിൻെറ വഹ്‌യുകൾ സ്വയംകൃതങ്ങളാണെന്നും ഈ വിശ്വാസത്തിൽ തങ്ങൾ അസത്യവാദികളാണെങ്കിൽ അല്ലാഹുവിൻെറ ശാപം തങ്ങൾക്കുണ്ടാവട്ടെ എന്നും പ്രാർത്ഥിക്കുകയാണുണ്ടായത്.

ഏറെത്താമസിയാതെ തന്നെ ആരാണ് അസത്യവാദികളെന്ന് അല്ലാഹു വെളിപ്പെടുത്തുകയുണ്ടായി. കള്ളംപറയുന്നവർ ആരാണെന്ന് വ്യക്തമായും മനസ്സിലാക്കത്തക്കരീതിയിൽ അസത്യപക്ഷത്തെ തുറന്നുകാട്ടുന്ന ഒരു അത്ഭുത ദൃഷ്ടാന്തമായിരുന്നു അത്.

അഞ്ചുമൻ ഇശാഅത്തുകാർ ഇന്ത്യയ്ക്കുപുറത്ത് പാക്കിസ്താൻ സൗദിഅറേബ്യ എന്നിവടങ്ങളിൽ നിന്ന് പുറപ്പെടുന്ന ചില

പത്രങ്ങളിൽ മുബാഹലകഴിഞ്ഞ അടുത്തദിവസംതന്നെ അതിൽ പങ്കെടുത്ത അഹ്മദിയ്യാ മുബല്ലിഗ് മൗലവി അബുൽ വഫാസാഹിബും അമീർ ഡോ. മൻസൂർ അഹ്മദ് സാഹിബും മരണമടഞ്ഞുവെന്ന പച്ചക്കള്ളം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. 1989 ജൂലൈ 7-ാംനുയിലെ ഇംറോസ് എന്ന പത്രത്തിൻെറ ഒന്നാം പേജിൽ തന്നെ വെണ്ടക്കാ അക്ഷരത്തിൽ ഈ കള്ളവാർത്തവന്നു. തക്ബീർ എന്ന പത്രത്തിലും ഇതേ വാർത്ത വന്നു.

എന്നാൽ അല്ലാഹുവിൻെറ അനുഗ്രഹത്താൽ ആ രണ്ടു മാന്യവ്യക്തികളും ഇന്നും സസുഖം ജീവിച്ചിരിക്കുന്നുണ്ടെന്നുള്ളത് കേരളത്തിലുള്ളവർക്ക് ഇശാഅത്തുകാരുടെ തനിനിറം മനസ്സിലാക്കാൻ സഹായകമാണ്.

കള്ളവാർത്ത പ്രസിദ്ധീകരിച്ച പത്രങ്ങളുടെ ഗതിയെന്തായി എന്നുള്ളതും ദൃഷ്ടാന്തമാണ്. 'ഇംറോസിൻെറ' പത്രാധിപർ ഒരപകടമരണത്തിൽപെട്ട് തിരോധാനം ചെയ്തതോടെ പത്രവും അതേ അവസ്ഥയിലായി. തക്ബീർ പത്രത്തിൻെറ പ്രസ്സും എഡിറ്ററുടെ വീടും മറ്റൊരു കള്ളവാർത്ത വന്നതിനെതുടർന്നുണ്ടായ പ്രക്ഷോഭത്തിൽ മുഹാജിർ ഖൗമി മൂവ്മെൻറുകാർ ചുട്ടെരിച്ചുകളഞ്ഞിരിക്കുന്നു. തക്ബീർ പത്രാധിപർ മുഹമ്മദ് സലാഹുദ്ദീൻ ജിദ്ദയിൽ അഭയംപ്രാപിച്ചു. (മാധ്യമം 21-11-91)

നോക്കുക! അസത്യപക്ഷത്തെ ഇനിയെങ്ങിനെയാണ് തോലുരിച്ച് കാണിക്കുക.

അഞ്ചുമൻ ഇശാഅത്തുകാരുമായി നടത്തിയ മുബാഹലയെക്കുറിച്ച് അഹ്മദിയ്യാ വിരുദ്ധപത്രമായ "സുന്നീവോയ്സി"ൻെറ അഭിപ്രായം ഇവിടെ ഉദ്ധരിക്കുന്നത് ഉചിതമാണെന്നു തോന്നുന്നു :

മുബാഹല - വിജയം ആർക്ക് എന്ന ശീർഷകത്തിൽ 1989 ഡിസംബർ 8-14 ലക്കത്തിൽ സുന്നിവോയ്സ് എഴുതുന്നു:

"ഖാദിയാനികൾ ലക്ഷ്യം നേടുകയും ചെയ്തു. മുബാഹല നിശ്ചയിക്കപ്പെട്ടതോടെ വാർത്താമാദ്ധ്യമങ്ങൾ ഖാദിയാനിസത്തെ പരിചയപ്പെടുത്തുന്ന ലേഖനങ്ങൾ മത്സരിച്ച് പ്രസിദ്ധപ്പെടുത്താൻ തുടങ്ങി. രാജ്യത്തെങ്ങും മുബാഹലയെപ്പറ്റി ചർച്ച നടക്കുകയും ഖാദിയാനിസത്തെക്കുറിച്ച് തീരെ കേൾക്കാത്തവർക്കുകൂടി അതി

നെക്കുറിച്ച് പഠിക്കാൻ അവസരം ലഭിക്കുകയും ചെയ്തു. മുബാഹ ല നിശ്ചയിക്കപ്പെട്ടതോടെ ഖാദിയാനിസം പഠിക്കാൻ അവരുടെ ഗ്രന്ഥങ്ങൾ വാങ്ങി വായിച്ചവർ ധാരാളമാണ്. ചില പത്രങ്ങൾ ഖാദിയാനിസത്തെ പരിചയപ്പെടുത്തിയതാകട്ടെ ഇസ്‌ലാമിലെ അവാന്തരവിഭാഗങ്ങളിലൊന്നായിട്ടുമാണ് അതിനെ വിശേഷിപ്പിച്ച ത്. ഇതുമൂലം ലോക മുസ്‌ലിംകൾ ഒന്നടങ്കം കാഫിറുകളെന്ന് വിധി യെഴുതിയ ആ പിഴച്ച പ്രസ്ഥാനത്തിന് സാധാരണക്കാരുടെ ഇട യിൽ ഇസ്‌ലാമി ൻെറ പരിവേഷം ചാർത്തിക്കൊടുത്തു..... അഞ്ചു മൻ ഇശാഅത്തും വിഘടിത സുന്നികളും ഖേദിച്ച് മടങ്ങുകയും പൊതുജനങ്ങളോട് മാപ്പുപറയുകയും ചെയ്യേണ്ടതുണ്ട്." (സുന്നി വോയ്സ് 8-12-89)

അഹ്മദിയ്യാ ജമാഅത്തിൻെറ യഥാർത്ഥ വിശ്വാസങ്ങൾ ജന ങ്ങൾക്കറിയാൻ ഇടനൽകാതെ തങ്ങളുടെ കുപ്രചരണങ്ങളുടെ വല യിൽ കുടുക്കിയിടാനുള്ള ഇശാഅത്തുകാരുടെയും അവരെപ്പോലു ള്ള സത്യവിരോധികളുടേയും പരിശ്രമങ്ങളെ പരാജയപ്പെടുത്തി ക്കൊണ്ട് പതിനായിരങ്ങളെ സാക്ഷിനിർത്തി തങ്ങളുടെ വിശ്വാസ ങ്ങൾ പ്രഖ്യാപിക്കാനും, പതിനായിരങ്ങൾ അത് ചെവികൂർപ്പിച്ച് കേൾക്കാനും സന്ദർഭമുണ്ടായി എന്നതുതന്നെ മുബാഹലയുടെ ഒരു വൻ വിജയമായി ഞങ്ങൾ കാണുന്നു. ഹസ്രത്ത് അഹ്മദുൽ ഖാദിയാനി ഇസ്‌ലാമിൽ വാഗ്ദത്തം ചെയ്യപ്പെട്ട മഹ്ദിയും മസീ ഹും ഉമ്മത്തീനബിയുമാണെന്ന സന്ദേശം ലക്ഷക്കണക്കിനാളുകൾ ക്ക് എത്തിക്കാൻ കഴിഞ്ഞതിലൂടെ ചരിത്രപരമായ ഒരു വൻ ദൗത്യവി ജയമാണ് അഹ്മദികൾ കൈവരിച്ചത് എന്ന കാര്യം നിസ്സംശയമാ ണ്. പ്രസ്തുത മുബാഹലയ്ക്ക്ശേഷം കേരളത്തിൽ മാത്രമല്ല ലോകാടിസ്ഥാനത്തിൽ തന്നെ അഹ്മദിയ്യാ ജമാഅത്തിന് അഭൂത പൂർവ്വമായ വളർച്ചയും വിജയവുമാണ് കൈവന്നിരിക്കുന്നത്.

തങ്ങൾക്കുണ്ടായ ജാള്യത മറച്ചുപിടിക്കാൻ ഇശാഅത്തുകാർ അഹ്മദിയ്യത്തിന്നെതിരെയുള്ള കുപ്രചരണങ്ങൾ തുടരുകയാണ്. മുബാഹലക്കാലത്ത് ഏറ്റുപറയാൻ അവർ ധൈര്യപ്പെടാതിരുന്ന ആരോപണങ്ങൾ വീണ്ടും ഉന്നയിച്ചുകൊണ്ടിരിക്കുന്നു. ഖാദിയാനി സം ഒരു സമഗ്രപഠനമെന്ന ഗ്രന്ഥപരമ്പരയിലൂടെ 'ലജ്ജയില്ലാത്ത വന് ആസനത്തിൽ ആൽമുളച്ചാൽ അത് ഒരു തണൽ' എന്ന് അവർ തെളിയിക്കുകയാണ്. ഒരു നൂറ്റാണ്ടുകാലമായി ശത്രുക്കളുന്നയിക്കു ന്ന ആരോപണങ്ങൾ ചർവ്വിത ചർവ്വണം ചെയ്യുന്ന ഇവർക്ക് ആത് മാർത്ഥതയും ആർജ്ജവവും ഉണ്ടായിരുന്നെങ്കിൽ ഈ ആരോപ

ണങ്ങൾ ഏറ്റുപറഞ്ഞ് മുബാഹല നടത്താൻ എന്തുകൊണ്ടവർ സന്നദ്ധരായില്ല എന്ന് ബുദ്ധിയുള്ളവർ ചിന്തിക്കേണ്ടതാണ്. ഇശാഅത്തുകാരന്റെ ഈ കുത്സിത ശ്രമത്തിന്ന് മൗദൂദികളുടെ അനുഗ്രഹാശിസ്സുകൾ വേണ്ടുവോളമുണ്ടെന്നാണ് അവരുടെതന്നെ ഇതര ലേഖനങ്ങൾ തെളിയിക്കുന്നത്. അതുകൊണ്ടുതന്നെയാണ്. ക്ഷുദ്ര കൃതികളുടെ ഈ രചയിതാക്കൾ കളവിലും വഞ്ചനയിലും യഹൂദികളേയും ഗീബൽസിനേയും കടത്തിവെട്ടിയിരിക്കുന്നത്.

സത്യാന്വേഷികൾക്ക് ഉപകരിക്കട്ടെ എന്ന ഉദ്ദേശ്യത്തോടെയാണ് മറുപടിയുടെ ഈ രണ്ടാം ഭാഗം പൊതുജനസമക്ഷം അവതരിപ്പിക്കുന്നത്. ഇതെഴുതുന്നതിൽ എനിക്ക് മാർഗ്ഗദർശനം നൽകിയ എന്റെ ഗുരുവര്യൻ ബഹു: മൗലാനാ മുഹമ്മദ് അബുൽ വഫാ സാഹിബിനും ഭാഷാസംസ്കരണം നടത്തി ഗ്രന്ഥത്തെ അലംകൃതമാക്കിയ ആത്മസഹോദരൻ കാവശ്ശേരി H. സുലൈമാൻ സാഹിബിനും എന്റെ അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുകയും അവർക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഈ പുസ്തകം നിഷ്പക്ഷബുദ്ധ്യാ പാരായണം ചെയ്യാൻ സത്യതല്പരരോട് അപേക്ഷിക്കുന്നു. അല്ലാഹു അവർക്ക് അതിനുള്ള തൗഫീഖ് നല്കുകയും ഹിദായത്തു പ്രദാനം ചെയ്യുകയും ചെയ്യുമാറാകട്ടെ.

കോഴിക്കോട് | മുഹമ്മദ് ഉമർ H.A.
1-8-1992 | അഹ്മദിയ്യാ മുസ്‌ലിം മിഷനറി കേരള

# ഹസ്രത്ത് ഇമാം മഹ്ദിയുടെ പ്രവചനങ്ങളും ദിവ്യവെളിപാടുകളും

ഒരു നബിത്വവാദിയുടെ സത്യത്തിനു സാക്ഷ്യമായി വിശുദ്ധ ഖുർആൻ മനസ്സിലാക്കിത്തരുന്ന നിരവധി ദൃഷ്ടാന്തങ്ങളിൽ ഒന്ന് ആ നബിത്വവാദിക്ക് അല്ലാഹുവിൽ നിന്നു ലഭിക്കുന്ന ദിവ്യവെളിപാടുകളും രഹസ്യകാര്യങ്ങളെക്കുറിച്ചുള്ള അറിവുകളും ആണ്. ആ പവിത്ര ഗ്രന്ഥം പറയുന്നു :

عٰلِمُ الْغَيْبِ فَلَا يُظْهِرُ عَلٰى غَيْبِهٖٓ اَحَدًا
اِلَّا مَنِ ارْتَضٰى مِنْ رَّسُوْلٍ

"രഹസ്യജ്ഞനായ അവൻ (അല്ലാഹു) തൻെറ രഹസ്യങ്ങളെ താൻ തെരഞ്ഞെടുത്ത ഒരു ദൂതനല്ലാതെ മറ്റാർക്കും വെളിപ്പെടുത്തുന്നില്ല" (72 : 27, 28)

ഈ മാനദണ്ഡത്തിൻെറ അടിസ്ഥാനത്തിൽ നോക്കിയാലും വാഗ്ദത്ത മഹ്ദിയെന്നും, മസീഹെന്നും, നബികരീം (സ) തിരുമേനിയുടെ ശിഷ്യ പ്രവാചകനെന്നും വാദിച്ചുകൊണ്ട് അവതീർണരായ ഹസ്രത്ത് അഹ്മദുൽ ഖാദിയാനി (അ) യുടെ സത്യം സൂര്യപ്രകാശം പോലെ പ്രകടമാണ്. അദ്ദേഹത്തിന്നു ലഭിച്ച ദൈവികവെളിപാടുകളും, അവയുടെ വ്യക്തമായ പുലർച്ചയും ആ പുണ്യാത്മാവിൻെറ സത്യത്തിന്നു മതിയായ സാക്ഷ്യം വഹിക്കുന്നു.

തൽസംബന്ധമായി അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി :

"എനിക്കനുകൂലമായി അവൻ ഇന്നു - 16-7-1906-വരെ വെളിപ്പെടുത്തിത്തന്ന ദൃഷ്ടാന്തങ്ങളെയും അടയാളങ്ങളെയും ഒന്നൊന്നായി എണ്ണിത്തിട്ടപ്പെടുത്തുകയാണെങ്കിൽ അത് മൂന്നു ലക്ഷത്തിൽ അധികമായിരിക്കുമെന്നു ഞാൻ അല്ലാഹുവിൻെറ പേരിൽ ആണയിട്ടു പറയുന്നു. ഞാൻ ആണയിട്ടു പറഞ്ഞ ഈ കാര്യത്തിൽ സംശയമുള്ളവർക്ക് അതിനുള്ള തെളിവുകൊടുക്കാൻ എനിക്കു സാധിക്കുന്നതുമാണ്. പ്രസ്തുത അടയാളങ്ങളിൽ ചിലത്, അല്ലാഹു തൻെറ വാഗദ്ത്തമനുസരിച്ച് എല്ലാ അവസരങ്ങളിലും ശത്രുക്കളുടെ ഉപദ്രവങ്ങളിൽ നിന്നും എന്നെ രക്ഷപ്പെടുത്തിയതും, ചിലത് അല്ലാഹു തൻെറ വാഗ്ദാനമനുസരിച്ച് എല്ലാ സന്ദർഭങ്ങളിലും എൻെറ ആവശ്യങ്ങളെയും ആഗ്രഹങ്ങളെയും പൂർത്തിയാക്കിത്തന്നതും ആണ്.

إِنِّي مُهِينٌ مَنْ أَرَادَ إِهَانَتَكَ

"നിന്നെ അവഹേളിക്കാൻ ഉദ്ദേശിക്കുന്നവരെ ഞാൻ നിന്ദ്യരാക്കുന്നതാണ്" എന്ന ദൈവിക വാഗ്ദാനമനുസരിച്ച് എന്നെ അക്രമിക്കാൻ വന്നവരെ അവഹേളനത്തിനു പാത്രമാക്കിയ സംഭവങ്ങളാണ് ചില അടയാളങ്ങൾ. എനിക്കെതിരായി കേസ്സു കൊടുത്തവർക്കെതിരിൽ, ദൈവീക മുന്നറിയിപ്പനുസരിച്ച് എനിക്കു ലഭിച്ച വിജയങ്ങളും അവൻ കാണിച്ച ദൃഷ്ടാന്തങ്ങളിൽ ചിലതാണ്. എൻെറ നിയോഗത്തിനു ശേഷമുള്ള കാലാവധിയും എൻെറ സത്യത്തിനു അല്ലാഹു കാണിച്ച മഹത്തായ മറ്റൊരു തെളിവാണ്. എന്തുകൊണ്ടെന്നാൽ ലോകാരംഭം മുതൽ സുദീർഘമായ ഈ കാലാവധി ഒരു വ്യാജവാദിക്കും ലഭിച്ചിരുന്നില്ല. ചില അടയാളങ്ങൾ കാലത്തിൻെറ സ്ഥിതിനോക്കിയാൽ മനസ്സിലാക്കാവുന്നതാണ്. അതായത് ഈ കാലഘട്ടം ഒരു ഇമാമിൻെറ (ആത്മീയ നേതാവിൻെറ) ആഗ

മനത്തിൻെറ ആവശ്യകതയെ വിളിച്ചോതുന്നു. ചില അടയാളങ്ങൾ എൻെറ സ്നേഹിതൻമാർക്കു വേണ്ടി ഞാൻ ചെയ്ത പ്രാർത്ഥനകൾ സ്വീകരിച്ചതു മുഖേന പ്രകടമായിട്ടുള്ളവയാണ്. ചിലത് ഉപദ്രവകാരികളായ ചില ശത്രുക്കൾക്കെതിരിൽ ഞാൻ ചെയ്ത പ്രാർത്ഥനകൾ സ്വീകരിക്കപ്പെട്ടതാണ്. ചിലതാകട്ടെ എൻെറ പ്രാർത്ഥനാഫലമായി ഭയങ്കര രോഗങ്ങളിൽ നിന്നുള്ള സുഖപ്രാപ്തിയും, അങ്ങിനെ സുഖം പ്രാപിക്കുന്നതിനുമുമ്പ് അതിനെക്കുറിച്ച് എനിക്കു ലഭിച്ച സുവാർത്തകളും ആണ്. ചിലതു എൻെറ സത്യത്തിനു സാക്ഷ്യമായി ഭൂമിയിലും ആകാശത്തിലും അല്ലാഹു വെളിപ്പെടുത്തിയ ദൃഷ്ടാന്തങ്ങളാണ്. എൻെറ സത്യത്തിനു സാക്ഷ്യമായി പല മഹാത്മാക്കൾക്കും, ഭക്തന്മാർക്കും ലഭിച്ച ദിവ്യദർശനങ്ങളും അത്തരം അടയാളങ്ങളിൽപെടുന്നു. അതായത് ഒരു ലക്ഷത്തിലധികം മുരീദുമാരുള്ള സിന്ധിലെ 'സജ്ജാദ : നശീൻ' സാഹിബുൽ അലം, ഖാജാ ഗുലാം ഫരീദു സാഹിബ് മുതലായവർക്ക് ദർശനം മുഖേന ഹസ്രത്ത് നബികരീം (സ) എന്നെക്കുറിച്ചുള്ള വിവരണം നൽകുകയുണ്ടായി. ഞാൻ ദൈവനിയുക്തനായ സത്യദൂതനാണെന്നു സ്വപ്നം മുഖേന അറിയിക്കപ്പെട്ട ആയിരക്കണക്കിനാളുകൾ എനിക്കു ബൈഅത്തു ചെയ്തതും എൻെറ സത്യത്തിനുള്ള അടയാളമാണ്. ലോകം അവസാനിക്കാൻ പോകുന്നുവെന്നും ഈയുള്ളവൻ അവസാനത്തെ ഖലീഫയും വാഗ്ദത്ത മസീഹും ആണെന്നും നബീകരീം (സ) സ്വപ്നത്തിൽ വന്നു പറഞ്ഞതനുസരിച്ച് എനിക്ക് ചിലർ ബൈഅത്തു ചെയ്തിരിക്കുന്നു. ഹസ്രത്ത് നിഅ്മത്തുല്ലാവലി, മിയാൻ ഗുലാബ് ഷാ (ജമാൽ പൂർ) മുതലായ ചില മഹാത്മാക്കൾ എൻെറ ജനനത്തിനും, യൗവ്വനത്തിനും മുമ്പെ തന്നെ എൻെറ പേരെടുത്തു പറഞ്ഞുകൊണ്ട് ഞാൻ മസീഹ് മൗഊദാണെന്നു മുന്നറിയിപ്പു നൽകിയതും എൻെറ സത്യത്തിനുള്ള ദൃഷ്ടാന്തങ്ങളിൽപ്പെട്ടതാണ്. ചില അടയാളങ്ങൾ ചില സമുദായങ്ങൾക്കെതിരിൽ കാലദേശങ്ങൾക്കതീതമായി നീണ്ടു കിടക്കുന്നവയാണ്. അത് മുബാഹലയെക്കുറിച്ചുള്ള ആഹ്വാനങ്ങളാണ്. അതിൻെറ പല മാതൃകകളും

ലോകം കാണുകയുണ്ടായിട്ടുണ്ട്. ★

ഇതിൻെറ പല മാതൃകകൾ ഞാൻ കണ്ടതിനുശേഷം മുബാഹലയുടെ ഏർപ്പാടു തന്നെ ഞാൻ അവസാനിപ്പിക്കുകയാണ് ചെയ്തത്. എന്നാലും, എന്നെ വ്യാജനെന്നും കുതന്ത്രക്കാരനെന്നും കറ്റുകെട്ടിപ്പറയുന്നവനെന്നും കരുതുകയും എൻെറ വാഗ്ദത്ത മസീഹ്വാദത്തെ വ്യാജപ്പെടുത്തുകയും എനിക്കു അല്ലാഹുവിൽ നിന്നു ലഭ്യമായ വഹ്യുകളെക്കുറിച്ച് അവയൊക്കെ ഞാൻ കറ്റുകെട്ടിപ്പറഞ്ഞതാണെന്നു വിചാരിക്കുകയും ചെയ്യുന്ന ആൾക്കു, അയാൾ മുസൽമാനോ, ഹിന്ദുവോ, ആര്യസമാജക്കാരനോ മറ്റേതൊരു മതാനുയായിയോ ആകട്ടെ എനിക്കെതിരിൽ എഴുത്തു മുഖേനയുള്ള മുബാഹല ചെയ്യാൻ അധികാരമുണ്ട്. ആ ആൾ അല്ലാഹുവിൻെറ തിരുസന്നിധിയിൽ താഴെ പറയുന്ന പ്രതിജ്ഞ ചെയ്തു ചില പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തേണ്ടതാണ്. അതായത്,

"ഈ മനുഷ്യൻ (ഇവിടെ എൻെറ പേര് വിശദമായി ചേർക്കണം) താൻ വാഗ്ദത്ത മസീഹാണെന്നു വാദിക്കുന്നു. എന്നാൽ ഇയാൾ വാസ്തവത്തിൽ ഒരു വ്യാജവാദിയാണെന്നും ഈ ഗ്രന്ഥത്തിൽ എഴുതിയ ഇൽഹാമുകൾ ദൈവവചനങ്ങളല്ലെന്നും മറിച്ച് എല്ലാം തന്നെ ഇയാളുടെ കറ്റുകെട്ടുക

★ നീതിയും ന്യായവുമുള്ള ഒരാൾക്കു മൗലവിഗുലാം ദസ്തഗീർ ഖുസൂരിയുടെ ഗ്രന്ഥം വായിക്കുകയാണെങ്കിൽ ഈ യാഥാർഥ്യം മനസ്സിലാക്കാവുന്നതാണ്. അയാൾ സ്വയം മുന്നോട്ടുവന്ന് ഞാനുമായി മുബാഹല ചെയ്യുകയുണ്ടായി. അതിനെക്കുറിച്ച് 'ഫൈസെ റഹ്മാനി' എന്ന ഗ്രന്ഥത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. പ്രസ്തുത മുബാഹലയുടെ ചില ദിവസങ്ങൾക്കുശേഷം തന്നെ അയാൾ മരണപ്പെടുകയുണ്ടായി. അതേ പ്രകാരം തന്നെ ജമ്മു നിവാസിയായ ചിറാഗ്ദീൻ എന്നയാൾ ഞാനുമായി മുബാഹല നടത്തി. ഞങ്ങൾ ഇരുവരിൽ ആരാണോ വ്യാജവാദി ആ ആളിനെ അല്ലാഹു നശിപ്പിക്കുന്നതാണെന്ന് അയാൾ എഴുതി. ചില ദിവസങ്ങൾക്കകം തന്നെ അയാളും അയാളുടെ രണ്ട് ആൺകുട്ടികളും പ്ലേഗ് ബാധയാൽ മരണമടഞ്ഞു.

ളാണെന്നും ഞാൻ ദൈവത്തിൻെറ പേരിൽ സത്യം ചെയ്തു പറയുന്നു. ഞാൻ എൻെറ സമഗ്രമായ പരിശോധനയ്ക്കും, പൂർണമായ പരിചിന്തനത്തിന്നും ശേഷം ഇയാൾ കറ്റുകെട്ടു കാരനും കള്ളവാദിയും ദജ്ജാലുമാണെന്ന് പൂർണഹൃദയത്തോടെ വിശ്വസിക്കുന്നു. ആകയാൽ സർവശക്തനായ അല്ലാഹുവേ! നിൻെറ പക്കൽ ഇയാൾ സത്യവാദിയാണെങ്കിൽ വ്യാജനും, കറ്റുകെട്ടുകാരനും, കാഫിറും, നിർമ്മതനും അല്ലെങ്കിൽ ഈ നിഷേധത്തിൻെറയും നിന്ദനയുടേയും ശിക്ഷയായി ഏതെങ്കിലുമൊരു കഠിനമായ ആപത്ത് എന്നിൽ ഇറക്കേണമേ. അല്ലെങ്കിൽ നീ ഇയാളെ ആപത്തിൽ അകപ്പെടുത്തേണമേ". ആമീൻ. നവീനമായൊരു ദൃഷ്ടാന്തം ആവശ്യമുള്ള ആർക്കും ഈ വാതിൽ തുറന്നിടപ്പെട്ടിരിക്കുകയാണ്." (ഹഖീഖത്തുൽ വഹ്‌യ്. ഭാ. 70-72)

ഇങ്ങനെ ഹസ്രത്ത് അഹ്മദ് (അ) തനിക്കു ലഭിച്ച ധാരാളം ദൈവിക വെളിപാടുകളെയും അവയുടെ പുലർച്ചയേയും തൻെറ സത്യത്തിനു സാക്ഷ്യമായി പലഗ്രന്ഥങ്ങളിലും എടുത്തുദ്ദരിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ വളരെ വ്യക്തമായി പൂർത്തിയായ ഈ ഇൽഹാമുകളെയും വഹ്‌യുകളെയും പാടെ അവഗണിച്ചുകൊണ്ട് ചില സത്യവിരോധികൾ അദ്ദേഹത്തിനു ലഭിച്ച ദൈവികവെളിപാടുകളെ പൈശാചികമായവയെന്ന് ചിത്രീകരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. ഇത്തരക്കാരെക്കുറിച്ചാണ് അല്ലാഹു പറയുന്നത് :

بَلْ طَبَعَ اللّٰهُ عَلَيْهَا بِكُفْرِهِمْ فَلَا يُؤْمِنُوْنَ اِلَّا قَلِيْلًا

"അവരുടെ അവിശ്വാസം മൂലം അല്ലാഹു അവരുടെ മേൽ മുദ്രവെച്ചു. അതുകൊണ്ട് അവർ വിശ്വസിക്കുന്നേയില്ല" (4 : 156)

ഇത്തരത്തിൽ ഹൃദയത്തിൽ മുദ്രയടിക്കപ്പെട്ടവരായ

'ഇശാഅത്തു'കാർ അഹ്മദിയ്യാ ജമാഅത്തിന്നെതിരായി പ്രസിദ്ധീകരിച്ച ചില ക്ഷുദ്രകൃതികളിൽ ഹസ്രത്ത് മഹ്ദീമസീഹ്(അ)ൻെറ ഹഖീഖത്തുൽ വഹ്യ് എന്ന ഗ്രന്ഥത്തിലെ ഒന്നുമുതൽ പതിമൂന്നുവരെ ഭാഗങ്ങളിൽ നിന്നു തങ്ങളുടെ സ്വതസിദ്ധമായ വക്രതയും വഞ്ചനയും പ്രയോഗിച്ച് മുന്നും പിന്നും വെട്ടിയും, വിവിധഭാഗങ്ങൾ പരസ്പരം കൂട്ടിക്കലർത്തിയും ഉദ്ധരിച്ചുകൊണ്ട് ആ മഹാത്മാവിനു ലഭിച്ച ദൈവിക വെളിപാടുകളെയും വഹ്യുകളെയും പൈശാചികമെന്നു തെളിയിക്കാൻ ഒരു പാഴ്ശ്രമം നടത്തിയിരിക്കുകയാണ്.

ഹസ്രത്ത് മസീഹ് മൗഊദ്(അ) അരുൾചെയ്യുന്നതുകാണുക :

"എനിക്കു മുമ്പെ അവതീർണ്ണരായ നബിമാർക്കും, റസൂൽമാർക്കും മറ്റു മഹാതമാക്കൾക്കും ലഭിച്ചത് പോലുള്ള ഈ ദൈവീകാനുഗ്രഹം എനിക്കു ലഭ്യമായത് അല്ലാഹുവിൻെറ അതിമഹത്തായ അനുഗ്രഹം മൂലം മാത്രമാണ്. ഇതിൽ എൻെറ യാതൊരുവിധത്തിലുള്ള വ്യക്തിപരമായ നൈപുണ്യത്തിന്നും പങ്കില്ല തന്നെ. എൻെറ യജമാനരും, നബിമാരുടെയെല്ലാം അഭിമാനവും, സർവശ്രേഷ്ഠനുമായ ഹ: മുഹമ്മദ് മുസ്തഫാ (സ) തിരുമേനിയുടെ വഴികളെ പിൻതുടരുവാനായിരുന്നില്ലെങ്കിൽ ഈ ദൈവികാനുഗ്രഹം എനിക്കൊരിക്കലും ലഭിക്കുമായിരുന്നില്ല. എനിക്കു കിട്ടിയതെല്ലാം തന്നെ ആ പുണ്യാത്മാവിനെ അനുഗമിച്ചതുകൊണ്ടു മാത്രം ലഭിച്ചതാണ്. ഹസ്രത്ത് നബികരീം (സ) തിരുമേനിയെ പിൻപറ്റാതെ അല്ലാഹുവെ സമീപിക്കുവാനോ പരിപൂർണ്ണ ദൈവിക ജ്ഞാനത്തിൽ നിന്നുമുള്ള പങ്ക് പ്രാപിക്കുവാനോ ആർക്കും സാധിക്കുകയില്ലെന്നു ഞാൻ സത്യമായും പൂർണമായും അറിയുന്നു. ഹസ്രത്ത് നബികരീം (സ) തിരുമേനിയെ യഥാർത്ഥമായും പരിപൂർണമായും പിൻപറ്റുന്നതുകൊണ്ട് ഹൃദയത്തിലുണ്ടാകുന്ന പരിവർത്തനത്തെക്കുറിച്ച് ഞാൻ ഇവിടെ പ്രസ്താവിക്കുകയാണ്. അത് സുരക്ഷിതമായ ഒരു ഹൃദയം കൈവരിക്കുക എന്നുള്ളതാണ്. അതായത് ഹൃദയത്തിൽ നിന്നും ലൗകീകമായ സ്നേഹം പുറത്തുപോ

വുകയും അവിടെ നിരന്തരവും, അനശ്വരവുമായ ഒരാത്മീയാ നന്ദം അങ്കുരിക്കുകയും ചെയ്യുന്നു. പിന്നീട് ഒരു പരിശുദ്ധി യും പരിപൂർണ്ണദൈവസ്നേഹവും ഈ സുരക്ഷിതഹൃദയ ത്തിനു ലഭ്യമാകുന്നു. ഈ അനുഗ്രഹങ്ങളൊക്കെയും ഹ: നബികരീം (സ) തിരുമേനിയെ പരിപൂർണ്ണമായി അനുഗമിക്കു ന്നതുകൊണ്ടു ലഭ്യമാകുന്നതാണ്. അല്ലാഹു പറയുന്നു.

قُلْ إِنْ كُنْتُمْ تُحِبُّونَ اللَّهَ فَاتَّبِعُونِي يُحْبِبْكُمُ اللَّهُ

"നീ പറയുക! നിങ്ങൾ അല്ലാഹുവിനെ സ്നേഹിക്കുന്നുവെ ങ്കിൽ വരൂ! എന്നെ പിന്തുടരൂ ! അപ്പോൾ അല്ലാഹു നിങ്ങളെ സ്നേഹിക്കുന്നതാണ്." (3 : 32)

ഒരു ഭാഗത്ത് നിന്നു മാത്രമുള്ള സ്നേഹത്തിൻെറ വാദം വ്യാജവും, അയഥാർത്ഥവുമാണ്. ഒരാൾ സത്യഹൃദയത്തോ ടെ അല്ലാഹുവെ സ്നേഹിക്കുന്നുവെങ്കിൽ അല്ലാഹുവും ആ ആളെ സ്നേഹിക്കുന്നു. അപ്പോൾ ഭൂമിയിൽ ആ ആൾക്കു വേണ്ടി ഒരു ഖബൂലിയത്ത് (സ്വീകാര്യസ്ഥാനം) ഉണ്ടായിത്തീ രുകയും ആയിരക്കണക്കായ മനുഷ്യഹൃദയങ്ങളിൽ അയാളെ ക്കുറിച്ചുള്ള സ്നേഹം അങ്കുരിക്കുകയും ഒരാകർഷണശക്തി ആ ആൾക്കു ലഭ്യമാവുകയും എപ്പോഴും അയാളോടൊപ്പം ഒരാത്മീയ പ്രകാശം ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യു ന്നു" (ഹഖീഖത്തുൽ വഹ്‌യ്. 64, 65)

ദൈവിക വെളിപാടുകളെയും പിശാചിൽ നിന്നുണ്ടാകാ റുള്ള ചില സ്വപ്നങ്ങളെയും താരതമ്യം ചെയ്തുകൊണ്ട് ഇതേ ഗ്രന്ഥത്തിൽ ആ പുണ്യാത്മാവ് പറയുന്നു :

"ശൈത്താൻ മനുഷ്യൻെറ കൊടിയ ശത്രുവാണ് എന്ന് ഓർത്തുകൊള്ളുക. അവൻ വിവധ മാർഗ്ഗത്തിൽ കൂടി മനു ഷ്യനെ നശിപ്പിക്കാൻ ആഗ്രഹിക്കുന്നു. ഒരു സ്വപ്നം സത്യമാ യിപുലർന്നാലും അതു ചിലപ്പോൾ ശൈത്താനിൽ നിന്നും

ഉള്ളതായിരിക്കാൻ വഴിയുണ്ട്. അതേ പ്രകാരം ഒരു ഇൽഹാം സത്യമായി പുലർന്നാലും അത് ശൈത്താനിൽ നിന്നും വന്നതാവാൻ സാധ്യതയുണ്ട്. കാരണം, ശൈത്താൻ കേവലം വ്യാജനാണെങ്കിലും മനുഷ്യൻെറ ഈമാനെ നശിപ്പിക്കുവാൻ ചിലപ്പോൾ സത്യമായ കാര്യങ്ങൾ പറഞ്ഞുകൊണ്ട് വഞ്ചിക്കുന്നു. എന്നാൽ സത്യവും, വിശ്വസ്തതയും പരിപൂർണദൈവസ്നേഹവും ഉള്ളവരിൽ ശൈത്താന്ന് ഒരിക്കലും ആധിപത്യം ഉണ്ടാകുന്നതല്ല. തൽസംബന്ധമായി അല്ലാഹു പറയുകയാണ് :

إِنَّ عِبَادِي لَيْسَ لَكَ عَلَيْهِمْ سُلْطَانٌ

"എൻെറ യഥാർത്ഥ ദാസന്മാരുടെ മേൽ നിനക്കു ഒരു വിധത്തിലുള്ള സ്വാധീനശക്തിയും ഇല്ല തന്നെ (15 : 43)

ഇവരുടെ അടയാളം ഇവർക്കു ദൈവീകാനുഗ്രഹങ്ങൾ വർഷജലം കണക്കെ ലഭിച്ചുകൊണ്ടിരിക്കും എന്നതും അല്ലാഹുവിൻെറ ഖബൂലിയ്യത്തിൻെറ ആയിരക്കണക്കിലുള്ള അടയാളങ്ങളും മാതൃകകളും ഇവരിൽ കാണപ്പെടും എന്നതുമാണ്. ഇതു സംബന്ധിച്ച് ഇൻശാ അല്ലാഹ് നാം ഈ ഗ്രന്ഥത്തിൽ വിവരിക്കുന്നതാണ്. എന്നാൽ വ്യസനമെന്നു പറയട്ടെ ഇന്ന് അധികമാളുകളും ശൈത്താൻെറ വഴിയിൽ അകപ്പെട്ടിരിക്കുന്നു. എന്നിട്ടും തങ്ങളുടെ സ്വപ്നങ്ങളിലും ഇൽഹാമുകളിലും വിശ്വാസം കൊണ്ട് തങ്ങളുടെ അസത്യവിശ്വാസങ്ങളെയും അവിശുദ്ധമാർഗങ്ങളെയും പ്രചരിപ്പിക്കുകയും ഇത്തരം സ്വപ്നങ്ങളെയും ഇൽഹാമുകളെയും സാക്ഷ്യങ്ങളാ ക്കുകയും ചെയ്യുന്നു." (ഹ : വ-3,4)

"അമേരിക്കയിൽ ഡ്യൂയി എന്നു പേരുള്ള ഒരാളുണ്ട്. അയാളുടെ ഒരു പത്രവും പുറപ്പെടുന്നു. അയാൾ ഹ: ഈസാ നബിയെ ദൈവമാണെന്നു വിശ്വസിക്കുന്നുവെന്നു മാത്രമല്ല തന്നെ ഇൽയാസ് നബിയുടെ അവതാരമായും പ്രഖ്യാപിക്കു

ന്നു. തനിക്കു ഇൽഹാം ഉണ്ടാകുന്നു എന്നയാൾ വാദിക്കുന്നു. തൻെറ സ്വപ്നങ്ങളും ഇൽഹാമുകളും ജനങ്ങളുടെ മുമ്പാകെ വെച്ചുകൊണ്ടിരിക്കുന്നു. നശ്വരനായ ഒരു മനുഷ്യനെ സർവലോകരക്ഷിതാവെന്ന് അയാൾ വിശ്വസിക്കുന്നു. ഇയാളുടെ മാതാവ് ഒരു വേശ്യാസ്ത്രീയാണെന്നതു തന്നെ ഇയാളുടെ സ്വഭാവചിത്രീകരണത്തിന്ന് മതിയായ തെളിവാണ്. താൻ ഒരു വ്യഭിചാരസന്തതിയാണെന്നു അയാൾ തന്നെ സമ്മതിക്കുന്നു. ചെരുപ്പു കുത്തിയുടെ ജാതിയിൽപ്പെട്ട അയാളുടെ സഹോദരൻ ആസ്ത്രേലിയായിൽ ചെരുപ്പുകുത്തിയുടെ ജോലിനോക്കുന്നു. ഇതു അയാൾ തന്നെ സമ്മതിച്ച വസ്തുതകളാണ്. അയാളുടെ കുടുംബാവസ്ഥകൾ ചിത്രീകരക്കുന്ന എല്ലാ രേഖകളും പത്രങ്ങളും നമ്മുടെ പക്കലുണ്ട്. (ഹഖീഖത്തുൽ വഹ്‌യ് . ഭാ.6) ★

"വിവിധ വിശ്വാസങ്ങൾ വെച്ചുപുലർത്തുന്ന നാനാജാതി മതങ്ങളിൽപ്പെട്ടവർക്കും ചില സ്വപ്നങ്ങളും ഇൽഹാമുകളും ഉണ്ടായതായും അങ്ങിനെ അവർ തങ്ങളുടെ സ്വപ്നങ്ങളുടെയും ഇൽഹാമുകളുടെയും അടിസ്ഥാനത്തിൽ മറ്റുള്ളവരെ വ്യാജപ്പെടുത്തുന്നതായും ഇത്തരം ചില സ്വപ്നങ്ങൾ സത്യമായി പുലർന്നതായും നാം കാണുന്ന സ്ഥിതിക്കു സത്യാന്വേഷികൾക്കു പലമാർഗതടസ്സങ്ങളും ഉണ്ടാകുന്നു. പ്രത്യേകിച്ച് തനിക്ക് ദൈവത്തിൽ നിന്നു ഇൽഹാം ലഭിക്കുന്നുവെന്നും താൻ ദൈവനിയുക്തനാണെന്നും വാദിക്കുന്ന ആൾക്കു ഇത് ഒരു കൊടും വിഷമാണ്. യഥാർത്ഥത്തിൽ ഇത്തരക്കാർക്ക് ദൈവവുമായി ഒരു വിധത്തിലുള്ള ബന്ധവും ഇല്ല തന്നെ. തനിക്കു ലഭിച്ച ചില സ്വപ്നങ്ങൾ സത്യമായി പുലർന്നാൽ തന്നെക്കുറിച്ച് എന്തെല്ലാമോ കരുതിക്കൊണ്ട് സത്യാന്വേഷ

★ ഇസ്ലാമിന്നും ഹഃ മുഹമ്മദ് നബി (സ) തിരുമേനിക്കും എതിരായി പുറപ്പെട്ട ഡാക്ടർ ഡ്യൂയിയുടെ ഏറ്റവും നീചവും ജുഗുപ്സാവഹവും ആയ പര്യവസാനം ഹ : അഹ്മദ് (അ) ൻെറ ദുഃആയുടെ ഫലമായി ഉണ്ടായി. എന്ന യാഥാർത്ഥം 'ഹസ്രത്ത് അഹ്മദ്ു (അ)' എന്ന മലയാള ഗ്രന്ഥത്തിൽ (ഗ്രന്ഥകർത്താവ് എൻ. അബ്ദുർ ഹീം) വിശദീകരിച്ച് രേഖപ്പെടുത്തിയിരിക്കുന്നു.

ണത്തിൽ നിന്നും മാറിനിൽക്കുന്നു. മാത്രമല്ല അവർ സത്യ ത്തെ നിന്ദിക്കുകയും അവഹേളിക്കുകയും ചെയ്യുന്നു".

"ഈ വ്യത്യാസത്തെ സത്യാന്വേഷികളുടെ മുമ്പിൽ സമർ പ്പിക്കണം എന്ന ഉദ്ദേശത്തോടുകൂടിയാണ് ഞാനിതിന്നു തുനി യുന്നത്. അതുകൊണ്ട് ഞാനീ ഗ്രന്ഥത്തെ നാല് അധ്യായങ്ങ ളായി വിഭാഗിച്ചിരിക്കുകയാണ്. ഒന്നാമത്തെ അധ്യായത്തിൽ സത്യമായി പുലർന്ന ചില സ്വപ്നങ്ങളും ഇൽഹാമുകളും ലഭിച്ചവരും എന്നാൽ ദൈവവുമായി ഒരു ബന്ധവും ഇല്ലാത്ത വരുമായ വ്യക്തികളെക്കുറിച്ചും, രണ്ടാം അധ്യായത്തിൽ ചില പ്പോൾ സദ്സ്വപ്നങ്ങളും, ഇൽഹാമുകളും ലഭിക്കുന്ന, എന്നാൽ ദൈവവുമായി ഭാഗികമായിട്ടല്ലാതെ, അധികമായ ബന്ധവും അടുപ്പവും ഇല്ലാത്ത വ്യക്തികളെക്കുറിച്ചും പ്രതി പാദിക്കുന്നതാണ്. മൂന്നാം അധ്യായത്തിൽ പ്രതിപാദിക്കപ്പെ ടുന്നവർ അല്ലാഹുവിൽ നിന്നു പരിപൂർണ്ണവും സ്ഫുടവും ആയ 'വഹ്യ്കൾ' ലഭിക്കുന്നവരും, പരിപൂർണമായ രീതി യിൽ ദൈവികഭാഷണം സിദ്ധിക്കുന്നവരും, സ്വപ്നങ്ങൾ പട്ടാ പ്പകൽപോലെ സത്യമായി പുലരുന്നവരും അല്ലാഹുവുമായി പരിപൂർണവും സുദൃഢവുമായ ബന്ധം പുലർത്തുന്നവരും ആയിരിക്കും. അവർ ദൈവനിയുക്തരായ പ്രവാചകന്മാരും നബിമാരും ആണ്."

"നാലാമത്തെ അദ്ധ്യായത്തിൽ ഞാൻ എൻെറ അവസ്ഥ കളെക്കുറിച്ച് വിവരിക്കുന്നതായിരിക്കും. അതായത് മേൽപറ യപ്പെട്ട മൂന്നു വിഭാഗങ്ങളിൽ അല്ലാഹുവിൻെറ അനുഗ്രഹ ത്താൽ എന്നെ ഏത് വിഭാഗത്തിൽ അവൻ ഉൾപ്പെടുത്തിയിരി ക്കുന്നു എന്നതിനെക്കുറിച്ച് വിശദീകരിക്കുന്നതാണ്." (ഹഖീ ഖത്തുൽ വഹ്യ് ഭാ. 6, 7)

പ്രസ്തുത അധ്യായങ്ങളിൽ ഹ: അഹ്മദ്(അ) വഹ്യ്, ഇൽഹാം, ദിവ്യവെളിപാടുകൾ, ദിവ്യദർശനങ്ങൾ ആദിയായ വയുടെ യാഥാർത്ഥ്യങ്ങളെക്കുറിച്ച് വിശദീകരിക്കുകയും ത ൻെറ സത്യത്തിനു സാക്ഷ്യങ്ങളായ ധാരാളം ദൃഷ്ടാന്തങ്ങളെ എടുത്തുദ്ധരിക്കുകയും ചെയ്തിരിക്കുന്നു.

ആദ്യം പറഞ്ഞ മൂന്നു വിഭാഗങ്ങളെക്കുറിച്ചും പ്രതിപാദിച്ചതിന്നുശേഷം അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുന്നു :

"എൻെറ ഈ വിശദീകരണത്തിൻെറ രത്നച്ചുരുക്കം ഇതാണ് : ഈ മൂന്നാമത്തെ വിഭാഗത്തിൽ പെട്ടവർക്കല്ലാതെ മറ്റാർക്കും തന്നെ വിശുദ്ധമായ വഹ്‌യ് എന്ന അനുഗ്രഹം സിദ്ധിക്കുന്നതല്ല. പ്രസ്തുത അനുഗ്രഹം ലഭക്കുന്നവർ തങ്ങളുടെ അസ്തിത്വത്തെ തന്നെ മരിപ്പിച്ചുകൊണ്ട് അല്ലാഹുവിൽ നിന്നും പുതിയൊരു ജീവിതത്തെ പ്രാപിച്ചവരായിരിക്കും. അവർ സ്വേച്ഛകളെയെല്ലാം പൂർണമായും കൈവിട്ടുകൊണ്ട് അല്ലാഹുവുമായി പരിപൂർണമായ ബന്ധം ഏർപ്പെടുത്തിയവരായിരിക്കും. അപ്പോൾ അവരുടെ അസ്തിത്വം ദൈവീക പ്രഭാവങ്ങളുടെ പ്രകടന സ്ഥാനമായിത്തീരുകയും അല്ലാഹു അവരെ സ്നേഹിക്കുകയും ചെയ്യുന്നു. തങ്ങളെ ഗോപ്യമാക്കി വെക്കാൻ അവർ എത്രതന്നെ ആഗ്രഹിച്ചാലും അല്ലാഹു അവരെ പ്രകടമാക്കുന്നതാണ്. അല്ലാഹുവിൻെറ സ്നേഹം ഇവർക്ക് ലഭിച്ചിരിക്കുന്നു വെന്നതിന്നു തെളിവായി ധാരാളം ദൃഷ്ടാന്തങ്ങൾ അവരിൽ നിന്നും ഉണ്ടാകുന്നു." (ഹഖീഖത്തുൽ വഹ്‌യ് ഭാ. 51)

"നോക്കു ! ആയിരക്കണക്കിലുള്ള ദൃഷ്ടാന്തങ്ങൾ എൻെറ സത്യത്തിന്നു സാക്ഷ്യമായി പ്രത്യക്ഷപ്പെട്ടിരിക്കുന്നുവെന്നും, ഇപ്പോഴും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നുവെന്നും, ഇനിയും വെളിപ്പെട്ടുകൊണ്ടിരിക്കുമെന്നും ഞാൻ അല്ലാഹുവിൻെറ പേരിൽ ആണയിട്ടുകൊണ്ടു പറയുന്നു. ഇത് മനുഷ്യനിർമിതമായ ഒരേർപ്പാടായിരുന്നുവെങ്കിൽ ഇത്രമാത്രം സഹായങ്ങളും ഉദവിയും എനിക്കൊരിക്കലും ലഭിക്കുമായിരുന്നില്ല. ഇത്തരത്തിൽ പ്രത്യക്ഷമായ ആയിരക്കണക്കായ ദൃഷ്ടാന്തങ്ങളെ അവഗണിച്ചുകൊണ്ട്, ജനങ്ങളെ വഞ്ചിക്കാനായി ഒന്നുരണ്ടു കാര്യങ്ങൾ എടുത്തുദ്ധരിച്ച് അവ പുർത്തിയായില്ലെന്നു ബഹളം കൂട്ടുന്നത് നീതിന്യായങ്ങൾക്കും സത്യവിശ്വാസത്തിന്നും പാടെ വിരുദ്ധമായ കാര്യമാണ്.

"അല്ലയോ, ബുദ്ധിക്കു അന്ധത ബാധിച്ചവരേ, ന്യായ

ത്തേയും നീതിയേയും വിട്ടുനിൽക്കുന്നവരേ! ആയിരക്കണെക്കിൽ ഉള്ള പ്രവചനങ്ങളിൽ നിന്നും ദീർഘദർശനങ്ങളിൽ നിന്നും ഒന്നുരണ്ടെണ്ണം പൂർത്തിയായതിനെക്കുറിച്ചു എനിക്കു മനസ്സിലാകാത്തതിനെ അടിസ്ഥാനമാക്കി മാത്രം നിങ്ങൾ ഒഴിഞ്ഞുമാറാൻ നോക്കുന്നതുകൊണ്ട് അല്ലാഹുവിൻെറ തിരുസന്നിധിയിൽ നിന്നു നിങ്ങൾക്കു രക്ഷപ്പെടാൻ സാധിക്കുമെന്നു നിങ്ങൾ കരുതുന്നുണ്ടോ? തൗബാ ചെയ്യുക. അല്ലാഹുവി ൻെറ ദിവസങ്ങൾ സമീപസ്ഥമായിരിക്കുന്നു. ഭൂമിയെത്തന്നെ പ്രകമ്പനം കൊള്ളിക്കത്തക്ക അടയാളങ്ങൾ വെളിപ്പെടാൻ പോകുന്നതേയുള്ളൂ." (ഹ:വ - ഭാ. 48)

ഹ: അഹ്മദ് (അ) ഹഖിഖത്തുൽ വഹ്യ് എന്ന ഗ്രന്ഥത്തിൽ അതിൻെറ 739 ഭാഗങ്ങളിലായി തൻെറ സത്യത്തിനു സാക്ഷ്യങ്ങളായുദ്ധരിച്ചിട്ടുള്ള വ്യക്തമായ ദൃഷ്ടാന്തങ്ങൾ ഈ ആത്മീയാന്ധന്മാർക്ക് കാണാൻ കഴിയുന്നില്ല.

ഇശാഅത്തുകാരൻ, ഹ: മഹ്ദീമസീഹിന്നിറങ്ങിയ ഇൽഹാമുകളെയും വഹ്യുകളെയും കുറിച്ച് അത് മസ്തിഷ്കഭ്രമത്തിൻെറ ബഹിർ പ്രകടനങ്ങൾ ആണെന്നു പരിഹസിച്ചിരിക്കുന്നു. അയാൾ തൻെറ "ഖാദിയാനിസം ഒരു സമഗ്രപഠനം ഭാഗം-2 ൽ പറയുന്നു :

"മിർസാ സാഹിബിൻെറ വഹ്യുകൾ പരിശോധിച്ചാൽ അവ മസ്തിഷ്ക ദൗർബല്യത്തിൻെറയും അവിശുദ്ധ ആഗ്രഹത്തിൻെറയും അവിഹിത സന്തതിയാണെന്നു മനസ്സിലാക്കാൻ പ്രയാസമില്ല" (ഭാ : 16)

സത്യവിരോധികളിൽ നിന്നുണ്ടാവുന്ന ഈ പരിഹാസ ജൽപ്പനം കേട്ടു ഞങ്ങൾ അതിശയിക്കുന്നില്ല. കാരണം എല്ലാ പ്രവാചകന്മാർക്കെതിരിലും വിശിഷ്യാ ഹ: മുഹമ്മദ് നബി (സ) തിരുമേനിക്കെതിരിലും ഇതേ ജൽപ്പനം ഉണ്ടായിട്ടുണ്ട്.

നബികരീം (സ) തിരുമേനി (നഊഊദുബില്ലാഹ്) പ്രാകൃതനും, മനോരോഗിയും, സ്കിസോഫ്രേനിയ എന്ന മാനസിക

രോഗത്തിന്നടിമയും ആയിരുന്നു വെന്നു ജോസഫ് ഇടമുറുക് 'ഖുർ ആൻ ഒരു വിമർശന പഠനം' എന്ന തൻെറ ക്ഷുദ്രകൃതി യിൽ പുലമ്പിയിട്ട് അധികം കാലമായിട്ടില്ലല്ലൊ. ഇവിടെയിതാ മറ്റൊരു ക്ഷുദ്ര'പഠന'ത്തിലൂടെ നബി ശിഷ്യനെ അവഹേളി ക്കാൻ ഇശാഅത്തുകാരൻ ഇടമറുകിനെ പിന്തുടർന്നിരിക്കു ന്നു!

പ്രസിദ്ധപണ്ഡിതന്മാരായ സി. ജി. ഫോണ്ടറും, ഫാദർ ടെഡ്ഡോവും ചേർന്നു രചിച്ച 'മീസാനുൽ ഹഖ്' എന്ന കൃതി യിൽ നബിതിരുമേനിക്കു ചിത്തരോഗമുണ്ടായിരുന്നുവെന്നു തെളിയിക്കാൻ ഹദീസു ഗ്രന്ഥങ്ങളിൽ നിന്നു വചനങ്ങളുദ്ധ രിച്ചിട്ടുണ്ട്. ലോകത്ത് അതിമഹത്തായ ഒരാത്മീയ പരിവർത്ത നം സൃഷ്ടിച്ച് കോടിക്കണക്കായ അനുയായികളെ വാർത്തെ ടുത്ത ആ പുണ്യാത്മാവിനെക്കുറിച്ച് ആയിരത്തിനാനൂറ് സംവത്സരങ്ങൾ പിന്നിട്ടിട്ടും ഇത്തരം അപവാദങ്ങൾ പുറപ്പെ ടുവിക്കുകയും ആ ദിവ്യാത്മാവിനെ വ്യാജവാദിയാണെന്നു വരുത്താൻ അദ്ദേഹത്തിൽ 'മസ്തിഷ്ക ദൗർബല്യവും' 'ചിത്ത ഭ്രമവും' ആരോപിക്കുകയും ചെയ്യുന്ന സത്യവിരോധികളായ ആത്മീയ രോഗികളെ ഇപ്പോഴും കാണാം. ജൂത ക്രൈസ്തവ പണ്ഡിതന്മാരെ അനുകരിച്ചുകൊണ്ട്, നബിതിരുമേനിയുടെ ആത്മീയസുതനായ വാഗ്ദത്ത മസീഹിനെതിരിൽ ഇശഅ ത്തുകാരനും അതേ ആക്ഷേപങ്ങൾ ഉരുവിടുന്നതുകാണു മ്പോൾ ഒരു വിശുദ്ധഖുർആൻ വചനം നമുക്കാശ്വാസം നൽകുന്നു.

كَذٰلِكَ قَالَ الَّذِيْنَ مِنْ قَبْلِهِمْ مِّثْلَ قَوْلِهِمْ تَشَابَهَتْ قُلُوْبُهُمْ

"ഇവർക്കു മുമ്പുള്ളവരും ഇങ്ങിനെ തന്നെ ആക്ഷേപം പുറ പ്പെടുവിച്ചുകൊണ്ടിരുന്നു. ഇവരുടെ ഹൃദയങ്ങളും (അവരോ ട്) സദൃശങ്ങളായിത്തീർന്നിരിക്കുന്നു." (2 : 119)

അപ്രകാരം തന്നെ,

مَا يُقَالُ لَكَ إِلَّا مَا قَدْ قِيلَ لِلرُّسُلِ مِنْ قَبْلِكَ

നിനക്കു മുമ്പെ വന്ന ദൂതന്മാരോടു പറയപ്പെട്ടതല്ലാതെ നിന്നോടു പറയപ്പെടുന്നില്ല. (11 : 44)

ചുരുക്കത്തിൽ ഇശാഅത്തുകാർ ഇസ്ലാമിന്റെ ശത്രുക്കളായ ജൂതക്രൈസ്തവ പണ്ഡിതന്മാരുടെ അനന്തരാവകാശികളാണെന്നു വ്യക്തമാകുന്നു. അതുകൊണ്ട് അവരുടെ ജൽപ്പനങ്ങളെയ്ക്കുറിച്ച് കൂടുതൽ ചർച്ച ചെയ്യേണ്ടതില്ല.

## ഇതര ഭാഷകളിലുള്ള ദിവ്യവെളിപാടുകൾ

ഇനി, ഹസ്രത്ത് അഹ്മദി(അ)ന്റെ ദിവ്യവെളിപാടുകളെ ആക്ഷേപവിധേയമാക്കുന്നതിന്ന് ഇശാഅത്തുകാരൻ ഉന്നയിച്ച രേഖകളെക്കുറിച്ച് പര്യാലോചിക്കാം.

അയാൾ എഴുതുന്നു : "വിശുദ്ധഖുർആൻ പറയുന്നു :

وَمَا أَرْسَلْنَا مِنْ رَّسُولٍ إِلَّا بِلِسَانِ قَوْمِهِ

"തന്റെ സമുദായത്തിന്നു മനസ്സിലാകുന്ന ഭാഷയിലല്ലാതെ നാമൊരു ദൂതനേയും അയച്ചിട്ടില്ല" മാത്രമല്ല മിർസാസാഹിബുതന്നെ പറയുന്നതു നോക്കുക, മാതൃഭാഷയിലോ സംസാരഭാഷയിലോ അല്ലാതെ അല്ലാഹു ഒരാളോടു സംസാരിക്കുന്നത് അപരിഹാര്യമായ ബുദ്ധിമുട്ടുകൾക്കു കാരണമാക്കും. സാധാരണക്കാരന്ന് അറിയാത്ത അത്തരം ഭാഷണം കൊണ്ട് എന്തു പ്രയോജനം ? "(ചശ്മയെമ അ്രിഫ 209)" (മിർസാസാഹിബ് സ്വന്തം കൃതികളിൽ ഭാ:13, 14, ഖാദിയാനിസം ഒരു സമഗ്രപഠനം ഭാ. 53, 54)

പ്രസ്തുത ആയത്തിൻെറ വിശദീകരണത്തിലേക്ക് കടക്കുന്നതിനുമുമ്പായി ഹസ്രത്ത് മിർസാഗുലാം അഹ്മദുൽ ഖാദിയാനി (അ)യുടെ ചശ്മയെ മഅ്രിഫ : എന്ന ഗ്രന്ഥത്തിൽ നിന്നും ഉദ്ദരണി സംഘടിപ്പിക്കുന്നതിൽ ഇശാഅത്തുകാരൻ കാണിച്ച വഞ്ചന വ്യക്തമാക്കാനാഗ്രഹിക്കുകയാണ്. സ്വതസിദ്ധമായ തൻെറ ദജ്ജാലീ സിഫത്ത് വെളിപ്പെടുത്തിക്കൊണ്ട് ചശ്മയെ മഅ്രിഫ എന്ന ഗ്രന്ഥത്തിലെ 209-ാം പേജിൽ നിന്ന് തലയും വാലും വെട്ടി ഒരുദ്ധാരണം ചേർത്ത് വായനക്കാരെ വഴികേടിലാക്കാനാണ് അയാളുദ്യമിച്ചിരിക്കുന്നത്.

ആര്യസമാജക്കാരൻ 1907 ഡിസംബറിൽ നടത്തിയ ഒരു സമ്മേളനത്തിൽ ഇസ്ലാമിന്നും അതിൻെറ പുണ്യസ്ഥാപകർക്കും എതിരിലുന്നയിച്ച നിരവധി ആക്ഷേപങ്ങൾക്കും ദുരാരോപണങ്ങൾക്കും സുദീർഘമായ മറുപടികൾ ഉൾക്കൊള്ളുന്നതാണ് 'ചശ്മയെ മഅ്രിഫ: ' എന്ന ഗ്രന്ഥം. സംസ്കൃതഭാഷമാത്രമാണ് ഈശ്വരഭാഷയെന്നും അതുകൊണ്ടാണ് വേദങ്ങൾ സംസ്കൃതഭാഷയിൽ ഇറങ്ങിയിരിക്കുന്നത് എന്നുമുള്ള ആര്യസമാജക്കാരുടെ വാദത്തെ ഖണ്ഡിച്ചുകൊണ്ട് ധാരാളം തെളിവുകളും ആധാരങ്ങളും അതിൽ നൽകിയിട്ടുണ്ട്. അതിൽ നിന്നു ഒന്നുരണ്ടുവരിമാത്രമുദ്ധരിച്ചുകൊണ്ടാണ് ഇശാഅത്തുകാരൻ തൻെറ വഞ്ചനാപാടവം തെളിയിക്കുന്നത്. പ്രസ്തുത ഗ്രന്ഥത്തിൻെറ 208 മുതൽ 210 വരെയുള്ള പേജുകൾ വായിക്കുകയാണെങ്കിൽ ആർക്കും യാഥാർത്ഥ്യം മനസ്സിലാവുന്നതാണ്.

ഹസ്രത്ത് അഹ്മദ്(അ) തൻെറ പ്രസ്തുത ഗ്രന്ഥത്തിൽ പറയുകയാണ് :

"ഒരു ദൈവിക ഗ്രന്ഥത്തിന്നുള്ള അടയാളമായി ലേഖനകർത്താവ് ഉന്നയിച്ചിട്ടുള്ളത് അത് ഈശ്വരൻെറ ഭാഷയിലായിരിക്കണം എന്നാണ്....... വേദ ഭാഷയായ സംസ്കൃതം ഈശ്വരൻെറ ഭാഷയാണെന്നതിന്ന് പ്രത്യേകമായ എന്തടയാളമാണുള്ളത്? അത് ഇക്കാലത്ത് ഒരു നിർജീവ ഭാഷയായതിനാലും

ഒരു സമുദായവും തങ്ങളുടെ ദൈനംദിന ആവശ്യങ്ങൾക്ക് ഉപയോഗിക്കാത്തത്കൊണ്ടും അത് ഈശ്വരഭാഷയാണെന്നു അറിവില്ലാതെ ആരെങ്കിലും പറയുന്നുവെങ്കിൽ ഉപയോഗമില്ലാതെ ഉപേക്ഷിക്കപ്പെട്ട വേറെയും ഭാഷകൾ ലോകത്തുണ്ടല്ലോ! ആ ഭാഷകളെയും ഈശ്വരന്റെ ഭാഷയായി ഗണിക്കാമോ? എന്നാൽ വേദഭാഷയായ സംസ്കൃതം ഈശ്വര ന്റെ പ്രത്യേക ഭാഷയാണെന്നും അവൻ തന്റെ കച്ചേരിയിൽ ഉപയോഗിക്കുന്ന ഒന്നാണെന്നും ആണെങ്കിൽ അതിനുള്ള തെളിവും സമർപ്പിക്കേണ്ടതാണ്............ ഏതെങ്കിലും ഒരു ഭാഷ ഉപയോഗത്തിലില്ലാതെ ഉപേക്ഷിക്കപ്പെട്ടത്കൊണ്ട് ഈശ്വരന്റെ ഭാഷയായിത്തീരുമെങ്കിൽ ഇത്തരത്തിൽ നിർജീവങ്ങളായ മറ്റു ഭാഷകൾ ദൈവഭാഷകളായിത്തീരാതിരിക്കാൻ എന്തു കുറ്റമാണ് ചെയ്തിരിക്കുന്നത് ? ഇതരഭാഷകളും പുരാതനങ്ങളാണെന്നുള്ളത് ആര്യസമാജക്കാർക്ക് സ്വീകരിക്കാതിരിക്കാൻ വയ്യ. കാരണം ഈ ലോകം ആരംഭിച്ച് കോടാനുകോടി വർഷമായിട്ടും അന്നുതൊട്ട് ആര്യാവർത്തത്തിൽ മാത്രമാണോ മനുഷ്യകുലം നിലനിന്നുവന്നിരുന്നത്. ഒരേഭാഷമാത്രമാണോ സംസാരിച്ചു വന്നിരുന്നത്? ഒരു ബുദ്ധിമാനും ഈ തത്വം സ്വീകരിക്കാൻ തയ്യാറല്ല. കാരണം ഇത് പ്രകൃതി നിയമത്തിന്നുതന്നെ വിരുദ്ധമായ ഒന്നാണ്. രണ്ടുമൂന്നു നൂറ്റാണ്ടുകൾ കഴിയുമ്പോൾ തന്നെ ഒരു ഭാഷയിൽ പരിവർത്തനം സംഭവിക്കുന്നതായി നമുക്കു കാണാൻ സാധിക്കുന്നു. അതേ പ്രകാരം തന്നെ ഓരോ നൂറിൽപരം നാഴികകൾ കടന്നുപോകുമ്പോൾ ഒരേഭാഷയിൽ തന്നെ വ്യത്യാസങ്ങളും വ്യതിയാനങ്ങളും കണ്ടുവരുന്നു. ഇതിൽ നിന്നും ഭാഷയിൽ ഉണ്ടാകുന്ന പരിവർത്തനങ്ങൾ വളരെ പുരാതന കാലംതൊട്ടേ കണ്ടുവരുന്ന ഒന്നാണെന്നു മനസ്സിലാകുന്നു."

ചുരുക്കത്തിൽ മനുഷ്യനെ സൃഷ്ടിച്ച ദൈവംതന്നെ അവന്റെ ഭാഷകളെയും സൃഷ്ടിക്കുകയും, കാലക്രമേണ അതിൽ പരിവർത്തനങ്ങൾ ഏർപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നു എന്നും വിശ്വസിക്കാതെ തരമില്ല. മനുഷ്യന്റെ ഭാഷ ഒന്നും, അവന്ന് ഇൽഹാം ഇറങ്ങുന്ന ഭാഷ മറ്റൊന്നും ആവുക എന്നത് ബുദ്ധിക്കു നിരക്കാത്ത ഒരു കാര്യമാ

ണ്. അതിൽ അപരിഹാര്യമായ ബുദ്ധിമുട്ടുകൾ ഉണ്ടാകും. മനുഷ്യനു മനസ്സിലാകാത്ത ഭാഷയിൽ ഉണ്ടാകുന്ന ഇൽഹാം കൊണ്ടുള്ള പ്രയോജനമെന്താണ്? ആര്യസമാജക്കാരുടെ സിദ്ധാന്തമനുസരിച്ച് വേദം ലഭിച്ച ഋഷിമാരുടെ ഭാഷ വൈദിക സംസ്കൃതം അല്ലായിരുന്നുവെങ്കിൽ, അവർക്ക് ആ ഭാഷ മനസ്സിലാക്കാനും ഗ്രഹിക്കാനും വയ്യെങ്കിൽ, അത്തരം ഭാഷയിൽ അവർക്ക് ഇൽഹാം ഇറക്കുന്നത് കരുതിക്കൂട്ടി അവരെ തൻെറ ഉപദേശങ്ങളിൽ നിന്നും തത്വങ്ങളിൽനിന്നും അകറ്റി നിറുത്തുന്നതിന്ന് തുല്യമായിരിക്കും...... അനാവശ്യമായ ഇത്തരം മുടന്തൻ ന്യായങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്നതുകൊണ്ട് ആര്യസമാജക്കാർക്ക് എന്തുപ്രയോജനമാണുണ്ടാകുന്നതെന്ന് ഞാൻ അത്ഭുതപ്പെടുകയാണ്. മനുഷ്യനുള്ളതെല്ലാം ഈശ്വരൻേറയും സ്വന്തമല്ലേ? ഈ സ്ഥിതിയിൽ മനുഷ്യന്ന് അവൻെറ തന്നെ ഭാഷയിൽ മനസ്സിലാക്കിക്കൊടുക്കുന്നതിൽ പരമേശ്വരന്ന് എന്തപമാനമാണുണ്ടാവുക. എന്ത്! നമ്മുടെ ദൈവം നമ്മുടെ ഭാഷയിൽ ചെയ്യുന്ന പ്രാർത്ഥനകളെ സ്വീകരിക്കുന്നില്ലേ? നമ്മുടെ ഭാഷയിൽ തന്നെയുള്ള നമ്മുടെ പ്രാർത്ഥനകൾ സ്വീകരിക്കുന്നതിൽ അവൻെറ മാഹാത്മ്യത്തിന്ന് ഒരു കുറവും ഉണ്ടാകുന്നില്ലെങ്കിൽ നമ്മുടെ ഭാഷയിൽ തന്നെ നമുക്കു മനസ്സിലാക്കിത്തരുന്നതിൽ അവനെങ്ങിനെ അപമാനമുണ്ടാകും.

അല്ലാഹു ഓരോ സമുദായത്തിന്നും അവരുടെ ഭാഷയിൽ തന്നെ ഹിദായത്ത് നൽകുന്നുവെന്നത് അവൻെറ പണ്ടേയുള്ള ചര്യയിൽപ്പെട്ട ഒന്നാണെന്നു ഓർമിക്കുക. എന്നാൽ ഇൽഹാം ലഭിക്കുന്ന ആൾക്ക് ഒരു ഭാഷയിൽ നല്ല പ്രാവിണ്യമുണ്ടെന്നാൽ ആ ഭാഷയിൽത്തന്നെ ചിലപ്പോൾ ഇൽഹാം ഇറക്കുന്നു........ നാം വിശുദ്ധ ഖുർആൻെറ അനുയായികളാണ്. നമ്മുടെ ന്യായപ്രമാണഗ്രന്ഥം അല്ലാഹുവിൽ നിന്നുള്ള വിശുദ്ധ ഖുർആനാണ്. അതുകൊണ്ട് നമുക്ക് അല്ലാഹുവിൽനിന്ന് അറബി ഭാഷയിൽ ധാരാളം വഹ്‌യുകൾ ലഭിച്ചുകൊണ്ടിരിക്കുന്നു. നമുക്കുള്ളതെല്ലാംതന്നെ ഹസ്രത്ത് നബികരീം (സ) മുഖേന ലഭ്യമായവയാണെന്നും, ഓരോ കാര്യത്തിലും ആ പുണ്യാത്മാവു മുഖേന മാത്രമേ നാം അനു

ഗൃഹീതരാവുകയുള്ളൂവെന്നും ഉള്ളതിലേക്ക് സ്പഷ്ടമായ തെളിവാണിത്. ഈ കാലഘട്ടത്തിൽ എല്ലാ മനുഷ്യരെയും ഒരേ സമുദായമാക്കിമാറ്റേണമെന്ന് അല്ലാഹു ഇച്ഛിക്കുന്നു. അതുകൊണ്ട് നമുക്ക് ഇതരഭാഷകളിലും ഇൽഹാം ലഭ്യമാകുന്നു. എന്നാലും ദൈവികഭാഷണം അധികമായും അറബിയിൽതന്നെ ഉണ്ടാകുന്നു. മാത്രമല്ല ദൈവികഭാഷണമായി ഇറങ്ങിക്കൊണ്ടിരിക്കുന്നതിൽ അധികഭാഗവും വിശുദ്ധഖുർആനിലെ ആയത്തുകളുമാണ്. അതിൻെറ ഉദ്ദേശം വിശുദ്ധ ഖുർആൻ ദൈവവചനമാണെന്നു പ്രകടിപ്പിക്കുകയാണ്. കൂടാതെ ഇൽഹാം ലഭിക്കുന്ന ആൾ ഏതൊരു പ്രവാചകനിലാണോ വിശ്വസിക്കുന്നത് ആ പ്രവാചകൻ (സ) സത്യവാനാണെന്നും ആ ആൾ വിശ്വസിക്കുന്ന ഗ്രന്ഥമായ വിശുദ്ധ ഖുർആൻ ദൈവീകഗ്രന്ഥമാണെന്നും ഇത്കൊണ്ട് സാക്ഷ്യപ്പെടുന്നു.

ചുരുക്കത്തിൽ, ഈ കാലഘട്ടത്തിലും വിവിധഭാഷകളിലുള്ള ഇൽഹാമുകൾ ലഭിക്കുന്നതിൽ നിന്നും, ഇൽഹാം മുഖേനയുള്ള നൂറുകണക്കായ ദീർഘദർശനങ്ങളും പ്രവചനങ്ങളും പൂർത്തിയായിക്കൊണ്ടിരിക്കുന്നതിൽനിന്നും അല്ലാഹു വിവിധ ഭാഷകളിൽ ഇൽഹാം ഇറക്കുന്നുവെന്നും, അല്ലാഹുവിൽ നിന്നു സദ്സ്വപ്നങ്ങൾ ഉണ്ടാകുന്നുവെന്നും സ്ഥാപിതമാകുന്നില്ലേ?" (ചശ്മയെ മഅ്രിഫ : ഭാ-217-219)

ഹസ്രത്ത് മസീഹ്മൗഊദിൻെറ ഈ വിശദീകരണം ഇശാഅത്തുകാരൻെറ ആക്ഷേപത്തിനുള്ള ശരിയായ മറുപടിയാവുന്നുവെന്നുമാത്രമല്ല മസീഹ്മൗഊദിൻെറ വാചകങ്ങൾ ഉദ്ധരിക്കുന്നതിൽ അയാൾ കാണിച്ച വഞ്ചനാത്മകമായ തിരിമറികളുടെ തോലുരിച്ചു കാട്ടുകയും ചെയ്യുന്നു.

മനുഷ്യർ പൊതുവെ സംസാരിക്കാത്ത ഭാഷയിലാണ് ദൈവം വെളിപാടുകൾ ഇറക്കുക എന്നും, അതുകൊണ്ടാണ് എവിടെയും സംസാരഭാഷയല്ലാത്തതും തൻെറ സ്വന്തം ഭാഷയുമായ സംസ്കൃതത്തിൽ മാത്രം വേദം ഇറക്കിയിരിക്കുന്നതെന്നും മറ്റു ഭാഷയിലൊന്നും ദൈവം വെളിപാടു ഇറക്കുക

യില്ലെന്നും ഉള്ള ആര്യസമാജത്തിൻെറ വാദത്തെ ഖണ്ഡിച്ചു കൊണ്ട് ആർക്കും അറിയാത്ത ഭാഷയിലുള്ള അത്തരം ദൈവ ഭാഷണം അപരിഹാര്യമായ ബുദ്ധിമുട്ടുകൾ ഉണ്ടാക്കുമെന്നാണ് ഹഃ മസീഹ് മൗഊദ് വ്യക്തമാക്കിയിരിക്കുന്നതെന്ന് അദ്ദേഹത്തിൻെറ വിശദീകരണം വായിക്കുന്ന ആർക്കും മനസ്സിലാകുന്നതാണ്. എന്നാൽ എന്തെങ്കിലും പറഞ്ഞ് ജനങ്ങളെ വഴി കേടിലാക്കണമെന്നത് ജീവിതവ്രതമായി സ്വീകരിച്ചിരിക്കുന്ന ഇശാഅത്തുകാരൻ 'മിർസാസാഹിബുതന്നെ പറയുന്നത് നോക്കുക എന്നു പറഞ്ഞ് ഉദ്ധരിച്ച വാചകം കണ്ട് തെറ്റിദ്ധിക്കാനിടയുള്ളവർ "ഇല്ലാ ബിലിസാനി ഖൗമിഹി" എന്ന ആയത്തിന്ന്, ഇശാഅത്തുകാരനുകൂടി സ്വീകാര്യരായിരിക്കാവുന്ന വിഃ ഖുർ ആൻ വ്യാഖ്യാതാക്കൾ എന്തു വിശദീകരണമാണ് നൽകിയിരിക്കുന്നതെന്നു ശ്രദ്ധിക്കേണ്ടതാണ്.

1. റൂഹുൽ മ ആനി എന്ന തഫ്സീർ ഗ്രന്ഥത്തിൽ പറയുന്നു:

"ഇല്ലാ ബിലിസാനി ഖൗമിഹി' (അവരുടെ സമുദായത്തിൻെറ ഭാഷയിലല്ലാതെ ) എന്നതിൻെറ വിവക്ഷ ഏതൊരു ജനസമുദായത്തിലേക്കാണോ അവർ (പ്രവാചകന്മാർ) നിയുക്തരാകുന്നത് ആ സമുദായത്തിൻെറ ഭാഷയിൽ അവർ സംസാരിക്കുന്നു എന്നാകുന്നു. (റൂഹുൽമആനി Vol.4ഭാ-209).

2. മദാരികിത്തൻസീൽ, ഖാസിൻ എന്നീ തഫ്സീറുകളാൽ ഇപ്രകാരം പറയുന്നു :

اِلَّا بِلِسَانِ قَوْمِهٖ اِلَّا مُتَكَلِّمًا بِلُغَتِهِمْ

ഒരു നബി തൻെറ സമുദായത്തിൻെറ ഭാഷയിൽ സംസാരിക്കുന്നു (ഖാസിൻ Vol. 3 ഭാ. 82)

പ്രസ്തുത വിശദീകരണമനുസരിച്ച് ഹസ്രത്ത് അഹ്മദ് (അ) തൻെറ സമുദായത്തിൻെറ ഭാഷയിൽതന്നെ സംസാരി

ക്കുകയും ധാരാളം ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തു.

പ്രസ്തുത ആയത്ത് നബിതിരുമേനി(സ)ക്കു മുമ്പ് വിവിധ കാലഘട്ടങ്ങളിലും വിവിധ സമുദായങ്ങളിലും അവതീർണരായ പ്രവാചകന്മാരെയാണ് ഉദ്ദേശിക്കുന്നത്. 'ഇല്ലാബിലിസാനി ഖൗമിഹി' (അവരുടെ സമുദായത്തിൻെറ ഭാഷയിലല്ലാതെ) എന്ന വചനം ഈ യാഥാർത്ഥ്യത്തെ വിളിച്ചോതുന്നുണ്ട്. എന്തെന്നാൽ ഹ:നബികരീം(സ) തിരുമേനിയോ അദ്ദേഹത്തിൻെറ ശിഷ്യപ്രവാചകനായ ഹസ്രത്ത് അഹ്മദോ ഒരു പ്രത്യേക സമുദായത്തിന്നുവേണ്ടി മാത്രം അവതീർണരായവരായിരുന്നില്ലല്ലോ.

ഹസ്രത്ത് ഇബ്നു അബ്ബാസ്(റ) പറയുന്നതു കാണുക

عَنْ اِبْنِ عَبَّاسٍ قَالَ اللّٰهُ تَعَالٰى فَضَّلَ مُحَمَّدًا
عَلَى الْاَنْبِيَاءِ قَالَ اللّٰهُ تَعَالٰى وَمَا اَرْسَلْنَا مِنْ
رَسُوْلٍ اِلَّا بِلِسَانِ قَوْمِهٖ اِلَى الْاٰيَة وَقَالَ
اللّٰه تَعَالٰى لِمُحَمَّدٍ صلعم وَمَا اَرْسَلْنَاكَ اِلَّا
كَافَّةً لِّلنَّاسِ فَاَرْسَلَهُ اللّٰهُ اِلَى الْجِنِّ وَالْاِنْسِ

"അല്ലാഹു ഹസ്രത്ത് നബികരീം(സ) തിരുമേനിക്കു ഇതര പ്രവാചകന്മാരുടെ മേൽ പ്രാധാന്യവും മുഖ്യത്വവും പ്രദാനം ചെയ്തിരിക്കുന്നു. നാം ഒരു പ്രവാചകനെയും അവരുടെ ജനവിഭാഗത്തിൻെറ ഭാഷയിലല്ലാതെ അയച്ചിട്ടില്ല - അവർക്ക് വിശദീകരിച്ച് മനസ്സിലാക്കിക്കൊടുക്കാനായി. എന്നാൽ ഹസ്രത്ത് നബികരീം(സ) തിരുമേനിയോടു അല്ലാഹുപറയുന്നത് 'നാം നിന്നെ എല്ലാ ജനവിഭാഗത്തിന്നുമായിട്ടല്ലാതെ അയച്ചിട്ടി

ല്ല എന്നാണ്. അതായത് അല്ലാഹു ആ പുണ്യാത്മാവിനെ ജിന്നിന്നും ഇൻസിന്നും പ്രവാചകനായി നിയോഗിക്കുകയാണുണ്ടായത്." (മിശ്ക്കാത്ത്, കിത്താബുൽഫിത്തൻ ഫസായിലു നബിയ്യിനാ എന്ന അധ്യായം മൂന്നാം ഫസൽ ഭാ: 515)

പ്രസതുത ഹദീസിൽ നിന്നും നാലുകാര്യങ്ങൾ മനസ്സിലാകുന്നു

1. വമാഅർസൽനാ മിൻ റസൂലിൻ എന്ന ആയത്ത് നബികരീം(സ)ന്നു മുമ്പുള്ള പ്രവാചകന്മാരെ കുറിച്ചുള്ളതായിരുന്നു.
2. പ്രസ്തുത തിരുവചനം നബികരീം (സ) തിരുമേനിയെ കുറിക്കുന്നതല്ല.
3. ജനവിഭാഗം (ഖൗം) എന്നതിന്റെ വിവക്ഷ വിവിധ പ്രവാചകന്മാർ അവതീർണരായ വിവിധ സമുദായങ്ങളാണ്.
4. നബികരീം(സ) ഒരു പ്രത്യേക സമുദായത്തിന്നോ ജനവിഭാഗത്തിന്നോ വേണ്ടിമാത്രം നിയുക്തനായ പ്രവാചകനായിരുന്നില്ല.

പ്രസ്തുത ആയത്തിൽ അതത് സമുദായത്തിന്റെ ഭാഷയിൽ അവരിൽ നിയുക്തരായ പ്രവാചകന്മാർക്ക് വഹ്‌യും ഇൽഹാമും ഉണ്ടായതായി പ്രസ്താവിച്ചിട്ടില്ല. തന്നെയുമല്ല ഹ: സുലൈമാൻ നബി(അ) :

عُلِّمْنَا مَنْطِقَ الطَّيْرِ

പക്ഷികളുടെ ഭാഷ ഞങ്ങൾക്കു പഠിപ്പിക്കപ്പെട്ടു (27 : 17) എന്നു പറയുന്നു. ഇതിൽ നിന്നു കാക്ക, പരുന്ത്, പ്രാവ് മുതലായ പക്ഷികളുടെ ഭാഷ ഇൽഹാം മുഖേന അദ്ദേഹത്തിന്നിറങ്ങി എന്നും അദ്ദേഹം പ്രസ്തുത പക്ഷികളുടെ മാർഗദർശകനായി നിയുക്തനായി എന്നുമാണോ വിവക്ഷിക്കേണ്ടത്? പക്ഷികളുടെ ഭാഷ ഹ: സുലൈമാൻ നബിയുടെ സ്വന്തം ഭാഷയായിരുന്നില്ല. പക്ഷികളുടെ ഭാഷയിൽ അദ്ദേഹം

പ്രബോധനം ചെയ്തിരുന്നതായി വി: ഖുർആനിൽ നിന്നും തെളിയുന്നുമില്ല.

ചുരുക്കത്തിൽ, ഒരു പ്രവാചകൻ അഭിമുഖീകരിക്കുന്ന ജനതയെ അവരുടെ ഭാഷയിൽതന്നെ ഉപദേശനിർദ്ദേശങ്ങൾ നല്കി ഉദ്ധരിക്കാനുള്ള ഭാഷാപരിജ്ഞാനം ആ പ്രവാചകന്ന് ഉണ്ടായിരിക്കും എന്നല്ലാതെ അദ്ദേഹത്തിന് ലഭിക്കുന്ന വഹ്‌യ്/ഇൽഹാമുകൾ പോലും അവിടുത്തെ പൊതുജനഭാഷയിൽ ആയിരിക്കണം എന്ന നിബന്ധനയിലേക്ക് പ്രസ്തുത ആയത്ത് വിരൽചൂണ്ടുന്നേയില്ല. അത്കൊണ്ടുതന്നെ അർത്ഥകല്പനകൾ തികച്ചും ദുരുപതിഷ്ടിതം എന്ന് പറയേണ്ടിയിരിക്കുന്നു.

ഹസ്രത്ത് മസീഹ്മൗഊദ്(അ)ന്നു അല്ലാഹു ഇംഗ്ലീഷു ഭാഷയിൽ വഹ്‌യ് ഇറക്കിയതിൽ ഇശാഅത്തുകാരന്ന് ആക്ഷേപമുണ്ട്. അല്ലാഹുവിന്ന് അറബിയിൽ മാത്രമെ സംസാരിക്കാൻ സാധിക്കുകയുള്ളൂ എന്നും അവന്ന് ഇംഗ്ലീഷോ മറ്റുഭാഷകളോ അറിഞ്ഞുകൂടെന്നും അഥവാ ഇംഗ്ലീഷിൽ വഹ്‌യ് ഇറക്കുന്നത് അവൻെറ മഹത്വത്തിന് നിരക്കാത്തതാണ് എന്നുമാണോ ഇശാഅത്തുകാരൻ കരുതുന്നത്?

എന്നാൽ ഹഃഅഹ്മദ്(അ)ന്നു അദ്ദേഹത്തിന്നു മനസ്സിലാകാത്ത ഇംഗ്ലീഷുഭാഷയിൽ വഹ്‌യ് ഇറങ്ങിയതിൻെറ ഉദ്ദേശ്യവും തത്വവും, ഇശാഅത്തുകാരൻെറയും മറ്റു അഹ്മദീവിരോധികളുടെയും ആചാര്യനാകാൻ അർഹതയുള്ള മൗലവി മുഹമ്മദ് ഹുസൈൻ ബട്ടാലവിതന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഹസ്രത്ത് അഹ്മദ്(അ)ൻെറ വിരോധിയാകുന്നതിന്നുമുമ്പ് ആ മഹാത്മാവിൻെറ 'ബറാഹീനെ അഹ്മദിയ്യ' എന്ന ഗ്രന്ഥത്തിന്ന് റിവ്യൂ എഴുതിക്കൊണ്ട് മൗലവി ബട്ടാലവി ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

"ബറാഹീനെ അഹ്മദിയ്യയുടെ കർത്താവിൻെറ മാതൃഭാഷ ഹിന്ദി ആയിരിക്കെ, മതഭാഷയും വിജ്ഞാനഭാഷയും അറബിയും, ഉപയോഗിക്കുന്ന ഭാഷ ഫാർസിയും ആയിരിക്കെ

മാതൃഭാഷയോ പൊതുവിൽ ഉപയോഗിക്കുന്ന ഭാഷയോ മത ഭാഷയോ അല്ലാത്ത, ഒരറിവും ഇല്ലാത്ത ഇംഗ്ലീഷ് ഭാഷയിൽ എന്തിന്നു ഇൽഹാമുകൾ ഉണ്ടായി അതിൻെറ രഹസ്യവും പ്രയോജനവും എന്ത്? എന്ന് ചോദിക്കപ്പെടുകയാണെങ്കിൽ അതിനുള്ള ഉത്തരം ഇതാണ് : അതായത് അദ്ദേഹത്തിൻെറ പ്രകൃതിയിലും ചിന്തയിലും ഒരു വിധത്തിലുള്ള കൃത്രിമത്വവും ഇല്ല എന്ന് സംബോധകർക്കും, ശ്രോതാക്കൾക്കും മനസ്സിലാക്കിക്കൊടുക്കുക എന്നുതന്നെ. അദ്ദേഹത്തിൻെറ മാതൃഭാഷയും മതഭാഷയും ആയ ഹിന്ദിയിലും ഫാർസിയിലും അറബിയിലും ഇൽഹാമുകൾ ഉണ്ടാവുകയാണെങ്കിൽ ഇവ അദ്ദേഹം സ്വന്തം ചമച്ചുണ്ടാക്കിയതായിരിക്കാം എന്ന ആശയം സംശയദൃക്കുക്കൾക്കുണ്ടാകാമല്ലോ. അല്ലെങ്കിൽ പ്രസ്തുത ഇൽഹാമുകൾ അദ്ദേഹത്തിൻെറ മസ്തിഷ്കത്തിൻെറ പ്രവർത്തനഫലമായുണ്ടായതാണെന്നും അവർക്ക് സംശയിക്കാമല്ലോ. എന്നാൽ അദ്ദേഹത്തിന്നു അറിയാത്ത ഭാഷയിൽ ഒരു ഇൽഹാം ഉണ്ടാകുക എന്നത് ഇത്തരം സംശയത്തിനുള്ള കാരണമാകുന്നില്ല. അറബിയുമായി ഒരു ബന്ധവും ജ്ഞാനവും ഇല്ലാത്ത ഒരാൾക്കു പെട്ടെന്ന് അറബിയിൽ വചനങ്ങൾ ഉണ്ടാക്കുവാൻ സാധിക്കാത്തതുപോലെയാണ് ഇതും." (റിവ്യൂബറാഹീനെ അഹ്മദിയ്യ ഭാഗം 282)

ഹസ്രത്ത് അഹ്മദ്(അ)ന്ന്, അദ്ദേഹത്തിന്നുതന്നെ അറിയാത്ത ഭാഷയിൽ ഇൽഹാം ഇറങ്ങിയതിൽ മറ്റൊരു രഹസ്യവുമുണ്ട്. അതായത് ആ കാലത്ത്, ഇൽഹാം അക്ഷരരൂപത്തിൽ ഇറങ്ങാറില്ലെന്ന് ആര്യസമാജക്കാരും ചില മുസ്ലിംകൾ തന്നെയും സിദ്ധാന്തിച്ചിരുന്നു. വിശുദ്ധഖുർആനെക്കുറിച്ച് അത് നബികരീം(സ) തിരുമേനിക്ക് അക്ഷരരൂപത്തിൽ ഇറക്കപ്പെട്ടതായിരുന്നില്ലെന്നും അദ്ദേഹത്തിൻെറ മസ്തിഷ്കത്തിൽ ഉദിച്ച ചിന്തകളുടെ ബഹിർപ്രകടനമായിരുന്നുവെന്നും ചില മുസ്ലിംകൾതന്നെയും അക്കാലത്ത് വിശ്വസിച്ചിരുന്നു. അവരുടെ പക്കൽ വിശുദ്ധഖുർആനിലെ ആയത്തുകൾ ദൈവവചനങ്ങളായിരുന്നില്ല. മുഹമ്മദ്നബിയുടെ സ്വന്തം വാക്കുകളായിരുന്നു. അതിന്നു തെളിവായി അവർ പറഞ്ഞിരുന്നത് മുൽഹമുകൾക്ക് അവരുടെതന്നെ ഭാഷയിൽ ഇൽഹാം

ഇറങ്ങുന്നു. അവർക്കറിയാത്ത ഭാഷയിൽ ഇറങ്ങുന്നില്ലല്ലൊ എന്നായിരുന്നു. ഇത്തരം ദുഷിച്ച ചിന്തകളെ ഖണ്ഡിക്കുവാനെന്നോണം അല്ലാഹുഹക്കമെൻ അദ്‌ലൻ ആയ ഹ: മസീഹ് മൗഊദിന്ന് അദ്ദേഹത്തിന്നറിയാത്ത ഭാഷയിൽ ഇൽഹാമുകൾ ഇറക്കുകയുണ്ടായി. അതിൽ പറയപ്പെട്ട പ്രവചനങ്ങൾ കാലാന്തരേണ വിവിധ രൂപത്തിൽ പൂർത്തിയാവുകയും അങ്ങിനെ ഇൽഹാം അക്ഷരരൂപത്തിൽ ഇറങ്ങില്ലെന്ന വാദക്കാരുടെ ജല്പനങ്ങൾക്ക് അല്ലാഹു മറുപടി നൽകുകയും ചെയ്തു.

ഹസ്രത്ത് അഹ്മദ്(അ)ന്ന് വഹ്‌യായി ലഭിച്ച ചില അക്കങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഇശാഅത്തുകാരൻ തൻെറ ശൈത്താനീ ശൈലിയിൽ പരിഹസിക്കുന്നതു നോക്കുക: "ഈ അക്കങ്ങൾ എന്തിനെയാണു സൂചിപ്പിക്കുന്നതെന്നു വ്യക്തമായിട്ടില്ല. ഈ കോഡ് വഹ്‌യുകളുടെ രഹസ്യം ആർക്കും പിടികിട്ടുന്നില്ല. ഏതോ സുപ്രധാനമായ സത്യസാക്ഷ്യമാണിതെങ്കിൽ മിർസയും അനുയായികളും അതറിയാതെ പോയി" (മിർസാ സാഹിബ് സ്വന്തം കൃതികളിൽ, ഭാ: 15, മിർസാ ഖാദിയാനി പ്രവാചകനോ 54, ഖാദിയാനിസം 56)

എന്നാൽ വിശുദ്ധഖുർആനിൽ ഇന്നും വ്യക്തമായി മനസ്സിലാക്കാനാകാത്തതും മുഫസ്സിറുകൾക്കു അർത്ഥവും വിശദീകരണവും നൽകാൻ കഴിയാത്തതുമായ പല കോഡ് ഭാഷകളും ഉണ്ടെന്നുള്ള യാഥാർത്ഥ്യം തൻെറ പരിഹാസത്തിൻെറ പാരമ്യതയിൽ അയാൾ മറന്നുപോയിരിക്കുകയാണ്. തൻെറ പരിഹാസപാടവത്തിന്ന് വിശുദ്ധഖുർആൻ കൂടി കുറിയായിരിക്കുന്നുവെന്ന് അയാൾ ഓർക്കേണ്ടതായിരുന്നു.

വി:ഖുർ ആനിൽ ഒരിടത്തു അല്ലാഹു പറയുന്നു:

عَلَيْهَا تِسْعَةَ عَشَرَ

'അതിൻ മീതെ പത്തൊമ്പത് ഉണ്ട്' (14:31)

എന്താണ് ഈ പത്തൊമ്പത് എന്ന് മുഫസ്സിറുകൾക്ക് ഇതുവരെ ഒരെത്തും പിടിയും കിട്ടിയിട്ടില്ല. അടുത്ത കാലത്ത് അമേരിക്കയിലെ ഒരു പള്ളി ഇമാമും അവിടത്തെ യൂണിവേഴ്സിറ്റി പ്രൊഫസറുമായിരുന്ന റാശദ് ഖലിഫ കംപ്യൂട്ടറിൻെറ സഹായത്തോടെ ഈ 19ന്ന് നിർവ്വചനം കണ്ടെത്താൻ ശ്രമിക്കുകയുണ്ടായി ★

വിശുദ്ധഖുർആനിൽ ധാരാളം മുഖത്തആത്തുകൾ (അലിഫ് ലാം മീം, കാഫ്, ഹാ യാ ഐൻ, സ്വാദ്, ഐൻ സീൻ, ഖാഫ് മുതലായവ) ഉണ്ട്. കോഡ് ഭാഷയിലുള്ള ആ അക്ഷരവഹ്‌യുകളുടെ രഹസ്യം 1400 സംവത്സരമായിട്ടും ആർക്കും അറിഞ്ഞുകൂടാ. നബിതിരുമേനിയാകട്ടെ അവ വിശദീകരിച്ചുതന്നിട്ടുമില്ല. വാഗ്ദത്ത മസീഹിൻെറ കാലഘട്ടവുമായി അതിൻെറ വിശദീകരണം നിശ്ചയിക്കപ്പെട്ടിരുന്നതിനാൽ അഹ്മദിയ്യാ ഖലിഫമാർ അല്ലാഹുവിൽനിന്നു ലഭ്യമായ ദിവ്യജ്ഞാനമനുസരിച്ച് അവയെ വിശദീകരിക്കുകയുണ്ടായി. വിവിധതത്വങ്ങളുടെ അടിസ്ഥാനത്തിൽ കാര്യകാരണസഹിതം മുഖത്തആത്തുകൾ വിശദീകരിക്കാൻ അഹ്മദിയ്യാ ഖലീഫമാർക്ക് അല്ലാഹു ഭാഗ്യം നൽകി. അതിന്നു മുമ്പ് ആർക്കും ഇത്തരം മുഖത്ത ആത്തുകൾക്ക് നിർവചനമോ വിശദീകരണമോ നൽകാൻ സാധിച്ചിരുന്നില്ല.

ഇമാം ഫഖ്റുദ്ദീൻ റാസി തൻെറ തഫ്സീർ കബീർ എന്ന ഗ്രന്ഥത്തിൽ മുഖത്തആത്തുകളെക്കുറിച്ച് പറയുകയാണ് :

---

★ പിന്നീട് തൻെറ ഗവേഷണ ഫലങ്ങളെ ഒരു ദൃഷ്ടാന്തമായി അവതരിപ്പിച്ചുകൊണ്ട് നുബുവ്വത്തു വാദം തുടങ്ങിയ റാശദ്ഖലീഫ ഏറെത്താമസിയാതെ വ്യാജവാദികൾക്ക് ഖുർആൻ വിധിച്ച ദൈവിക ശിക്ഷയ്ക്കിരയായി അതിദാരുണമാംവിധം കൊലചെയ്യപ്പെടുകയുണ്ടായി. വ്യാജവാദവുമായി രംഗത്തു വരുന്ന കള്ള പ്രവാചകന്മാർ വിജയിക്കുകയില്ലെന്നും, അവർക്കു ദീർഘകാലം ജീവിക്കാൻ സാധിക്കുകയില്ലെന്നും ഒരിക്കൽകൂടി തെളിയിക്കപ്പെട്ട മഹാത്ഭുതമായിരുന്നു അത്. പക്ഷേ ആത്മീയാന്ധത ബാധിച്ച ഇശാഅത്തുകാരുടെ കാര്യമോർത്ത് നമുക്കു സഹതപിക്കാം.

"ഇത് അല്ലാഹു തനിക്കായി മാത്രം സ്വായത്തമാക്കിയ ഗോപ്യ മായ ഒരു ജ്ഞാനമാണ്. ഹസ്രത്ത് അബൂബക്കർ(റ) ഇപ്രകാ രം പ്രസ്താവിക്കുന്നു. ഓരോ ദൈവിക ഗ്രന്ഥത്തിലും ഏതെ ങ്കിലും ഒരു രഹസ്യം കാണപ്പെടുന്നതാണ്. വിശുദ്ധ ഖുർആ നിൽ അടങ്ങിയിരിക്കുന്ന രഹസ്യം ചില അധ്യായങ്ങളുടെ ആരംഭത്തിൽ കാണപ്പെടുന്ന മുഖത്തആത്തുകളാണ്. ഹ: അലിയുടെ അഭിപ്രായം ഓരോ ദൈവീക ഗ്രന്ഥത്തിന്നും ഒരു സംഗ്രഹമുണ്ട്. വിശുദ്ധഖുർആന്റെ സംഗ്രഹം – രത്നച്ചുരു ക്കം ഈ മുഖത്തആത്തിൽ അടങ്ങിയിരിക്കുന്നു. ഇമാം ശഅ് അ്ബിയോട് മുഖത്തആത്തിനെക്കുറിച്ചന്വേഷിച്ചതിന്ന് ഇത് ഒരു ദൈവീകരഹസ്യമാണ് അതിനെക്കുറിച്ചറിയുവാൻ നീ പാടുപെടേണ്ട ആവശ്യമില്ല എന്നാണ് മറുപടി നൽകിയത്. അബൂ ഇബ്യാൻ, ഹ: ഇബ്നു അബ്ബാസ്(റ)വിൽ നിന്ന് ഇപ്ര കാരം രിവായത്തു ചെയ്യുന്നു : ഈ അക്ഷരങ്ങളുടെ യഥാർ ത്ഥ്യം അറിയുവാൻ പണ്ഡിതന്മാർ ചെയ്ത എല്ലാ പരിശ്രമങ്ങ ളും തോൽവിയടയുകയാണുണ്ടായത്. (തഫ്സീർ കബീർ Vol.1 ഭാ. 227)

ഹ: ഇമാം ഗസ്സാലി (ഇൽമുൽകലാം ഭാ: 57) ഹ: ശാഹ് വലിയുല്ലാഹ് (അൽഫൌസുൽ കബീർ ഫീ ഉസൂലിത്തഫ് സീർ ഭാ: 40) ഹ: മുജദ്ദിദ് അൽഫിസാനി (മക്ത്തൂബാത്ത് വാല്യം–1 ഭാ. 224, 225) മുതലായ മഹാത്മാക്കൾ പ്രസ്തുത മുഖത്തആത്തിന്റെ വിശദീകരണം അസാധ്യമാണെന്നും അവ ദൈവീകരഹസ്യങ്ങളിൽപ്പെട്ട ഗോപ്യജ്ഞാനങ്ങളാണെ ന്നും പ്രസ്താവിക്കുകയുണ്ടായി.

അല്ലാഹുവിന്റെ സത്ത സീമാതീതമാണെന്നതുപോലെ തന്നെ അവന്റെ ജ്ഞാനവും സീമാതീതമാണ്. മനുഷ്യന്റെ അറിവിന്ന് അതിനെ എത്തിപ്പിടിക്കാൻ സാധ്യമല്ല. മലക്കുകൾ കൂടി

لَا عِلْمَ لَنَا إِلَّا مَا عَلَّمْتَنَا

"നീ ഞങ്ങൾക്കു പഠിപ്പിച്ചതല്ലാതെ ഞങ്ങൾക്കൊരറിവും ഇല്ല

എന്നു ദൈവസന്നിധിയിൽ ഏറ്റുപറയുന്നു." അല്ലാഹു വിശുദ്ധ ഖുർആനിൽ

وَلَا يُحِيطُونَ بِشَيْءٍ مِّنْ عِلْمِهِ إِلَّا بِمَا شَاءَ

"അവൻെറ ഇച്ഛയും അനുമതിയും ഇല്ലാതെ അവൻെറ ജ്ഞാനത്തിൽ നിന്നും ആർക്കുംതന്നെ ഒന്നും ലഭിക്കുന്നില്ല" എന്നും അരുൾ ചെയ്യുന്നു. അതുകൊണ്ട് അല്ലാഹുതൻെറ വിശിഷ്ടദാസന്ന് നൽകിയിരിക്കുന്ന ഇത്തരം ഗോപ്യമായ ജ്ഞാനങ്ങളുടെ യാഥാർത്ഥ്യം മനസ്സിലാക്കാതെ പരിഹാസത്തിനു മുതിരുന്നത് അല്ലാഹുവിനെതന്നെ പരിഹസിക്കുന്നതിന് തുല്യമാണ്. മാത്രമല്ല ഈ പരിഹാസശരങ്ങൾ നബിതിരുമേനി(സ) വരെ ചെന്നെത്തുന്നുവെന്നും ഈ 'അല്പജ്ഞാനി' അറിയുന്നില്ല.

ഇത്തരം ആക്ഷേപങ്ങൾക്കു മറുപടി നൽകിക്കൊണ്ട് ഹ: അഹ്മദ്(അ) ഇപ്രകാരം പറയുന്നു : "അല്ലാഹുവിൽ നിന്നുള്ള ഭാഷണത്തിൻെറ യാഥാർത്ഥ്യവും അതിൻെറ അർത്ഥവും അപ്പോൾതന്നെ എന്തുകൊണ്ട് വ്യക്തമാക്കപ്പെടുന്നില്ല എന്നു നിങ്ങൾ പറയുകയാണെങ്കിൽ എനിക്കു പറയാനുള്ളത് ഇതാണ്: വിശുദ്ധ ഖുർആനിൽ ഉള്ള മുഖത്തആത്തിൻെറ അർത്ഥം ഇതേവരെ ആർക്കും വ്യക്തമായിട്ടില്ലല്ലോ. ത്വാഹാ, നൂൻ, കാഫ്, ഹാ,യാ, ഐൻ, സ്വാദ് എന്നീ അക്ഷരങ്ങളുടെ വിവക്ഷ എന്താണ്?" (ഹ. വഹ്‌യ് ഭാ. 223)

മറ്റൊരിടത്ത് അദ്ദേഹം പറയുകയാണ് :

"വിശ്വാസയോഗ്യമായ തഫ്സീർ ഗ്രന്ഥങ്ങളിൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു. സയുഹ്സമുൽജം ജമ് ഉ വയുവല്ലൂനദ്ദുബുർ (54 : 46) എന്ന ആയത്ത് ഇറങ്ങിയപ്പോൾ ഈ പ്രവചനത്തിൻെറ യാഥാർത്ഥ്യം എനിക്കു മനസ്സിലായില്ലെന്ന് ഹ: നബികരീം (സ) തിരുമേനി അരുൾ ചെയ്യുകയുണ്ടായി. പി

ന്നീട് ബദ്ർ യുദ്ധത്തിൽ വിജയം ലഭിച്ചപ്പോൾ പ്രസ്തുത പ്രവചനം ഈ വിജയത്തെക്കുറിച്ചുള്ളതാണെന്ന് മനസ്സിലായി.

തനിക്കു സ്വപ്നത്തിൽ അബൂജഹലിന്നുള്ളതാണെന്നു പറഞ്ഞുകൊണ്ട് ഒരു മുന്തിരിക്കുല ദൃശ്യമാവുകയുണ്ടായെന്നും അബൂജഹലിനെപ്പോലുള്ള ഒരു മനുഷ്യന് സ്വർഗ്ഗത്തിൽ മുന്തിരിക്കുല ലഭ്യമാകുന്നതിൻെറ പൊരുൾ മനസ്സിലാകാതെ അതിശയപ്പെട്ടുവെന്നും ഒരിക്കൽ നബികരീം(സ) അരുൾ ചെയ്യുകയുണ്ടായി. പിന്നീട് അബൂജഹലിൻെറ മകൻ ഇക്‌രിമ മുസ്‌ലീമായപ്പോൾ പ്രസ്തുത പ്രവചനം പൂർത്തിയാവുകയും അതിൻെറ സത്യാവസ്ഥ മനസ്സിലാവുകയും ചെയ്തു."

(സമീമ ബറാഹീനെ അഹ്മദിയ്യ V ഭാഗം - ՏՑ)

ചുരുക്കത്തിൽ ഹ: അഹ്മദ് (അ)ന്നു, തനിക്കു ലഭിച്ച ചില വഹ്‌യുകളുടെയും ഇൽഹാമുകളുടെയും പൊരുൾ മനസ്സിലാക്കാൻ സാധിച്ചിരുന്നില്ലെങ്കിൽതന്നെ അത് ആക്ഷേപാർഹമാവുകയില്ലെന്നു മാത്രമല്ല അത് അദ്ദേഹത്തിൻെറ കൃത്രിമരഹിതമായ പ്രകൃതിയെയും നിഷ്കപടതയെയും സത്യസന്ധതയെയും സാക്ഷ്യപ്പെടുത്തുകകൂടിയാണ് ചെയ്യുന്നത്.

ഹസ്രത്ത് അഹ്മദ്(അ)ന്നു ലഭിച്ച, ഇത് വരെ പുലർന്നതും പുലർന്നുകൊണ്ടിരിക്കുന്നതുമായ ദിവ്യവെളിപാടുകളുടെയും ദീർഘദർശനങ്ങളുടെയും നേരെ കണ്ണടച്ചുകൊണ്ട് തനിക്കുമനസ്സിലാകാത്ത ചില വഹ്‌യ് ഇൽഹാമുകളെ പൊക്കിപ്പിടിച്ചാക്ഷേപിക്കുകയാണ് ഇശാഅത്തുകാരൻ. ആത്മീയ ജ്ഞാനമില്ലാതെ 'അബൂജഹിൽ' എന്നു അറിയപ്പെടാനിടയായ പ്രവാചകശത്രുവിൻെറ പുനരവതാരങ്ങൾ ഈ കാലഘട്ടത്തിലും പ്രത്യക്ഷപ്പെട്ടതിൽ അത്ഭുതപ്പെടാനില്ല. കാരണം ഇതൊരു സത്യപ്രവാചകൻെറ കാലഘട്ടമാണെന്ന് വിളിച്ചോതുകയാണ് അവർ!

# ഹസ്രത്ത് അഹ്മദി (അ)ന്നു ലഭിച്ച ചില ഇൽഹാമുകളെക്കുറിച്ചുള്ള ആക്ഷേപങ്ങൾക്ക് മറുപടി

ഹ: അഹ്മദ് (അ) ന്നു ലഭിച്ച ഇൽഹാമുകളെക്കുറിച്ച് പൊതുവിലുള്ള ആക്ഷേപങ്ങൾക്ക്, ദൈർഘ്യഭയംനിമിത്തം വളരെ സംക്ഷിപ്തമായാണ് മറുപടി പറഞ്ഞിരിക്കുന്നത്. ആക്ഷേപകന്ന് തീരെ മനസ്സിലാകാത്തതോ അഥവാ മനസ്സിലായിട്ടും ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാനായി വഞ്ചനാത്മകമായി എടുത്തുദ്ധരിച്ചിട്ടുള്ളതോ ആയ ചില ഇൽഹാമുകളെക്കുറിച്ച് അല്പം പരിശോധിക്കാം.

ഇശാഅത്തുകാരൻ എഴുതിയിരിക്കുന്നു :

"മുഹമ്മദു നബിക്കു അല്ലാഹു ഇറക്കിയ വഹ്യുകളാണ് വി: ഖുർആൻ എന്നു വിശ്വസിക്കുന്നവർക്ക് മിർസാ ഖാദിയാനി സമർപ്പിച്ച വചനങ്ങൾ അല്ലാഹുവിൻെറ വഹ്യുകളാണെന്ന് വിശ്വസിക്കാൻ സാധ്യമല്ല. കാരണം അവ തമ്മിൽ യാതൊരു വിധ സാധർമ്യമോ സാമ്യമോ ഇല്ല". (മുബാഹല സത്യം ആരുടെ പക്ഷത്ത് ഭാ: 17)

ഇത്രയും പറഞ്ഞുകൊണ്ട് ഹ: അഹ്മദ്(അ)ന്ന് ലഭിച്ച ചില വഹ്യുകളെയും വി: ഖുർആനിലെ ചില ആയത്തുകളെയും താരതമ്യപ്പെടുത്തി ജനങ്ങളെ വ്യക്ത[illegible]ിയിൽ തെറ്റിദ്ധരിപ്പിക്കാനും വഞ്ചിക്കാനുമാണ് ഇശാഅത്തുകാരൻ ഒരുമ്പെട്ടിരിക്കുന്നത്.

അതായത്, അവന്ന് (അല്ലാഹുവിന്ന്) സന്തതിയേതുമില്ല, അവൻ ആരുടെയും സന്താനവും അല്ല (112:3) എന്ന ആയത്തിനെ, (മിർസാ) നീ എന്നിൽ നിന്നാണ് ഞാൻ നിന്നിൽ നിന്നും എന്ന വഹ്യുമായി താരതമ്യപ്പെടുത്തിക്കൊണ്ട് ഈ വഹ്യ് വിശുദ്ധ ഖുറാൻെറ സിദ്ധാന്തത്തിന്നെതിരായതാണെന്ന് വരുത്തിത്തീർക്കുകയാണ് അയാൾ. (മുബാഹല സത്യം ആരുടെ പക്ഷത്ത് ഭാ-17)

പ്രസ്തുത വഹ്യ്കൊണ്ട് ഹ: അഹ്മദ്(അ) താൻ (നൗഊദുബില്ലാഹ്) ദൈവത്തിൻെറ പിതാവാണെന്നും പുത്രനാണെന്നും വാദിച്ചു എന്നു ധ്വനിപ്പിക്കുകയാണ് ആക്ഷേപകൻ. എന്നാൽ പ്രസ്തുത ഇൽഹാമിൻെറ അടിസ്ഥാനത്തിൽ ഹസ്രത്ത് അഹ്മദ് (അ) അങ്ങിനെ പഠിപ്പിക്കുകയോ ഏതെങ്കിലും ഒരഹ്മദി അങ്ങിനെ വിശ്വസിക്കുകയോ ചെയ്യുന്നില്ലെന്നു ഇശാഅത്തുകാരനറിയാമെങ്കിലും ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുക എന്ന അയാളുടെ ജോലിക്ക് കള്ളം പറയാതെ പറ്റുകയില്ലല്ലൊ.

മേൽ ഇൽഹാമിലടങ്ങിയ പ്രയോഗം അന്യോന്യമുള്ള സമ്പർക്കത്തെയും ബന്ധത്തെയും എടുത്തു കാട്ടുവാനായി വി:ഖുർആനിലും ഹദീസിലും പല ഭാഗങ്ങളിൽ പ്രയുക്തമായിട്ടുണ്ട് :

ഉദാഹരണമായി ഹ: താലൂത്ത് (അ) തൻെറ വമ്പിച്ച സൈന്യവുമായി യാത്ര ചെയ്തുകൊണ്ടിരുന്നപ്പോൾ വഴിയിൽ ഒരു നദികാണുകയും ആരും അതിൽനിന്നു വയറുനിറയെ വെള്ളം കുടിക്കരുതെന്ന് നിർദ്ദേശിക്കുയുമുണ്ടായി. തുടർന്നദ്ദേഹം പറഞ്ഞു.

فَمَنْ شَرِبَ مِنْهُ فَلَيْسَ مِنِّيْ وَمَنْ لَّمْ يَطْعَمْهُ فَإِنَّهُ مِنِّيْ

"അതിൽ നിന്നു വെള്ളം കുടിക്കുന്നവർ എന്നിൽപ്പെട്ടവരല്ല. ആരാണോ കുടിക്കാത്തവർ അവർ എന്നിൽപ്പെട്ടവരാണ് (2 : 250) ഇശാഅത്തുകാരൻ നൽകുന്ന വിശദീകരണപ്രകാരം ആ നദിയിൽ നിന്നു വെള്ളം കുടിക്കുന്നവർ താലൂത്തിൻെറ മക്കളല്ല എന്നും, കുടിക്കാത്തവർ അദ്ദേഹത്തിൻെറ മക്കളാണെന്നും മനസ്സിലാക്കേണ്ടിവരും. എന്നാൽ പ്രസ്തുത വചനത്തിന് അങ്ങിനെ അർത്ഥമില്ല എന്നു ആർക്കാണറിഞ്ഞുകൂടാത്തത്? ആ നദിയിൽ നിന്നും വെള്ളം കുടിക്കുന്നവർ എൻെറ ജനത്തിൽ പെട്ടവരായിരിക്കുകയില്ല എന്നാണ് അതിന്നർത്ഥ

മെന്ന് മൗലവ സനാഉല്ലാ അമൃതസരി എഴുതിയിട്ടുണ്ട്."

(തഫ്സീർസനായി ഭാ-1 പേജ്-195)

അല്ലാഹു, ഹസ്രത്ത് ഇബ്രാഹീം നബി ഇപ്രകാരം പറഞ്ഞതായി മറ്റൊരിടത്ത് ഉദ്ധരിക്കുന്നു :

فَمَنْ تَبِعَنِيْ فَإِنَّهُ مِنِّيْ

"ആരാണ് എന്നെ അനുഗമിക്കുന്നത് ആ ആൾ എന്നിൽപ്പെട്ടയാളാണ്." (ഇബ്രാഹീം-36) ഇവിടെ ഹഃഇബ്രാഹീം (അ) നെ അനുഗമിക്കുന്നവരൊക്കെ അദ്ദേഹത്തിൻെറ മക്കളാണെന്നാണോ ഇശാഅത്തുകാരൻ കരുതുന്നത്?

അന്യോന്യമുള്ള അടുത്ത ബന്ധത്തെ പ്രകടിപ്പിക്കുന്നതിന്നായി ഹസ്രത്ത് റസൂൽ കരീം (സ) പ്രസ്തുത പ്രയോഗം ഉപയോഗിച്ചിട്ടുള്ളതായി പല ഹദീസുകളും മനസ്സിലാക്കിത്തരുന്നു.

ഉദാഹരണമായി : ഹസ്രത്ത് നബികരീം (സ) ഹഃ അലിയോടു ഇപ്രകാരം പറയുകയുണ്ടായി :

اَنْتَ مِنِّيْ وَ اَنَا مِنْكَ

"നീ എന്നിൽ നിന്നും ഞാൻ നിന്നിൽ നിന്നുമാണ്" (മിശ്കാത്ത് ബാബുൽ മുനാഫിഖ് ഭാ. 564, ബുഖാരി Vol. 2 കിത്താബുസ്സുൽഹ്)

അശ്അരീ ഖബീലയെക്കുറിച്ച് നബിതിരുമേനി

هُمْ مِنِّي وَ أَنَا مِنْهُمْ

"അവർ എന്നിൽനിന്നും ഞാൻ അവരിൽ നിന്നും ആണ്" (ബുഖാരി Vol.3 ഭാ.30 തിർമുദി Vol.2 ഭാ. 239) എന്നുപറയുകയുണ്ടായി.

പ്രസ്തുത ഹദീസിന്റെ വിശദീകരണമെന്നോണം ബുഖാരി Vol. 2 ഭാ. 629ൽ ഇപ്രകാരം രേഖപ്പെട്ടുകിടക്കുന്നു:

قَوْلُهُ هُمْ مِنِّي وَأَنَا مِنْهُمْ
يُرَادُ بِهِ الْاِتِّصَالُ أَيْ هُمْ مُتَّصِلُوْنَ بِي

അതായത്

هُمْ مِنِّي وَ أَنَا مِنْهُمْ

"അവർ എന്നിൽ നിന്നും ഞാൻ അവരിൽ നിന്നും ആണ്) എന്ന വചനത്തിന്റെ താല്പര്യം അന്യോന്യമുള്ള സമ്പർക്കമാണ്. അതായത് അവർ ഞാനുമായും ഞാൻ അവരുമായും അങ്ങേയറ്റം സമ്പർക്കത്തിലാണ്."

(3) മറ്റൊരു ഹദീസിൽ നബി(സ) ഇപ്രകാരം അരുൾചെയ്യുന്നു.

أَنَا مِنَ اللّٰهِ عَزَّ وَجَلَّ وَالْمُؤْمِنُونَ مِنِّي
فَمَنْ آذَى مُؤْمِنًا فَقَدْ آذَانِي وَمَنْ آذَانِي
فَقَدْ آذَى اللّٰهَ عَزَّ وَجَلَّ

"ഞാൻ അല്ലാഹുവിൽ നിന്നാണ്. സത്യവിശ്വാസികൾ എന്നിൽനിന്നുമുള്ളവരാണ്. ഏതൊരാളാണ് ഏതെങ്കിലും ഒരു മുഅ്മിനിനെ ദ്രോഹിക്കുന്നത് അയാൾ എന്നെയാണു ദ്രോഹിക്കുന്നത്. എന്നെ ദ്രോഹിക്കുന്ന ആൾ അല്ലാഹുവിനെ ദ്രോഹിക്കുന്നു" (ഫിർദൗസുൽ അഖ്ബാർ ദൈലമി ഭാ-11)

(4) മറ്റൊരു ഭാഗത്ത് നബിതിരുമേനി അരുൾചെയ്യുന്നു :

يَقُولُ اللّٰهُ عَزَّ وَجَلَّ السَّخِيُّ مِنِّي وَأَنَا مِنْهُ

അല്ലാഹു പറയുകയാണ് "ദാനശീലൻ എന്നിൽ നിന്നും, ഞാൻ ദാനശീലനിൽനിന്നുമാണ്" (ദൈലമിഭാഗം-291)

മേൽ കാണിച്ച ഉദാഹരണങ്ങളിൽ എല്ലാം കാണപ്പെടുന്ന പ്രസ്തുത പ്രയോഗത്തിന്നു എന്തർത്ഥവും വിശദീകരണവുമാണോ നൽകുക അതേ അർത്ഥവും വിശദീകരണവും ഹസ്രത്ത് അഹ്മദ് (അ) ന്നു ലഭിച്ച

أَنْتَ مِنِّي وَأَنَا مِنْكَ

എന്ന വഹ്യിനും കൊടുത്താൽ മതി.

ഇനി ഹസ്രത്ത് അഹ്മദ് (അ) അതിനെപ്പറ്റി എന്തു പറഞ്ഞു എന്നു പരിശോധിക്കാം.

"പ്രസ്തുത ദൈവിക വെളിപാടിൻെറ ആദ്യഭാഗം (അന്തമിന്നീ) വളരെ വ്യക്തമാണ്. അതായത് എൻെറ അനുഗ്രഹവും കാരുണ്യവും കാരണമായാണ് നീ പ്രത്യക്ഷനായിരിക്കുന്നത്. ആരെയാണ് അല്ലാഹു തൻെറ സന്ദേശവാഹകനായി ലോകത്തു നിയുക്തനാക്കുന്നത് ആ ആളെ തൻെറ അഭീഷ്ടവും കല്പനയും അനുസരിച്ചാണ് അയക്കുന്നത്. ഭരണാധികാരികളുടെ നിയമനവും ഇപ്രകാരം തന്നെ നടക്കുന്നു. പ്രസ്തുത ഇൽഹാമിൽ 'അനമിൻക' എന്നു പറഞ്ഞതിൻെറ ഉദ്ദേശ്യം എൻെറ ഏകത്വവും മഹാത്മ്യവും ഉന്നത പദവിയും നീ മുഖേന പ്രത്യക്ഷമാകും എന്നതാണ്"

(അൽഹക്കം Vol. 6 No : 40)

ഇതിൽനിന്നും പ്രസ്തുത ഇൽഹാമിൻെറ യാഥാർത്ഥ്യം മനസ്സിലാക്കാവുന്നതാണ്. അതായത് ഹ: മസീഹ് മൗഊദ് (അ) ദൈവനിയുക്തനായ ഒരു ദൂതനാണ്. അതുകൊണ്ട് അല്ലാഹുവിൻെറ അസ്തിത്വവും ഏകത്വവും അദ്ദേഹം മുഖേന ഉണ്ടാകുന്ന അടയാളങ്ങളും ദൃഷ്ടാന്തങ്ങളും പ്രത്യക്ഷപ്പെടുത്തുന്നതാണ് എന്നാണതിൻെറ വിവക്ഷ.

(2) അടുത്തതായി "അവനു തുല്യനായി ആരുമില്ല (112 : 4) എന്ന ആയത്തും, "നീ വല്ലതും ഉണ്ടാവണമെന്നാഗ്രഹിച്ചാൽ ഉണ്ടാവുക എന്നു പറയുമ്പോഴേക്കും അതുണ്ടായിക്കഴിഞ്ഞിരിക്കും" (ഹഖീഖത്തുൽവഹ്‌യ് ഭാ : 105) എന്ന് ഹ: അഹ്മദ് (അ)ന്നു ലഭിച്ച ഇൽഹാമും തമ്മിൽ തുലനം ചെയ്തുകൊണ്ട് ഇശാഅത്തുകാരൻ ദൈവദൂഷണം ചെയ്തിരിക്കുകയാണ്.

(മുബാഹല-സത്യം ആരുടെ പക്ഷത്ത് ഭാ: 17)

പ്രസ്തുത ഇൽഹാം അല്ലാഹുവിൽ നിന്നിറങ്ങിയതാണെങ്കിലും ഇത് قُلْ - ഗോപ്യം - (അന്യഥാസിദ്ധം) ആണ്. ഈ ഇൽഹാമിൽ അല്ലാഹുവിനെ അഭിസംബോധന

ചെയ്തുകൊണ്ട് ഹ: മസീഹ്മൗഊദ് (അ) പ്രസ്താവിക്കുകയാണ്. ഇത്തരത്തിലുള്ള വഹ്‌യുകളുടെ ഒരു ശൃംഖല തന്നെ ഹഖീഖത്തുൽ വഹ്‌യ് ഭാ. 104, 105ൽ കാണാവുന്നതാണ്. നോക്കുക.

اے ازلی ابدی خدا بیڑیوں کو پکڑ کے آ

ضَاقَتِ الْاَرْضُ بِمَا رَحُبَتْ رَبِّ اِنِّی مَظْلُوْمٌ

فَانْتَصِرْ فَسَحِّقْهُمْ تَسْحِيْقًا

زندگی کے فیشن سے دور جا پڑے ہیں

اِنَّمَا اَمْرُكَ اِذَا اَرَدْتَ شَيْئًا اَنْ تَقُوْلَ

لَهٗ كُنْ فَيَكُوْنُ

പ്രസ്തുത ഇൽഹാമുകൾക്കു ഹസ്രത്ത് അഹ്മദ് (അ) ഇപ്രകാരം അർഥം കൊടുത്തിട്ടുമുണ്ട് :

"അല്ലയോ ആദ്യന്ത രഹിതനായ അല്ലാഹുവേ, നീ എൻെറ സഹായത്തിന്നായി വരിക. ഭൂമി എത്ര വിസ്തൃതമായിരുന്നിട്ടും എനിക്കു ഇടുങ്ങിയതായിത്തീർന്നിരിക്കുന്നു. എൻെറ റബ്ബേ ഞാൻ പരാജിതനാണ്. ശത്രുക്കളോടു നീ തന്നെ പ്രതികാരം വീട്ടേണമേ. അവരെ നീ അരച്ചുകളയേണമേ. അവർ ജീവിതസംസ്കാരത്തിൽ നിന്നും ദൂരപ്പെട്ടുപോയിരിക്കുന്നു. നീ വല്ലതും ഉണ്ടാകേണമെന്നു ഉദ്ദേശിക്കുകയാണെങ്കിൽ നിൻെറ കല്പനയനുസരിച്ച് ഉടനെ അതുണ്ടായിത്തീരുന്നു." (ഹ:വ-ഭാ. 104, 105)

ഇവിടെ പ്രസ്താവിക്കപ്പെട്ട 'ഇന്നമാ അംറുക്ക' എന്നത്

അല്ലാഹുവിനെ അഭിസംബോധന ചെയ്തു പറഞ്ഞതാണെന്ന് അല്പം ചിന്തിച്ചാൽ മനസ്സിലാക്കാൻ പ്രയാസമില്ല. ഭൗതികമായി തനിക്കുണ്ടായിക്കൊണ്ടിരിക്കുന്ന ബലക്ഷയത്തെയും എതിർപ്പുകളെയും അതോടൊപ്പം ഇന്നമാ അംറുക്ക എന്ന അല്ലാഹുവിൻെറ സർവാധികാരത്തെയും ചൂണ്ടിക്കാണിച്ചുകൊണ്ട് ഇവിടെ അല്ലാഹുവിനോട് അദ്ദേഹം സഹായമഭ്യർത്ഥിക്കുകയാണ്. ഇപ്രകാരം പ്രാർഥനകൾ ഇൽഹാം മുഖേന പഠിപ്പിക്കപ്പെട്ടതായി തിരുനബിയുടെ ഹദീസുകളിലും കാണാവുന്നതാണ്.

ഹസ്രത്ത് മസീഹ് മൗഊദ് (അ) ന്നു ലഭിച്ച വേറൊരു ഇൽഹാമിൽ അല്ലാഹു പറയുന്നു :

اِنَّمَا اَمْرُنَا اِذَا اَرَدْنَا شَيْئًا اَنْ نَّقُوْلَ
لَهٗ كُنْ فَيَكُوْنُ

"നാം ഏതെങ്കിലും ഒന്നുദ്ദേശിക്കുകയാണെങ്കിൽ അതായിത്തീരുക എന്നു നാം പറഞ്ഞാൽ അതുടനെ ഉണ്ടായിത്തീരുന്നു." (തിരിയാഖുൽ ഖുലൂബ്. ഭാ. 91) പ്രസ്തുത ഇൽഹാം ആദ്യത്തെ ഇൽഹാമിൻെറ യാഥാർത്ഥ്യത്തിലേക്ക് വെളിച്ചം വിശുന്നു.

ഹസ്രത്ത് അഹ്മദ് (അ) മറ്റൊരിടത്ത് പറയുന്നു :

"ഒരു പ്രാവശ്യമല്ല, ദശക്കണക്കിൽ പ്രാവശ്യം ഞാൻ ദൈവിക ഭരണത്തെ ഭൂമിയിൽ കാണുകയുണ്ടായി. അങ്ങിനെ

لَهٗ مُلْكُ السَّمٰوٰتِ وَالْاَرْضِ

ആകാശത്തും ഭൂമിയിലും ദൈവത്തിൻെറ ആധിപത്യമാണെ

ന്ന ദൈവ വചനത്തിൻെറ യാഥാർത്ഥ്യത്തിൽ വിശ്വാസം വരുകയുണ്ടായി. അതേപ്രകാരം

إِنَّمَا أَمْرُهُ إِذَا أَرَادَ شَيْئًا أَنْ يَقُولَ لَهُ
كُنْ فَيَكُونُ

അതയാത്, മുഴുവൻ ഭൂമിയും ആകാശവും അവനെ അനുസരിക്കുന്നു. അവൻ ഏതെങ്കിലും ഒന്ന് ആഗ്രഹിച്ചാൽ അത് ആകുക എന്നു പറഞ്ഞയുടനെ അതുണ്ടായിത്തിരുന്നു എന്ന ആയത്തിലും പരിപൂർണവിശ്വാസം വരികയുണ്ടായി" (കിശ്ത്തി നൂഹ് ഭാ. 35)

ഇശാഅത്തുകാരുടെ ആക്ഷേപത്തിന്നുപാത്രമായ മേൽ പറഞ്ഞ ഇൽഹാമിൽ قُلْ മഹ്ദൂഫാണെന്നു പറഞ്ഞല്ലൊ. ഇത്തരത്തിൽ ഖുൽ മഹ്ദൂഫ് ചെയ്തതായ എത്രയോ ഉദാഹരണങ്ങൾ വിശുദ്ധ ഖുർ ആനിൽ കാണാൻ സാധിക്കുന്നതാണ്. സൂറാഫാത്തിഹയിൽ "ഇയ്യാക്ക നഅ്ബുദു വ ഇയ്യാക്ക നസ്തഈൻ" (നിന്നെ മാത്രം ആരാധിക്കുന്നു നിന്നോടു മാത്രം സഹായം അർഥിക്കുന്നു.) എന്നു നാം ഓതുന്നു. ഇവിടെ ഖുൽ മഹ്ദൂഫാണ്. അല്ലെങ്കിൽ ഇശാഅത്തുകാരൻെറ ആക്ഷേപമനുസരിച്ച് അല്ലാഹു (നഊദുബില്ലാഹ്) മുഹമ്മദ് നബിയോട് "നാം നിന്നെ മാത്രം ആരാധിക്കുകയും നിന്നോടുമാത്രം സഹായമർഥിക്കുകയും ചെയ്യുന്നു" എന്നാണു പറഞ്ഞതെന്നു പറയേണ്ടിവരും.

ചുരുക്കത്തിൽ ഹസ്രത്ത് അഹ്മദ്(അ) തനിക്ക് പ്രസ്തുത ദൈവീക ഗുണമുണ്ടെന്നവകാശപ്പെട്ടുകൊണ്ട് ചമച്ചുണ്ടാക്കിയ ഇൽഹാം ആയിരുന്നില്ല അത്. മറിച്ച് അല്ലാഹു തൻെറ പ്രസ്തുത ഗുണത്തെക്കുറിച്ച് പ്രകീർത്തിച്ചുകൊണ്ട് അദ്ദേഹത്തിന്നിറക്കിയ ഇൽഹാം ആയിരുന്നു അത്.

ഈ വിശദീകരണമൊന്നും പോരെങ്കിൽ ഹസ്രത്ത്

ശൈഖ് അബ്ദുൽ ഖാദിർ ജിലാനി (റ) ചെയ്ത ഒരു പ്രസ്താവന നോക്കുക.

قَالَ اللهُ تَعَالَى فِي بَعْضِ كُتُبِهِ يَا ابْنَ آدَمَ أَنَا اللهُ لَا إِلٰهَ إِلَّا أَنَا أَقُوْلُ لِشَيْءٍ كُنْ فَيَكُوْنُ أَطِعْنِي أَجْعَلْكَ تَقُوْلُ لِشَيْءٍ كُنْ فَيَكُوْنُ فَقَدْ فَعَلَ ذٰلِكَ بِكَثِيْرٍ مِنْ أَنْبِيَاءِهِ وَخَوَاصِّهِ مِنْ بَنِي آدَمَ .

(ഫുത്തൂഹുൽഗൈബ് മഖാല 16, ബർഹാശിയ, ഖലായിദുൽ ജവാഹിർഫീമനാഖിബി ശൈഖ് അബ്ദിൽഖാദിർ ഭാ. 31)

പ്രസ്തുത ഗ്രന്ഥത്തിൻെറ വിവർത്തനമായ നിദാഉൽ ഗൈബിൽ മേലുദ്ധരിച്ച ഭാഗത്തിന്ന് താഴെകാണുന്ന അർഥം നൽകിയിരിക്കുന്നു.

"അല്ലാഹു തൻെറ ചില ഗ്രന്ഥങ്ങളിൽ ഇപ്രകാരം അരുൾചെയ്യുന്നു. അല്ലയോ ആദമിൻെറ സന്തതിയേ! ഞാൻ അല്ലാഹുവാണ്. എന്നെ കൂടാതെ ആരാധനയ്ക്കർഹൻ മറ്റാരും തന്നെ ഇല്ല. ഏതെങ്കിലും ഒരു കാര്യത്തെക്കുറിച്ച് ആകുക എന്നു ഞാൻ പറയുകയാണെങ്കിൽ അതായിത്തീരുന്നു. നീ എന്നെ പരിപൂർണമായും അനുസിക്കുക. നിനക്കും അങ്ങിനെ ചെയ്യാൻ സാധിക്കും. അതായത് ഏതെങ്കിലും ഒരു കാര്യത്തെക്കുറിച്ച് ആവുക എന്നു പറയുകയാണെങ്കിൽ അതായിത്തീരുന്നു. അല്ലാഹു ആദം സന്തതികളായ വളരെയധികം പ്രവാചകന്മാരോടും വലിമാരോടും ഇങ്ങനെ പെരുമാറിയി

ട്ടുണ്ട്."

(നിദായെ ഗൈബ് ഭാ. 24. Printed in Islamic Press, Lahore)

ഇശാഅത്തുകാരന്ന് എന്തുപറയാനുണ്ട്? ഹസ്രത്ത് ശൈഖ് അബ്ദുൽ ഖാദിർ ജിലാനി (റഹ്)യും ദൈവദൂഷണം ചെയ്തുവെന്നും അങ്ങിനെ ദൈവകോപത്തിന്നും ക്രോധത്തിന്നും പാത്രമായി എന്നും ഇയാൾ പറഞ്ഞേക്കുമോ എന്തോ!

ഇനി ഇശാഅത്തുകാരന്ന് ആക്ഷേപകരമായി തോന്നിയ വേറെ ചില ഇൽഹാമുകളുടെ യാഥാർത്ഥ്യം പരിശോധിക്കാം.

1. അല്ലാഹു പറഞ്ഞു:

يَا اَحْمَدُ يَتِمُّ اِسْمُكَ وَلَا يَتِمُّ اِسْمِى

"അല്ലയോ അഹ്മദേ! നിന്റെ നാമം പൂർത്തീകരിക്കും എന്നാൽ എന്റെ നാമം പൂർത്തിയാവില്ല" (അർബഈൻ നമ്പ്ര് 2 പേജ് 7 – ഖാദിയാനിസം ഒരു സമഗ്രപഠനം ഭാ. മ. പേ : 33)

പ്രസ്തുത ഇൽഹാമിന്ന് ഹസ്രത്ത് അഹ്മദ് (അ) തന്നെ നൽകിയ വിശദീകരണം ഇപ്രകാരമാണ് :

പ്രസ്തുത ഇൽഹാമിന്റെ അർഥം ഇതാണ് : "അല്ലയോ അഹ്മദേ! നീ മരണപ്പെടും. നിന്റെ സ്തുതികൾ അവസാനിച്ചുപോകുമെങ്കിലും അല്ലാഹുവിന്റെ സ്തുതികൾ ഒരിക്കലും അവസാനിക്കുന്നില്ല. കാരണം. അവ എണ്ണാൻ സാധിക്കാത്തത്ര അസംഖ്യമാണ്" (ബറാഹീനെ അഹ്മദിയ്യ ഭാ. 242. റൂഹാനീ ഖസായിൻ. 267)

വേറെ വിശദീകരണത്തിന്റെ ആവശ്യമില്ലാത്ത വിധം ഹസ്രത്ത് അഹ്മദ് (അ) തന്നെ വിവരിച്ചുതന്ന പ്രസ്തുത ഇൽഹാമിൽ ആക്ഷേപാർഹമായിട്ടൊന്നും തന്നെയില്ല.

(2) അല്ലാഹു വീണ്ടും

اَلْاَرْضُ وَ السَّمَاءُ مَعَكَ كَمَا هُوَ مَعِيَ وَ
سِرُّكَ سِرِّي اَنْتَ بِمَنْزِلَةِ تَوْحِيْدِي

"ആകാശഭൂമികൾ എപ്രകാരം എന്നോടൊപ്പമാണോ അപ്രകാരം നിന്നോടൊപ്പവും ആണ്. നിന്റെ രഹസ്യം എന്റെയും രഹസ്യമാണ്. നീ എന്നിൽ നിന്ന് എന്റെ തൌഹീദിന്റെ സ്ഥാനത്താണ്. (അർബയീൻ നമ്പ്ര് 2 പേജ് 9. ഹഖീഖത്തുൽ വഹ്യ് പേ: 85) ഭാഷാപരമായ അബദ്ധത്തിൽ മിർസയുടെ വിശദീകരണം മനുഷ്യനിർമ്മിത വ്യാകരണമനുസരിച്ചല്ല അല്ലാഹു സംസാരിക്കുക എന്നതത്രെ. ഇവിടെ 'ഹുമാ' എന്ന സർവ്വനാമമാണ് വേണ്ടത്. ഖാദിയാനിസം ഭാ. 2 പേജ് 34)

ഹസ്രത്ത് മസീഹ് മൗഊദിന്നു ലഭിച്ചതും, ഹഖീഖത്തുൽ വഹ്യ് എന്ന ഗ്രന്ഥത്തിലെ വിവിധ ഭാഗങ്ങളിൽ രേഖപ്പെട്ടുകിടക്കുന്നതുമായ മൂന്നു ഇൽഹാമുകളെ ഇശാഅത്തുകാരൻ തന്റെ ക്ഷുദ്ര കൃതിയിൽ ഒന്നായിച്ചേർത്തുകൊണ്ട് കാപട്യത്തിൽതാനും ദയാനന്ദസരസ്വതിയേക്കാൾ ഒട്ടും കുറഞ്ഞവനല്ലെന്നു തെളിയിച്ചിരിക്കുന്നു.

പ്രസ്തുത മൂന്ന് ഇൽഹാമുകൾ ഇവയാണ്.

1. اَلْاَرْضُ وَ السَّمَاءُ مَعَكَ كَمَا هُوَ مَعِيَ

ഹഖീഖത്തുൽ വഹ്യ് ഭാ. 75

سِرُّكَ سِرِّی

2.

ഭാ : 79

(ഹഖീഖത്തുൽ വഹ്‌യ്.

اَنْتَ مِنِّی بِمَنْزِلَۃِ تَوْحِیْدِی

3.

ഭാ. 86

(ഹഖീഖത്തുൽ വഹ്‌യ്.

ഇവയിൽ ഒന്നാമത്തെ വഹ്‌യിന്ന് ആ പുണ്യാത്മാവ് ഇപ്രകാരം വിശദീകരണം നൽകുന്നു.

"ഭൂമിയും ആകാശവും എപ്രകാരം എൻെറകൂടെയാണോ അപ്രകാരം നിൻെറയും കൂടെയാണെന്ന ഈ ഇൽഹാമിൽ ഭാവിയിൽ ഉണ്ടാകാൻ പോകുന്ന ധാരാളം സ്വീകാര്യങ്ങളെയും അംഗീകാരങ്ങളെയും കുറിച്ചുള്ള സൂചന അടങ്ങിയിരിക്കുന്നു. ഭൂമിയിലുള്ള ജനങ്ങളും സ്വീകരിക്കുന്നതാണ്. അതേപ്രകാരം ആകാശത്തിലുള്ള മലക്കുകളുടെ സഹായവും ഉണ്ടായിരിക്കുന്നതാണ്. ഇപ്പോൾ അത് വെളിപ്പെട്ട് കൊണ്ടിരിക്കുന്നു.

(ബറാഹീനെഅഹമദിയ്യ Vol. 5 പേജ് : 61)

അതായത്, അദ്ദേഹത്തിൻെറ സത്യത്തിന്ന് സാക്ഷ്യങ്ങളായി ആകാശവും ഭൂമിയും ധാരാളം ദൃഷ്ടാന്തങ്ങൾ വെളിപ്പെടുത്തുന്നതാണ്. അദ്ദേഹം തൻെറ ഒരു കവിതയിൽ ഇപ്രകാരം പറയുന്നു.

آسماں میرے لئے تو نے بنایا اک گواہ
چاند اور سورج ہوئے میرے لئے تاریک و تار
تو نے طاعون کو بھی بھیجا میری نصرت کے لئے
تا وہ پورے ہوں نشاں جو ہیں سچائی کا مدار
آسماں پر دعوتِ حق کے لئے اک جوش ہے
ہو رہا ہے نیک طبعوں پر فرشتوں کا اُتار

"നീ സൂര്യന്നും ചന്ദ്രന്നും ഗ്രഹണം ഉണ്ടാക്കിക്കൊണ്ട് എന്റെ സത്യത്തിന്ന് ആകാശത്തെ ഒരു സാക്ഷിയാക്കിത്തീർത്തു."

എന്റെ സഹായത്തിന്നായി (സത്യസാക്ഷ്യത്തിന്നായി) ഭൂമിയിൽ പ്ലേഗ് മഹാവ്യാധി ഇറക്കി. അങ്ങിനെ സത്യസാക്ഷ്യങ്ങളെ നീ എനിക്കു വേണ്ടി പൂർത്തിയാക്കി.

ആകാശത്ത് സത്യത്തിലേക്കുള്ള ആഹ്വാനമായി ഒരു പ്രളയം തന്നെ നടക്കുകയാണ്. നല്ലവരായ മനുഷ്യരുടെ പ്രകൃതിയിൽ മലക്കുകൾ ഇറങ്ങിക്കൊണ്ടിരിക്കുകയാണ്."

(ബറാഹീനെ അഹ്മദിയ്യ ഭാ. 5 പേജ് : 97, 101-102)

മറ്റൊരിടത്ത് ആ പുണ്യാത്മാവ് പറയുകയാണ് :

'ഏതൊരാൾ സത്യഹൃദയത്തോടുകൂടി അല്ലാഹുവിലേക്ക് പലായനം ചെയ്യുകയും അവന്നു വേണ്ടി മഹൽകൃത്യങ്ങൾ നിർവ്വഹിക്കുകയും ചെയ്യുന്നുവോ അയാൾക്കുവേണ്ടി

അവൻ തൻെറ ഭൂമിയേയും ആകാശത്തേയും അടിമകളാക്കി ത്തീർക്കുകയും അയാളുടെ അഭീഷ്ടമനുസരിച്ച് ഭൂമിയിൽ പരിവർത്തനങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു."

മേൽ വിശദീകരണങ്ങളിൽനിന്ന് പ്രസ്തുത ഇൽഹാമി ൻെറ വിവക്ഷിതം സുവ്യക്തമാകുന്നു.

ഇനി ഇശാഅത്തുകാരൻ ആ ഇൽഹാമിൽ വ്യാകരണപ്പി ശകു കണ്ടെത്തികൊണ്ട് അറബി ഭാഷയിലുള്ള തൻെറ 'മഹാപാണ്ഡിത്യം' പ്രകടമാക്കിയതിനെക്കുറിച്ച് ചിന്തിക്കാം.

അയാളെഴുതുന്നു : "ഭാഷാപരമായ അബദ്ധത്തിന്ന് മിർസയുടെ വിശദീകരണം മനുഷ്യനിർമിത വ്യാകരണമനുസ രിച്ചല്ല അല്ലാഹു സംസാരിക്കുക എന്നതത്രെ. ഇവിടെ ഹുമാ എന്ന സർവനാമമാണ് വേണ്ടത്" (ഖാദിയാനിസം...... ഭാ. 2 പേജ്. 34)

അതായത് മേൽ ഇൽഹാമിൽ 'കമാഹുവ' എന്നല്ല 'കമാ ഹുമാ' എന്നാണു വേണ്ടിയിരുന്നതെന്നാണ് ആക്ഷേപകൻ പറയുന്നത്. എന്നാൽ 'മഹാപണ്ഡിതനായ' ആക്ഷേപകൻ വിശുദ്ധ ഖുർആനിലെ താഴെ ചേർക്കുന്ന ആയത്തുകൾ പരി ശോധിക്കുന്നതായാൽ ഭാഷാപരമായ അബദ്ധത്തിന്ന് മിർസാ സാഹിബിൻെറ വിശദീകരണം ശരിയാണെന്നു സമ്മതിക്കേ ണ്ടി വരുന്നതാണ്.

വി: ഖുർ ആനിൽ അല്ലാഹു പറയുന്നു :

وَاللّٰهُ وَرَسُوْلُهٗٓ اَحَقُّ اَنْ يُّرْضُوْهُ

"അവർ തൃപ്തിപ്പെടുത്തുന്നതിന്ന് ഏറ്റവും അർഹരായവർ അല്ലാഹുവും അവൻെറ റസൂലുമാണ് (9 : 63)"

ഇവിടെ ആയത്തിൻെറ ഘടനയനുസരിച്ച്
يُرْضُوهُمَا എന്നല്ല يُرْضُوهُ
എന്നാണ് അല്ലാഹു പ്രയോഗിച്ചിരിക്കുന്നത്. മേൽ ഇൽഹാമിൽ ആക്ഷേപകൻ കണ്ടെത്തിയ 'വ്യാകരണപ്പിശക്' ഇവിടെയും കാണാവുന്നതാണ്.

മറ്റൊരായത്ത് നോക്കുക.

وَاسْتَعِينُوا بِالصَّبْرِ وَالصَّلٰوةِ ۚ وَإِنَّهَا لَكَبِيرَةٌ إِلَّا عَلَى الْخٰشِعِينَ

"ക്ഷമയും നമസ്കാരവും മുഖേന നിങ്ങൾ അല്ലാഹുവിൻെറ സഹായം തേടുവിൻ. അത് വിനയശീലർക്കല്ലാതെ തീർച്ചയായും വലിയ ഭാരമായിരിക്കും" (2 : 46)

ഇവിടെ 'ഇന്നഹാ' (അത്) എന്നല്ല 'ഇന്നഹുമാ' (അവ രണ്ടും) എന്നാണ് വേണ്ടിയിരുന്നതെന്നും ആക്ഷേപകന് നിർദ്ദേശിക്കാവുന്നതാണ്.

വേറൊരായത്ത് കാണുക :

فَانْظُرْ إِلَى طَعَامِكَ وَشَرَابِكَ لَمْ يَتَسَنَّهْ

"നിൻെറ ഭക്ഷണത്തിലും പാനീയത്തിലും നീ നോക്കുക. അത് ചീഞ്ഞു പോയിട്ടില്ല" (2 : 260)

ഇവിടെ لَمْ يَتَسَنَّهُمَا അവ രണ്ടും (ഭക്ഷണവും പാനീയവും) ചീഞ്ഞുപോയിട്ടില്ല എന്നതിനുപകരം لَمْ يَتَسَنَّهْ അത് ചീഞ്ഞുപോയിട്ടില്ല എന്നാണ് അല്ലാഹു പറയുന്നത്.

ഒരായത്ത് കൂടി നോക്കുക.

وَالَّذِيْنَ يَكْنِزُوْنَ الذَّهَبَ وَالْفِضَّةَ وَلَا يُنْفِقُوْنَهَا فِيْ سَبِيْلِ اللّٰهِ فَبَشِّرْهُمْ بِعَذَابٍ اَلِيْمٍ

"ഏവർ സ്വർണ്ണവും വെള്ളിയും സംഭരിച്ച് കൂട്ടുകയും ദൈവി കമാർഗ്ഗത്തിൽ അത് ചിലവാക്കാതിരിക്കുകയും ചെയ്യുന്നുവോ അവർക്ക് വേദനാജനകമായ ശിക്ഷയെക്കുറിച്ച് അറിയിക്കുക." (9-35)

ഈ ആയത്തിലും لَا يُنْفِقُوْنَهُمَا അവ രണ്ടും (സ്വർണ്ണവും വെള്ളിയും) ചിലവഴിക്കുന്നില്ല എന്നതിനുപകരം لَا يُنْفِقُوْنَهَا അതിനെ ചിലവഴിക്കുന്നില്ല എന്നുതന്നെ പ്രയോഗിച്ചിരിക്കുന്നു.

ഇത്തരം ധാരാളം പ്രയോഗങ്ങൾ വിശുദ്ധ ഖുർആനിൽ കാണാൻ സാധിക്കുന്നതാണ്. ഉദാഹരണാർത്ഥം നാല് ആയത്തുകൾ ഉദ്ധരിച്ചിരിക്കുന്നത്, ദൈവ വചനങ്ങളിലെ വ്യാകരണപ്രയോഗങ്ങൾ മനസ്സിലാക്കാതെയാണ് വലിയ വ്യാകരണനായി ചമയുന്ന ആക്ഷേപകൻ ഹ: അഹ്മദ് (അ) ന്നു അല്ലാഹുവിൽനിന്നും ലഭിച്ച ഇൽഹാമിൽ 'സർവ്വനാമം' തിരുത്താൻ ഒരുങ്ങിയിരിക്കുന്നതെന്നു വായനക്കാർ മനസ്സിലാക്കുന്നതിനു വേണ്ടിയാണ്. മേൽ ആയത്തുകളിൽ നിന്ന്, ചിലപ്പോൾ ആദ്യം പറഞ്ഞ രണ്ടു കാര്യങ്ങളിലേക്ക് ഒരേ സർവ്വനാമം പ്രയോഗിക്കാവുന്നതാണെന്നും അത് അല്ലാഹുവിൻെറ ശൈലിയാണെന്നും വ്യക്തമാകുന്നുണ്ടല്ലോ.

പ്രസ്തുത ഇൽഹാമിൽ ഉള്ള 'ഹുവ' എന്ന ഏകവചന സർവ്വനാമത്തിന്നു ഹ: അഹ്മദ്(അ) ഇപ്രകാരം വിശദീകരണം നൽകുന്നു.

"ഇവിടെ വന്ന ഹുവ എന്ന ഏകവചനസർവ്വനാമം മഖ്ലൂഖിലേക്കു (ദൈവിക സൃഷ്ടിയിലേക്കു) മടങ്ങുന്നു".

(സിറാജെമുനീർ ഭാ. 81. അടിക്കുറിപ്പ്)

പ്രസ്തുത ഇൽഹാമിലുള്ള ഹുവ എന്ന സർവ്വനാമം

مَا فِي السَّمٰوٰتِ وَ الْاَرْضِ

നെക്കുറിക്കുന്നു. അതായത് ആകാശഭൂമികളിലുള്ള സൃഷ്ടി (മഖ്‌ലൂഖ്) എന്നാണതിന് വിവക്ഷ"

(ബറാഹീനെ അഹ്മദീയ്യ ഭാ. 48 അടിക്കുറിപ്പ്)

ഇനി ഇശാഅത്തുകാരൻ ഉദ്ധരിച്ച മറ്റു രണ്ട് ഇൽഹാമുകൾ പരിശോധിക്കാം. പ്രസ്തുത ഇൽഹാമുകളെ കുറിച്ചുള്ള ആക്ഷേപം വ്യക്തമാക്കിയിട്ടില്ലെങ്കിലും പൊതുജനങ്ങളെ തെറ്റിദ്ധരിപ്പിക്കുക എന്ന ഉദ്ദേശം അയാൾക്കുണ്ടെന്നത് സ്പഷ്ടമാകുന്നുണ്ട്.

"സിറുക്ക സീർറീ" "നിൻെറ രഹസ്യം എൻെറയും രഹസ്യമാണ്" എന്നതാണ് ഒരു ഇൽഹാം. ഇതിൽ ആക്ഷേപാർഹമായ എന്താണുള്ളത്! രഹസ്യജ്ഞനായ അല്ലാഹു ചിലപ്പോൾ തൻെറ രഹസ്യങ്ങളെ തൻെറ ദാസന്മാർക്ക് വെളിപ്പെടുത്തുന്നു. പ്രത്യേകിച്ച് അവൻ തൻെറ ദൂതന്മാരോട് പ്രത്യേകമായ രീതിയിൽ പെരുമാറുന്നു. വിശുദ്ധ ഖുർആനിൽ നിന്നും വ്യക്തമാകുന്ന ഒരു യാഥാർത്ഥ്യമാണിത്. ഈ യാഥാർത്ഥ്യത്തെക്കുറിച്ച് ഹസ്രത്ത് ശെയിഖ് മുഹ്‌യിദ്ദീൻ അബ്ദുൽഖാദിർ ജീലാനി(റ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

مِنْ كُلِّ وَاحِدٍ مِنْ رُسُلِهٖ وَ اَنْبِيَاءِهٖ وَ
اَوْلِيَاءِهٖ سِرٌّ مِنْ حَيْثُ لَا يَطَّلِعُ عَلٰى
ذٰلِكَ اَحَدٌ غَيْرُهٗ حَتّٰى اَنَّهٗ قَدْ يَكُوْنُ
لِلْمُرِيْدِ سِرٌّ لَا يَطَّلِعُ عَلَيْهِ شَيْخُهٗ

അല്ലാഹുവിനു തൻെറ ഓരോ റസൂലുമായും ഓരോ നബിയുമായും ഓരോ വലിയുമായും ഒരു രഹസ്യമുണ്ട്. അതിനെക്കുറിച്ച് മറ്റാർക്കും തന്നെ അറിവുണ്ടാവുന്നില്ല. ചിലപ്പോൾ ശിഷ്യർക്കും അല്ലാഹുമായി ഒരു രഹസ്യബന്ധമുണ്ടാകുന്നു. എന്നാൽ അതിനെക്കുറിച്ച് (ആ മുരീദിൻെറ) ശൈഖിന്നു കൂടി അറിവുണ്ടാകുന്നില്ല. (ഫുത്തൂഹുൽഗൈബ്. ഭാ. 17)

ചുരുക്കത്തിൽ ദൈവവും അവൻെറ വിശിഷ്ട ദാസന്മാരുമായി ഒരു രഹസ്യബന്ധമുണ്ട്. അത്തരത്തിലുള്ള ദാസ്യത്വം സ്വീകരിക്കാത്തവർക്ക് അതറിയുവാൻ ഒരു സാധ്യതയുമില്ല. അഹങ്കാരവും അഹംഭാവവുമുള്ള പണ്ഡിത മാന്യന്മാർക്ക് ഇത്തരം ആത്മീയ കാര്യങ്ങളുമായി ബന്ധപ്പെടുവാൻ സാധിക്കുകയില്ല. പ്രസ്തുത ഇൽഹാം ആക്ഷേപാർഹമായി ഉദ്ധരിച്ചുകൊണ്ട് ഇശാഅത്തുകാരൻ അതു സാക്ഷ്യപ്പെടുത്തിയിരിക്കുകയാണ്.

ആക്ഷേപകൻ ഉദ്ധരിച്ച അടുത്ത ഇൽഹാം

اَنْتَ مِنِّیْ بِمَنْزِلَۃِ تَوْحِیْدِیْ وَ تَفْرِیْدِیْ

"നീ എന്നിൽ നിന്ന് എൻെറ തൗഹീദിൻെറ സ്ഥാനത്താണ്" എന്നുള്ളതാണ്. അതിൻെറ വിവക്ഷ നീ അല്ലാഹുവിൻെറ ഏകത്വത്തെ അറിയുന്ന സ്ഥാനത്താണുള്ളത് എന്നാണ്. അതായത് ഈ കാലഘട്ടത്തിൽ അല്ലാഹുവിൻെറ തൗഹീദിനെ ശരിക്കും മനസ്സിലായ സ്ഥാനമാണലങ്കരിക്കുന്നത്. അല്ലാഹുവിൻെറ തൗഹീദിനെക്കുറിച്ച് ഉള്ള യഥാർത്ഥ ജ്ഞാനം അവൻെറ ദൂതന്മാർക്കും വിശിഷ്ട ദാസന്മാർക്കും ഉള്ളതുപോലെ മറ്റാർക്കും ഉണ്ടാകാൻ നിവൃത്തിയില്ലല്ലോ. തൗഹീദ് എന്ന പദം മസ്തർ (ക്രിയാപദം) ആണ്. അതിൻെറ അർത്ഥം അല്ലാഹുവിൻെറ ഏകത്വം – അവൻ ഏകനാണെന്ന തത്വം സ്ഥാപിക്കുക എന്നതാണ്. സ്ഥൂലവും സൂക്ഷ്മവുമാ

യ പലവിധ ശിർക്കുകൾ വ്യാപിച്ചിരുന്ന കാലഘട്ടത്തിലാണ് ഹസ്രത്ത് അഹ്മദ് (അ) നിയുക്തനായത്. തൗഹീദിൻെറ സന്ദേശപ്രചാരകരെന്നു കരുതപ്പെട്ടിരുന്നവരിൽ തന്നെ അല്ലാഹുവിൻെറ തൗഹീദിനു നിരക്കാത്ത വിശ്വാസം കടന്നു കൂടിയിരിക്കുകയാണ്. അക്കാലത്ത് തൗഹീദിലെ സന്ദേശവാഹകനും സംസ്ഥാപകനുമായി, തൗഹീദ് പഠിപ്പിക്കുക എന്ന പ്രവാചകന്മാരുടെ പരമപ്രധാനദൗത്യവുമായി നിയോഗിക്കപ്പെട്ട ആധുനിക കാലഘട്ടത്തിലെ ഏറ്റവും വലിയ മുവഹ്ഹിദുമാണ് ഹസ്രത്ത് അഹ്മദ് (അ).

പ്രസ്തുത ഇൽഹാമിനു ആ മഹാത്മാവുതന്നെ നല്കിയ വിശദീകരണം ഇപ്രകാരമാണ്.

" നമുക്ക് മനസ്സിലായിടത്തോളം ഇതിൻെറ വിവക്ഷ ഇതാണ്. ലോകത്ത് അല്ലാഹുവിൻെറ ഏകത്വം അപമാനിക്കപ്പെടുമ്പോൾ അവതീർണനാകുന്ന ദൈവദൂതൻ ഏകത്വത്തിൻെറ സ്ഥാനമലങ്കരിക്കുന്ന ആളായിരിക്കും...... അത്തരം കാലഘട്ടങ്ങളിൽ അവതരിക്കുന്നയാൾ തൗഹീദിൻെറ മൂർത്തിമദ്ഭാവമായിരിക്കുന്നതാണ്. ഓരോ മനുഷ്യനും അവൻെറതായ ലക്ഷ്യവും ഉദ്യേശ്യവുമുണ്ട്. എന്നാൽ ഈ അവതാരപുരുഷൻെറ ലക്ഷ്യവും ഉദ്ദേശ്യവും അല്ലാഹുവിൻെറ ഏകത്വത്തെ ലോകത്ത് നിലനിർത്തുക എന്നതായിരിക്കും. അദ്ദേഹം അല്ലാഹുവിൻെറ തൗഹീദിന് തൻെറ നൈസർഗികമായ എല്ലാ വികാരങ്ങളെക്കാളും ഉദ്ദേശലക്ഷ്യങ്ങളെക്കാളും പ്രാധാന്യം കൽപ്പിക്കുന്നു". (അൽഹക്കം. 10-4-1907)

ഹസ്രത്ത് അഹ്മദ് (അ) തൻെറ ആഗമനോദ്ദേശ്യം വിവരിക്കുന്നത് കാണുക.

"അല്ലാഹു 14-ാം നൂറ്റാണ്ടിൻെറ തലയ്ക്കൽ ഈ എഴുതുന്ന തൻെറ ഒരു ദാസനെ അയച്ചത് ഹ: നബികരീം (സ) തിരുമേനിയുടെ സത്യത്തെയും മഹത്വത്തെയും സാക്ഷ്യപ്പെടുത്താനും അല്ലാഹുവിൻെറ തൗഹീദിനെയും തഖ്ദീറിനെ

യും ലോകത്ത് പ്രചരിപ്പിക്കുവാനുമാണ്"

(നസീമെ ദഅ്‌വത്ത് ഭാ. 4)

ഇപ്രകാരം വ്യക്തമായി ഹ: അഹ്മദ്(അ) തന്നെ വിശദീകരണം നല്കിയിട്ടും അതെല്ലാം അവഗണിച്ചുകൊണ്ട് ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാനായി അദ്ദേഹത്തിൻെറ ഇൽഹാമുകളെ ഉദ്ധരിച്ചിരിക്കുന്നതിൽനിന്ന് ആക്ഷേപകൻെറ വക്രത വായനക്കാർ മനസ്സിലാക്കേണ്ടതാണ്. അത്തരക്കാരെക്കുറിച്ചുതന്നെയാണ് അല്ലാഹു ഉലായിക്ക കൽ അൻ ആമി – "അവർ ബുദ്ധിശൂന്യരായ കന്നുകാലികളെപ്പോലെയാണ്. " എന്നു പറഞ്ഞിട്ടുള്ളത്.

ഇശാഅത്തുകാരൻ എഴുതുകയാണ്.

"ഖാദിയാനികളുടെ 'ദൈവം' അരുളി :

اَنْتَ مِنِّی بِمَنْزِلَةِ عَرْشِی اَنْتَ مِنِّی بِمَنْزِلَةِ وَلَدِی

'നീ എന്നിൽ നിന്ന് എൻെറ സിംഹാസനത്തിൻെറ സ്ഥാനത്താണ്. നീ എന്നിൽ നിന്ന് എൻെറ മകൻെറ സ്ഥാനത്താണ്". (ഹഖീഖത്തുൽ വഹ്‌യ് പേജ് : 86) (ഖാദിയാനിസം ഭാ. 2 പേജ് 34)"

ഈ ഇൽഹാമിനെക്കുറിച്ച് ഗ്രന്ഥകാരൻ വ്യക്തമായ ആക്ഷേപമൊന്നും പ്രകടിപ്പിച്ചിട്ടില്ലെങ്കിലും "അല്ലാഹു തൻെറ പുത്രന്" എന്നു പരിഹാസദ്യോക്തമായി സൂചിപ്പിച്ചതിൽനിന്ന് അയാളുടെ അന്തരംഗം അറിയാൻ പ്രയാസമില്ല. ഖാദിയാനികളുടെ ദൈവം എന്നു പറഞ്ഞുകൊണ്ട് അഹ്മദികൾക്ക് ഒരു പ്രത്യേക ദൈവമുണ്ടെന്ന് വരുത്തിത്തീർക്കാനുള്ള കുത്സിതശ്രമവും അയാൾ നടത്തിയിരിക്കുകയാണ്.

ഹസ്രത്ത് അഹ്മദ്(അ) താൻ ദൈവപുത്രനാണെന്ന്

ഒരിക്കലും വാദിച്ചിരുന്നില്ലെന്നു മാത്രമല്ല, യേശു ദൈവപുത്രനാണെന്ന ക്രൈസ്തവവിശ്വാസത്തെ ശക്തിയുക്തം ചെറുത്തുതോൽപ്പിക്കുകയും ചെയ്തിട്ടുണ്ടെന്നതാണ് സത്യം. താൻ ദൈവപുത്രനാണെന്നു വാദിച്ചതിന്ന് അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ നിന്ന് ഒരു സൂചനപോലും ലഭ്യമല്ല. ഇശാഅത്തുകാരൻ ഉദ്ധരിച്ച ഹഖീഖത്തുൽവഹ്യ് 86-ാം പേജിൻെറ അടിക്കുറിപ്പിൽതന്നെ ഹ: അഹ്മദ് (അ) പ്രസ്തുത ഇൽഹാമിന്ന് നൽകിയ വിശദീകരണം കാണാവുന്നതാണ്. ആ മഹാത്മാവ് എഴുതി :

"അല്ലാഹു പുത്രന്മാരിൽനിന്നും പരിശുദ്ധനാണ്. എന്നാൽ ഈ വചനം ഉപമാലങ്കാരമെന്ന നിലയിൽ ഉള്ളതാണ്. ഇക്കാലത്ത് ഇത്തരം പദങ്ങൾ ഉപയോഗിച്ചുകൊണ്ട് അജ്ഞരായ കൃസ്ത്യാനികൾ ഹസ്രത്ത് ഈസാനബിയെ ദൈവമാക്കി ആരാധിച്ചിരിക്കുകയാണല്ലൊ. അതുകൊണ്ടുതന്നെ അതിനേക്കാൾ ഉയർന്ന പദങ്ങൾ ഈ വിനീതനെപ്പറ്റി ഉപയോഗിക്കണമെന്നു അല്ലാഹു ഉദ്ദേശിച്ചു. തദ്വാരാ കൃസ്ത്യാനികൾ കണ്ണുതുറക്കണമെന്നതും യേശുവിനെ ദൈവമാക്കുന്നതിന് ഏതെല്ലാം പദങ്ങൾ അവർ ആധാരമാക്കിക്കൊണ്ടിരിക്കുന്നുവോ അവയേക്കാൾ ഉപരിയായ പദങ്ങൾ ഈ സമുദായത്തിലെ ഒരു വ്യക്തിയെ സംബന്ധിച്ച് പ്രയോഗിച്ചിരിക്കുന്നുവെന്ന് അവർ മനസ്സിലാക്കണമെന്നതും ആണ് അല്ലാഹുവിൻെറ ഉദ്ദേശ്യം." (ഹഖീഖത്തുൽ വഹ്യ് അടിക്കുറിപ്പ് ഭാ. 86)

അദ്ദേഹം മറ്റൊരിടത്ത് ഇപ്രകാരം പ്രസ്താവിക്കുന്നു :

"അല്ലാഹുവിൽ സ്വയം അർപ്പണം ചെയ്തുകൊണ്ട് അവനിൽ ലയിക്കുന്നവരെപ്പറ്റി അത്ഫാലുല്ലാഹ് (അല്ലാഹുവിൻെറ കുട്ടികൾ) എന്നു പറയപ്പെടുന്നു. എന്നാൽ ഇതിൻെറ വിവക്ഷ അല്ലാഹുവിൻെറ സാക്ഷാൽ സന്തതികൾ എന്നല്ല. അങ്ങിനെ പറയുന്നത് കുഫ്ർ ആണ്. അല്ലാഹു സന്തതികളിൽ നിന്നും പരിശുദ്ധനാണ്. എന്നാൽ ഉപമാലങ്കാര ഭാഷയിൽ അവർ അല്ലാഹുവിൻെറ മക്കളാണെന്നു പറയപ്പെടുന്നു, കാരണം അവർ, മക്കൾ തങ്ങളുടെ പിതാവിനെ ഓർമി

ക്കുന്നത്പോലെ ഹൃദയവികാരത്തോടെ അല്ലാഹുവിനെ ഓർമിക്കുന്നു. ഈ സ്ഥിതിവിശേഷത്തെക്കുറിച്ചാണ് അല്ലാഹു വിശുദ്ധഖുർ ആനിൽ

فَاذْكُرُوا اللّٰهَ كَذِكْرِكُمْ اٰبَآءَكُمْ اَوْ اَشَدَّ ذِكْرًا

"നിങ്ങൾ നിങ്ങളുടെ പിതാക്കന്മാരെ സ്മരിക്കുന്നതുപോലെ, അതിലുമുപരിയായി അല്ലാഹുവിനെ സ്മരിക്കുവിൻ(2 : 201) എന്നു പറയുന്നത്. ഇതേ അടിസ്ഥാനത്തിൽ എല്ലാ സമുദായങ്ങളുടെയും മതഗ്രന്ഥങ്ങളിൽ പിതാവെന്ന പേരിൽ ദൈവം സ്മരിക്കപ്പെടുന്നു... ചുരുക്കത്തിൽ സൂഫിമാർ ഔലിയാക്കളെക്കുറിച്ച് അല്ലാഹുവിൻെറ സന്തതികൾ എന്നു പറയുന്നത് ഉപമാലങ്കാരമായിട്ടാണ്. അല്ലാഹു സന്തതികളിൽ നിന്നും പരിശുദ്ധനാണ്. അവൻ

لَمْ يَلِدْ وَلَمْ يُوْلَدْ

ജാതനോ ജനകനോ അല്ല" (തത്തിമ്മ ഹഖീഖത്തുൽവഹ്യ് ഭാ. 144)

വീണ്ടും ആ പുണ്യാത്മാവ് പറയുകയാണ് :

"ഓർമിക്കുവിൻ, അല്ലാഹു പുത്രന്മാരിൽ നിന്നും പരിശുദ്ധനാണ്. അവനു യാതൊരു വിധത്തിലുള്ള കൂട്ടുകാരനുമില്ല – പുത്രനുമില്ല. ഞാൻ ദൈവമാണെന്നോ ദൈവപുത്രനാണെന്നോ പറയാൻ ഒരാൾക്കും അവകാശമില്ല. പക്ഷെ ഈ വാചകം

اَنْتَ مِنِّيْ بِمَنْزِلَةِ وَلَدِيْ

"ഇവിടെ ഉപമാലങ്കാരമായി ഉപയോഗിച്ചിട്ടുള്ളതത്രെ" (ദൗഫി ഉൽബലാ ഭാ. 6)

ഇങ്ങനെ ഉപമാരൂപത്തിൽ ഹസ്രത്ത് നബികരീം(സ) തിരുമേനിതന്നെയും അല്ലാഹുവിൻെറ മക്കൾ എന്നു പ്രയോഗിച്ചിട്ടുണ്ട്. അതായത്.

اَلْخَلْقُ عِيَالُ اللّٰهِ فَاَحَبُّ الْخَلْقِ اِلَى اللّٰهِ مَنْ اَحْسَنَ اِلَى عِيَالِهٖ

'സൃഷ്ടികൾ അല്ലാഹുവിൻെറ മക്കളാണ്. അതിനാൽ തൻെറ മക്കൾക്കു നന്മ ചെയ്യുന്നവരാരോ അവരാണ് അല്ലാഹുവിന്ന് ഏറ്റവും പ്രിയപ്പെട്ടവർ" (മിശ്ക്കാത്ത് ബാബുശ്ശഫ്ഖത്ത്)

ഇതിൽ നിന്നും അല്ലാഹുവിൻെറ മക്കൾ എന്ന പ്രയോഗത്തിൻെറ ആന്തരാർത്ഥം സ്പഷ്ടമാകുന്നുണ്ടല്ലോ. അപ്പോൾ ഹസ്രത്ത് അഹ്മദ്(അ)ന്നു അല്ലാഹുവിൽ നിന്നു ലഭിച്ച

'നീ എന്നിൽ നിന്നും എൻെറ സന്തതിയുടെ പദവിയിലുള്ള ആളാണ് എന്ന ഇൽഹാമിൻെറ വിവക്ഷ സുവ്യക്തമാണ്. അല്ലാതെ ആ മഹാത്മാവ് താൻ ദൈവപുത്രനാണെന്ന് വാദിക്കുകയോ ഏതെങ്കിലും ഒരഹ്മദി അങ്ങനെ വിശ്വസിക്കുകയോ ചെയ്തിട്ടില്ല. അത്തരം വിശ്വാസത്തെ വിപാടനം ചെയ്യാനാണ് ആ മഹാപുരുഷൻ ജാഗ്രത പുലർത്തിയിരുന്നതെന്നു അദ്ദേഹത്തിൻെറ മേലുദ്ധരിച്ച ലിഖിതങ്ങൾ സാക്ഷ്യം വഹിക്കുന്നു. ഈ യാഥാർത്ഥ്യം മറച്ചുപിടിച്ചുകൊണ്ട് പൊതുജനങ്ങളെ വഞ്ചിക്കാനും മുസ്ലിംകൾക്കിടയിൽ അഹ്മദിയ്യത്തിനെക്കുറിച്ച് വിദ്വേഷം ജനിപ്പിക്കാനുമാണ് ഇശാഅത്തുകാരൻ തൻെറ ഊർജം ചിലവഴിച്ചിരിക്കുന്നത്.

അയാൾ വീണ്ടും ജൽപ്പിക്കുകയാണ് :

"അല്ലാഹു തൻെറ പുത്രന്ന് ഇഷ്ടാനുസരണം പ്രവർത്തി ക്കാൻ അനുമതി നൽകിയത് നോക്കുക :

أَنْتَ مَعِي وَ أَنَا مَعَكَ اِعْمَلْ مَا شِئْتَ فَإِنِّي غَفَرْتُ لَكَ

നീ എന്നോടൊപ്പവും ഞാൻ നിന്നോടൊപ്പവുമാണ്. നീ ഇച്ഛരിക്കുന്നത് പ്രവർത്തിക്കുക. ഞാൻ നിനക്കു പൊറുത്തു തന്നിരിക്കുന്നു. (അൽബുശ്റ. ഖാദിയാനിസം ഒരു സമഗ്ര പഠനം. ഭാ : 34)"

ഇശാഅത്തുകാരൻ ആക്ഷേപാർഹമായി കാണുന്ന ഈ വെളിപാടിനെക്കുറിച്ച് ഹസ്രത്ത് അഹ്മദ്(അ) തന്നെ നൽകിയ വിശദീകരണം ഇപ്രകാരമാണ്.

"ഈ വചനം കൊണ്ട് ശരീഅത്തിൽ നിഷിദ്ധമാക്കപ്പെട്ട കാര്യങ്ങൾ നിനക്കു അനുവദനീയമാക്കപ്പെട്ടിരിക്കുന്നുവെന്നല്ല വിവക്ഷ. മറിച്ച് നിൻെറ ദൃഷ്ടിയിൽ നിഷിദ്ധമായ കാര്യങ്ങൾ പ്രകൃത്യാതന്നെ വെറുക്കപ്പെട്ടവയായിരിക്കുന്നുവെന്നും സൽക്കർമ്മങ്ങളോടുള്ള സ്നേഹം നിൻെറ പ്രകൃതിയിൽ നൈസർഗികമായി ഇട്ടുതന്നിരിക്കുന്നു എന്നും ആണ്. അങ്ങിനെ അല്ലാഹുവിൻെറ തൃപ്തി ആ ദാസൻെറ തൃപ്തി ആയിത്തീർന്നിരിക്കുന്നുവെന്നും എല്ലാ വിശ്വാസ സൽക്കർമ്മങ്ങളും ആ ആളുടെ ദൃഷ്ടിയിൽ നൈസർഗികമായിതന്നെ പ്രിയപ്പെട്ടവയായി ആക്കപ്പെട്ടിരിക്കുന്നുവെന്നും ആണ്.

وَ ذٰلِكَ فَضْلُ اللّٰهِ يُؤْتِيْهِ مَنْ يَّشَآءُ

ഇത് അല്ലാഹുവിൻെറ ഒരനുഗ്രഹമാണ്. അവൻ ഇച്ഛരിക്കു

ന്നവർക്ക് ഈ അനുഗ്രഹം നൽകുന്നു."
(ബറാഹീനെ അഹ്മദിയ്യ ഭാ : 561. അടിക്കുറിപ്പ്)

ഇഷ്ടാനുസരണം പ്രവർത്തിക്കാൻ അനുമതി ലഭിച്ചുവെന്നു ഇശാഅത്തുകാരൻ ആരോപിക്കുന്ന വ്യക്തിതന്നെ അതുകൊണ്ടുള്ള ഉദ്ദേശ്യം ഇന്നതാണെന്ന് വിശദീകരിക്കുമ്പോൾ അതിനെ അന്യഥാ ചിത്രീകരിക്കേണ്ട ആവശ്യമെന്താണെന്ന് വായനക്കാർ ചിന്തിച്ചുനോക്കുക. സത്യത്തോട് അല്പമെങ്കിലും ആഭിമുഖ്യമുണ്ടായിരുന്നെങ്കിൽ ഇശാഅത്തുകാരൻ ഈ കുത്സിത ശ്രമത്തിന്നൊരുങ്ങുമായിരുന്നോ? ജുഗുപ്സാവഹമായ ഈ പ്രവൃത്തിയിലൂടെ തന്റെ സത്യവിരോധത്തിന് മുദ്ര ചാർത്തുകയാണയാൾ ചെയ്തിരിക്കുന്നത്.

ഇനി അതേ വിഷയം പ്രതിപാദിക്കുന്ന ഒരു ഹദീസു നോക്കുക.

لَعَلَّ اللّٰهَ اَطَّلَعَ عَلٰى اَهْلِ بَدْرٍ فَقَالَ
اِعْمَلُوْا مَا شِئْتُمْ فَقَدْ وَجَبَتْ لَكُمُ الْجَنَّةُ

"അല്ലാഹു ബദ്രീങ്ങളെക്കുറിച്ച് (ബദ്ർ യുദ്ധത്തിൽ പങ്കെടുത്തവരെക്കുറിച്ച്) അവരുടെ സ്ഥിതി നന്നായി മനസ്സിലാക്കി ഇപ്രകാരം അരുൾ ചെയ്തിരിക്കുന്നു. നിങ്ങൾക്കിഷ്ടമുള്ളത് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക. ഇതിന്ന് നിങ്ങൾക്കു സ്വർഗം അനുവദിച്ചുതരുകയും നിങ്ങൾക്കു മഗ്ഫിറത്ത് തന്നനുഗ്രഹിക്കുകയും ചെയ്തിരിക്കുന്നു" (ബുഖാരി കിത്താബുൽ മഗാസി Vol 3 P. 3 മുസ്ലിം Vol.2 ഫസായിലു അഹ്ലി ബദർ പേജ്. 359)

ഈ ഹദീസിന്റെ വിവക്ഷ അല്ലാഹു ബദരീങ്ങൾക്കു തങ്ങളുടെ ഇഷ്ടാനുസരണം എന്തും ചെയ്യാനുള്ള അനുവാദം നൽകി എന്നാകാവതല്ലല്ലോ. അതേപ്രകാരം ഹസ്രത്ത്

അഹ്മദ്(അ)ന്നു ലഭിച്ച ഇൽഹാമിൻെറ വിവക്ഷയും അതല്ല തന്നെ. ചുരുക്കത്തിൽ ഹസ്രത്ത് അഹ്മദു(അ)മായി ബന്ധപ്പെട്ട സംഗതികൾ ഹ: നബി കരീം(സ) തിരുമേനി പ്രതിപാദിക്കാത്തതോ പഠിപ്പിക്കാത്തതോ അല്ലെന്നാണ് ഈ ഹദീസിൽ നിന്നു വ്യക്തമാകുന്നത്. ഹസ്രത്ത് അഹ്മദിൻെറ പ്രസ്തുത ഇൽഹാമിനെ ആക്ഷേപവിധേയമാക്കുമ്പോൾ നബികരീം-(സ) തിരുമേനിയുടെ മേൽ ഹദീസും ആക്ഷേപവിധേയമായിത്തീരുന്നുണ്ടെന്നു ഇശാഅത്തുകാരൻ മനസ്സിലാക്കേണ്ടതാണ്.

ഇശാഅത്തുകാരൻ തുടർന്ന് ആക്ഷേപിക്കുകയാണ് :

"എന്നാൽ ഇതിന്നു വിപരീതമായി അല്ലാഹു അറിയിച്ച മറ്റൊരു വഹ്‌യിൽ

وہ کام جو تو نے کیا خدا کی مرضی کے موافق نہیں ہوگا

"നീ ചെയ്തത് അല്ലാഹുവിൻെറ ഇച്ഛാനുസരണമായിരിക്കുകയില്ല എന്നു കാണുന്നു. (ഹഖീഖത്തുൽ വഹ്‌യ് പേജ്. 105). ഇതിൻെറ ഉദ്ദേശ്യം അല്ലാഹുവിനേ അറിയൂ എന്നു താഴെ ടിപ്പണിയും കൊടുത്തിരിക്കുന്നു മിർസാ സാഹിബ്. (ഖാദിയാനിസം.....ഭാ. 35)

ഹ: അഹ്മദ്(അ) പ്രസ്തുത ഗ്രന്ഥത്തിലെ അടിക്കുറിപ്പിൽ എഴുതിയിരിക്കുന്നത്. ഇത് വിശദീകരിക്കപ്പെട്ടിട്ടില്ല. അല്ലാഹു അഅ്‌ലം. എന്നാണ് അല്ലാതെ 'ഇതിൻെറ ഉദ്ദേശ്യം അല്ലാഹുവിനേ അറിയൂ." എന്നല്ല ഇത് ഹസ്രത്ത് അഹ്മദ് (അ)ൻെറ നിഷ്കളങ്കതയെയാണ് ദ്യോതിപ്പിക്കുന്നത്. ആരെക്കുറിച്ചാണ് എന്തിനെക്കുറിച്ചാണ് ഈ ഇൽഹാം എന്നത് അദ്ദേഹത്തിന്ന് വിശദീകരിക്കപ്പെട്ടിട്ടില്ലെങ്കിലും അപ്രകാരം ഒരു ഇൽഹാം ഉണ്ടായ കാര്യം ഗോപ്യമാക്കാതിരുന്നത് അദ്ദേഹത്തിൻെറ അതിമഹത്തായ നിഷ്കപടതയ്ക്കും ദൈവഭ

ക്തിക്കും മകുടോദാഹരണമാണ്. എന്തെന്നാൽ ആശയക്കുഴപ്പമുണ്ടാകേണ്ടെന്നു കരുതി അതിനെ അദ്ദേഹം വെളിപ്പെടുത്താതിരുന്നില്ല. ദൈവത്തിൽ നിന്ന് ലഭിച്ചത് അതേപ്രകാരം വെളിപ്പെടുത്തിയിരിക്കുന്നു. നിർമ്മലതയും നിഷ്കളങ്കതയും കളിയാടുന്ന പരിശുദ്ധദൈവദാസന്മാരുടെ ലക്ഷണമാണിതിലൂടെ വെളിപ്പെടുന്നത്. എന്നാൽ കാപട്യവും, വഞ്ചനയും കൈമുതലായുള്ള കുടില ഹൃദയരായ ആക്ഷേപകർക്ക് അതെങ്ങനെ ദർശിക്കാൻ കഴിയും!

അയാൾ ആക്ഷേപഘോഷണം തുടരുന്നു :

"അല്ലാഹു വീണ്ടും പറഞ്ഞു

يَا قَمَرُ يَا شَمْسُ اَنْتَ مِنِّى وَ اَنَا مِنْكَ

"ഹേ ചന്ദ്രാ! ഹേ സൂര്യാ! നീ എന്നിൽ നിന്നാണ്, ഞാൻ നിന്നിൽ നിന്നും. (ഹഖീഖത്തുൽ വഹ്‌യ് പേജ് 74)."

(ഖാദിയാനിസം.... പേജ് 35)

ഇവിടെ അല്ലാഹു ഹ: അഹ്മദ്(അ)നെ സൂര്യനെന്നും ചന്ദ്രനെന്നും ഉപമാരൂപത്തിൽ അഭിസംബോധന ചെയ്തതിൽ ആക്ഷേപാർഹമായിട്ടെന്താണുള്ളത് ! വിശുദ്ധഖുർആനിൽ ഹസ്രത്ത് നബികരീം(സ) തിരുമേനിയെ പ്രകാശം തരുന്ന സൂര്യനായി ചിത്രീകരിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു :

يَاَيُّهَا النَّبِيُّ اِنَّآ اَرْسَلْنٰكَ شَاهِدًا وَّمُبَشِّرًا وَّ نَذِيْرًا
وَّدَاعِيًا اِلَى اللّٰهِ بِاِذْنِهٖ وَسِرَاجًا مُّنِيْرًا

"അല്ലയോ നബിയെ നാം നിന്നെ സാക്ഷിയായും സുവിശേഷ

കനായും താക്കീതുകാരനായും അയച്ചിരിക്കുന്നു. അല്ലാഹുവിൻെറ അനുമതിയോടുകൂടി അവങ്കലേക്കു (ജനങ്ങളെ) വിളിക്കുന്നവനായും ദീപ്തിമത്തായ സൂര്യനായും നിന്നെ നാം അയച്ചിരിക്കുന്നു. (33 : 47, 48)

ഹസ്രത്ത് അഹ്മദ് (അ) തൻെറ കവിതയിൽ ഇപ്രകാരം പറയുന്നു.

وہ پیشوا ہمارا جس سے ہے نور سارا
نام اُس کا ہے محمد دلبر مرا یہی ہے
اُس نور پر فدا ہوں اس کا ہی میں ہوا ہوں
وہ ہے میں چیز کیا ہوں بس فیصلہ یہی ہے

'സർവ്വത്ര പ്രകാശം പരന്നിരിക്കുന്നത് ആരെക്കൊണ്ടാണോ അദ്ദേഹമാണ് നമ്മുടെ നേതാവ് (മാർഗദർശകൻ). അദ്ദേഹത്തിൻെറ പേർ മുഹമ്മദ് എന്നാണ്. എൻെറ പ്രേമഭാജനം അദ്ദേഹം തന്നെയാണ്. ആ പ്രഭാപൂരത്തിൽ ഞാൻ ആത്മാർപ്പണം ചെയ്തിരിക്കയാണ്. ആ പ്രഭയിൽ നിന്നുമുണ്ടായവനാണ് ഞാൻ (ആ പ്രഭയിൽ നിന്നും ഞാൻ പ്രഭാപൂരിതനാണ്). അദ്ദേഹമാണ് സർവസ്വവും. ഞാൻ എത്ര നിസ്സാരൻ! ചുരുക്കത്തിൽ ഇതുതന്നെയാണ് വിധിയും തീരുമാനവും' (ദുർറെസമീൻ)

ഈ വിശദീകരണത്തിൽ നിന്നും സൂര്യനെന്നും ചന്ദ്രനെന്നുമുള്ള ഉപമാലങ്കാരങ്ങളുടെ യാഥാർത്ഥ്യം മനസ്സിലാക്കാവുന്നതാണ്. നീ എന്നിൽ നിന്നും ഞാൻ നിന്നിൽനിന്നും എന്നുള്ളതിൻെറ വിവക്ഷ മുമ്പേ പ്രതിപാദിക്കുകയുണ്ടായല്ലൊ.

ആക്ഷേപകൻ ഉന്നയിക്കുന്ന മറ്റൊരാക്ഷേപം ഇതാണ് :

اَنْتَ مِنْ مَّائِنَا وَ هُمْ مِنْ فَشَلٍ

"നീ നമ്മുടെ വെള്ളത്തിൽ നിന്നാകുന്നു. മറ്റുള്ളവർ നനവി ല്ലായ്മയിൽ നിന്നും" അഞ്ചാമെ ആഥം പേജ്. 55) (ഖാദിയാ നിസം.... 35)

ഇവിടെ ഫശൽ എന്ന പദത്തിന്ന് നനവില്ലായ്മ എന്നാണ് ആക്ഷേപകൻ അർത്ഥം കൊടുത്തിരിക്കുന്നത്. എന്നാൽ ഒരു ശബ്ദകോശത്തിലും ഈ അർത്ഥം കാണപ്പെടുന്നില്ല. യഥാർ ത്ഥത്തിൽ നമ്മുടെ ഈ 'സത്യാന്വേഷി" ആരോ എഴുതിയ അഹ്മദിയ്യാ വിരുദ്ധഗ്രന്ഥത്തിൽ നിന്നും ഇൽഹാമും അതി ന്ന് അയാൾ നൽകിയ അർത്ഥവും അപ്പടി പകർത്തിക്കൊണ്ടാ ണ് തന്റെ 'പാണ്ഡിത്യം' പ്രകടിപ്പിച്ചിരിക്കുന്നത്. ഫശൽ എന്ന പദത്തിന്ന് ദുർബലത, ഭീരുത്വം, തളർച്ച, നിരാശ എന്നീ അർഥങ്ങളാണ് അറബിഭാഷാനിഘണ്ഡുക്കളിൽ കാണപ്പെടു ന്നത്. (ഉദാ : അൽമൻഹൽ II Vol. I പേ. 381) ആക്ഷേപകൻ ഇൽഹാം ഉദ്ധരിച്ച 'അഞ്ചാമെ ആഥം' എന്ന ഗ്രന്ഥത്തിലെ 56-ാം പേജിൽതന്നെ പ്രസ്തുത ഇൽഹാമിന്ന് ഹസ്രത്ത് അഹ്മദ്(അ) നൽകിയ വിശദീകരണം ഉണ്ട്. പക്ഷെ കണ്ണടച്ചി രുട്ടാക്കുന്ന ഈ 'സത്യാന്വേഷി'യുടെ ഉദ്ദേശ്യം അസത്യപ്രചാര ണമാണല്ലൊ.

ഹസ്രത്ത് അഹ്മദ്(അ) ഇൽഹാമിന്നു നൽകിയ വിശദീ കരണം ഇപ്രകാരമാണ്.

"നീ നമ്മുടെ ജലത്തിൽ നിന്നും അവർ ഫശലിൽ നിന്നും ആണെന്നതിന്റെ ഉദ്ദേശ്യം - ജലം എന്നാൽ ഈമാ ന്റെ ജലം, സ്ഥിരത (ഇസ്തിഖാമത്ത്) യുടെ ജലം, ഭയഭക് തിയുടെ ജലം, വിശ്വസ്തതയുടെ ജലം, സാത്വികതയുടെ ജലം, ദൈവത്തിൽ നിന്നും ലഭ്യമാകുന്ന ദിവ്യമായ സ്നേഹ ത്തിന്റെ ജലം എന്നും ഫശൽ എന്നാൽ ശൈത്താനിൽ നി ന്നും ലഭ്യമാകുന്ന ഭീരുത്വം എന്നും ആകുന്നു. ഓരോ അവി

ശ്വാസത്തിൻെറയും തീയ്യ പ്രവൃത്തിയുടെയും വേര് ശൈത്താനിൽ നിന്നും പുറപ്പെടുന്നതാണ്. എന്നാൽ സൽകർമ്മങ്ങളുടെയും സത്യവിശ്വാസങ്ങളുടെയും ജലം ദൈവത്തിൽ നിന്നും ലഭ്യമാകുന്നതാണ്"

(അഞ്ചാമെ ആഥം പേജ് 56. അടിക്കുറിപ്പ്)

ഇനിയുമൊരു വിശദീകരണത്തിൻെറ ആവശ്യമില്ലാത്ത വിധം പ്രസ്തുത ഇൽഹാമിൻെറ യാഥാർത്ഥ്യം ഇതിൽ നിന്നും വ്യക്തമാണല്ലൊ. ദൈവികമായ വെളിപാടിന്നും ദൈവിക സ്നേഹത്തിന്നും ജലം എന്നു പറയുന്നു. ഹ: അഹ്മദ് (അ) ഒരു കവിതയിൽ പറയുന്നു :

اک عالم مر گیا ہے تیرے پانی کے بغیر
پھیر دے اب میرے مولیٰ اس طرف دریا کی دھار

നിൻെറ ജലം ലഭിക്കാതെ ഒരു പ്രപഞ്ചംതന്നെ ജീവച്ഛവമായി മാറിയിരിക്കയുകയാണ്. അതുകൊണ്ട് എൻെറ യജമാനനെ! നീ നദിയുടെ ഗതി ഈ ഭാഗത്തേക്കു മാറ്റേണമേ!.

میں وہ پانی ہوں کہ آیا آسماں سے وقت پر
میں وہ ہوں نورِ خدا جس سے ہوا دن آشکار

ഞാൻ നിശ്ചിതസമയത്ത് ആകാശത്തുനിന്നുവന്ന (ആത്മീയ) ജലമാണ്. പകലിനെ പ്രഭാപൂരിതമാക്കുന്ന ദൈവിക പ്രകാശമാണ് ഞാൻ (ദുർറേ സമീൻ)

ഇശാഅത്തുകാരൻ തുടരുന്നു :

"ഇൽഹാമുകളുടെ സമാഹാരമായ അൽബുശ്റയിൽ

اِسْمَعْ وَلَدِیْ എൻെറ മകനെ, കേൾക്കുക എന്നൊരു ഇൽഹാം രേഖപ്പെടുത്തിയിട്ടുണ്ട്. ഖാദിയാനി അല്ലാഹുവിൻെറ മകനാണെന്ന് പ്രഖ്യാപിക്കുന്ന ഈ ഇൽഹാമിനെപ്പറ്റി ആക്ഷേപമുന്നയിക്കപ്പെട്ടപ്പോൾ അതൊരു അച്ചടിപ്പിശകാണെന്നായിരുന്നു അനുയായികളുടെ മറുപടി. اسمع واری എന്നാണത്രെ ശരിയായ ഇൽഹാം. ഇൽഹാമുകളുടെ സമാഹാരത്തിലും അച്ചടിപിശാച് ബാധിച്ചിരിക്കുന്നു. പക്ഷെ ഇന്നേവരെ അൽബുശ്റയിൽ അത് തിരുത്തപ്പെട്ടിട്ടില്ല." (ഖാദിയാനിസം...... പേജ് 35, 36)

അഹ്മദിയ്യാ ജമാഅത്തിൻെറ വിരോധികളുടെ വിശ്വാസ വഞ്ചനയ്ക്കുള്ള മറ്റൊരുദാഹരണമാണ് ഈ ആരോപണവും.

എൻെറ മകനെ നീ കേൾക്കുക എന്ന ഒരു ഇൽഹാമും ഹസ്രത്ത് അഹ്മദ് (അ) ന്ന് ഉണ്ടായിട്ടില്ല. മാത്രമല്ല ഇൽഹാമുകളുടെ സമാഹരമായി അൽബുശ്റ എന്ന പേരിൽ ഒരു ഗ്രന്ഥവും അദ്ദേഹം രചിച്ചിട്ടില്ല. അപ്രകാരം ഒരു ഇൽഹാം ഉണ്ടായതായി അദ്ദേഹം തൻെറ ഒരു ഗ്രന്ഥത്തിലും പ്രസ്താവിച്ചിട്ടുമില്ല. എന്നാൽ അദ്ദേഹത്തിന്നു ലഭിച്ച " اَسْمَعُ وَاَرٰی ഞാൻ കാണുകയും കേൾക്കുകയും ചെയ്യുന്നു" എന്ന ഇൽഹാം തൻെറ അഞ്ചാമെ ആഥം" എന്ന ഗ്രന്ഥത്തിലും (ഭാ. 54) മക്ത്തുബാത്തെ അഹ്മദിയ്യ Vol. 1, ഭാ. 23ലും രേഖപ്പെടുത്തിയിരിക്കുന്നു.

പിന്നെ 'അൽബുശ്റ'യുടെ കാര്യം. അത് ബാബൂ മൻസൂർ അഹ്മദ് എന്നയാൾ ക്രോഡീകരിച്ചതായിരുന്നു. മേലുദ്ധരിച്ച ഇൽഹാം മക്ത്തുബാത്തെ അഹ്മദിയ്യ (Vol. 1 ഭാ. 23) യിൽ നിന്നും അദ്ദേഹം അൽബുശ്റയിലേക്കു പകർത്തിയിരുന്നു. അസ്സൽ ഗ്രന്ഥത്തിൽ اَسْمَعُ وَاَرٰی എന്നു തന്നെയാണെങ്കിലും അദ്ദേഹം واری എന്നത് ولدی എന്നു തെറ്റായി എഴുതിപ്പോയി. ഹസ്രത്ത് അഹ്മദ്(അ)ൻെറ

ഒരു ഗ്രന്ഥത്തിലും وَلَدِی എന്നു കാണുകയില്ല. തൻെറ തെറ്റു മനസ്സിലാക്കിയ ബാബുസാഹിബ് "അൽഫസ്ൽ" Vol-9 നമ്പർ 96ൽ താഴെ പറയും പ്രകാരം തിരുത്ത് പ്രസിദ്ധപ്പെടുത്തിയിരുന്നു.

"അൽബുശ്റ Vol. 1 ഭാ. 430-ൽ 10-ാമത്തെ വരിയിൽ ഹസ്രത്ത് മസീഹ്മൗഊദിൻെറ اسمع وری എന്ന ഇൽഹാം اسمع ولدی എന്നു തെറ്റായി അച്ചടിച്ചു പോവുകയും എൻെറ മകനേ നീ കേൾക്കൂ എന്നു തെറ്റായി തർജ്ജമ ചെയ്യുകയും ഉണ്ടായിട്ടുണ്ട്. എൻെറ ഒരു ഗുണകാംക്ഷി പ്രസ്തുത തെറ്റ് ചൂണ്ടിക്കാണിച്ചപ്പോൾ ഞാൻ അൽബുശ്റയും അസ്സൽ കിത്തബുമായി തട്ടിച്ചു നോക്കി. അപ്പോൾ اسمع وری എന്നു തന്നെയാണ് ഇൽഹാം ഉണ്ടായിട്ടുള്ളതെന്നു മനസ്സിലായി. അൽബുശ്റ എന്ന ഗ്രന്ഥം ഉള്ളവർ ഈ തെറ്റു തിരുത്തേണ്ടതാണ്."

(അൽഫസ്ൽ Vol. 9 നമ്പർ 96)

തൻെറ തെറ്റ് മനസ്സിലാക്കി അത് തിരുത്തുക എന്നത് മാന്യതയുടെയും ഹൃദയശുദ്ധിയുടെയും ലക്ഷണമാണ്. അതു രണ്ടും ഇല്ലാത്ത ഇശാഅത്തുകാരൻ ഇന്നേവരെ ആ തെറ്റ് തിരുത്തപ്പെട്ടിട്ടില്ല എന്ന പച്ചക്കള്ളം തട്ടിവിട്ടിരിക്കുന്നു.

## മർയം, ഇബ്നുമർയം എന്നീ വെളിപാടുകളുടെ യാഥാർത്ഥ്യം

ഇശാഅത്തുകാരൻ തൻെറ പൈശാചികമായ വികൃത ശൈലിയിൽ "മിർസാസാഹിബ് ദൈവപുത്രൻ മാത്രമല്ല "ദൈവപത്നി"യും ആണെന്നു ജൽപ്പിച്ചുകൊണ്ട്, ഹ: അഹ്മദ്(അ) പറഞ്ഞതായി ഇപ്രകാരം എഴുതുന്നു :

"എനിക്കു മർയം എന്നു പേരിട്ടു. ഈസയുടെ ആത്മാവ് എന്നിൽ ഊതപ്പെട്ടു. ആലങ്കാരികമായി ഞാൻ ഗർഭം ധരിച്ചു.

പത്തിൽ കവിയാത്ത മാസത്തിന്നുശേഷം എന്നിൽനിന്ന് ഈസയുണ്ടായി" (കിശ്തിയെ നൂഹ് പേ. 47)

ഒന്നാമതായി ഹ: അഹ്മദ്(അ) തൻെറ ഗ്രന്ഥത്തിൽ എന്താണു പ്രസ്താവിച്ചിരിക്കുന്നതെന്നു നോക്കാം.

"അവൻ ബറാഹീനെ അഹ്മദിയ്യാ 3-ാം ഭാഗത്ത് രേഖപ്പെടുത്തിയതനുസരിച്ച് എൻെറ പേർ മർയം എന്നുവെച്ചു. ബറാഹീനെ അഹ്മദിയ്യയിൽനിന്നു വ്യക്തമാകുന്നതുപോലെ രണ്ടുവർഷക്കാലം ഞാൻ മർയമീഗുണത്തിൽ (സിഫത്തെ മർയമി) തിരശ്ശീലക്കുപിന്നിൽ വളർന്നു വന്നു. രണ്ടുവർഷക്കാലത്തിന്നുശേഷം ബറാഹീനെ അഹ്മദിയ്യാ 4-ാം ഭാഗം 496-ാം പേജിൽ രേഖപ്പെടുത്തിയത്പോലെ, മർയമിനെപ്പോലെ ഈസയുടെ ആത്മാവ് എന്നിൽ ഊതപ്പെട്ടു. ആലങ്കാരികമായി ഞാൻ ഗർഭം ധരിക്കപ്പെട്ടു. പത്തുമാസത്തിൽ കവിയാത്ത കാലഘട്ടത്തിന്നുശേഷം, അവസാനമായി ബറാഹീനെ അഹ്മദിയ്യ IV ാം വാല്യം 556ൽ പറഞ്ഞ പ്രകാരം മർയമിൽനിന്നും എന്നെ ഈസയാക്കി. അങ്ങനെ ഞാൻ ഈസബ്നുമർയം ആയിത്തീർന്നു. (കിശ്തീ നൂഹ് 47)

ഹസ്രത്ത് അഹ്മദ്(അ) ആലങ്കാരികമായി മർയമീസിഫത്തിൽ നിന്നും ഈസവീ സീഫത്തിലേക്ക് മാറ്റപ്പെട്ടതിനെക്കുറിച്ചാണ് ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. പലവുരു വിശദീകരിക്കപ്പെട്ടിട്ടുള്ള പ്രസ്തുത ഇൽഹാമുകളുടെ യാഥാർഥ്യത്തിനുനേരെ കണ്ണടച്ചുകൊണ്ടാണ് " ആകാശത്തിൻ കീഴിലെ കുഴപ്പക്കാരായ ഈ നികൃഷ്ട ജീവികൾ" ആക്ഷേപം ആവർത്തിച്ചുകൊണ്ടിരിക്കുന്നത്. ആത്മീയ ലോകവുമായി ബന്ധമൊന്നുമില്ലാത്ത ഈ "ദാബത്തുൽ അർളിന്ന്" (ഭൂമിയിലെ പുഴുക്കൾക്ക്) ഇത്തരം ദൈവിക രഹസ്യങ്ങൾ മനസ്സിലാക്കാൻ സാധിക്കുകയില്ല.

മർയം, ഈസ എന്നീ ഉപമകളെക്കുറിച്ച് അല്പം വിവരിക്കാം. അല്ലാഹു വിശുദ്ധ ഖുർ ആനിൽ തൻെറ വരിഷ്ഠ ദാസരായ സത്യവിശ്വാസികളെ ഹ: മർയമായി ചിത്രീകരിച്ചിട്ടുണ്ട്. നോക്കുക:

وَضَرَبَ اللّٰهُ مَثَلًا لِّلَّذِيْنَ اٰمَنُوا امْرَاَتَ فِرْعَوْنَ
اِذْ قَالَتْ رَبِّ ابْنِ لِيْ عِنْدَكَ بَيْتًا فِي الْجَنَّةِ وَنَجِّنِيْ
مِنْ فِرْعَوْنَ وَعَمَلِهٖ وَنَجِّنِيْ مِنَ الْقَوْمِ الظّٰلِمِيْنَ
وَمَرْيَمَ ابْنَتَ عِمْرٰنَ الَّتِيْٓ اَحْصَنَتْ فَرْجَهَا
فَنَفَخْنَا فِيْهِ مِنْ رُّوْحِنَا وَصَدَّقَتْ بِكَلِمٰتِ رَبِّهَا
وَكُتُبِهٖ وَكَانَتْ مِنَ الْقٰنِتِيْنَ

ഫിർഔൻെറ ഭാര്യയെ സത്യവിശ്വാസികൾക്ക് ഒരു ഉദാഹരണമായി അല്ലാഹു എടുത്തു കാട്ടുന്നു. 'എൻെറ ദൈവമേ നീ എനിക്കായി നിൻെറ സവിധത്തിൽ സ്വർഗത്തിൽ ഒരു വീട് പണിതു തരേണമേ ഫിർ ഔനിൽ നിന്നും അവൻെറ ചെയ്തിയിൽ നിന്നും എന്നെ നീ രക്ഷപ്പെടുത്തുകയും അക്രമികളായ ജനങ്ങളിൽ നിന്നും എനിക്കു രക്ഷ നൽകുകയും ചെയ്യേണമേ, എന്നവൾ പറയുകയുണ്ടായി.

അപ്രകാരം തൻെറ ചാരിത്ര്യത്തെ സൂക്ഷിച്ച ഇംറാൻെറ മകൾ മർയമിനെയും (സത്യവിശ്വാസികൾക്ക് ഉപമയായി) എടുത്തു കാട്ടുന്നു. നാം നമ്മുടെ ആത്മാവിൽ നിന്നും (വചനത്തിൽ നിന്നും) അവനിൽ (ചാരിത്ര്യം കാത്തു സൂക്ഷിച്ച മർയമിനോട് സാദൃശ്യം പുലർത്തിയ സത്യവിശ്വാസിയിൽ) ഊതി. അവൾ തൻെറ രക്ഷിതാവായ അല്ലാഹുവിൻെറ വചനങ്ങളെയും ഗ്രന്ഥങ്ങളെയും സൂക്ഷിക്കുകയുണ്ടായി. അവൾ വണക്കമുള്ളവരിൽപ്പെട്ടവളായിരുന്നു." (66:12, 13)

ഇവിടെ അല്ലാഹു സത്യവിശ്വാസികളെ രണ്ടു സ്ത്രീകളോട് ഉപമിച്ചിരിക്കുന്നു. ഇതിനു മുമ്പുള്ള ആയത്തുകളിൽ അവിശ്വാസികളെ വേറെ രണ്ടു സ്ത്രീകളോടും ഉപമിച്ചിട്ടുണ്ട്.

സത്യവിശ്വാസികളെ ഫിർഔൻെറ ഭാര്യയോടും മർയമിനോടും ഉപമിച്ചിരിക്കുന്നു. അവിശ്വാസികളെയാകട്ടെ നൂഹിൻെറയും ലൂത്തിൻെറയും അവിശ്വാസിനികളായ ഭാര്യമാരോടും ഉപമിച്ചിരിക്കുന്നു.

പ്രസ്തുത ആയത്തുകളിൽ നിന്നും സത്യവിശ്വാസികൾ രണ്ടു തരക്കാരാണെന്നു മനസ്സിലാക്കാം. 1. ഫിർഔൻെറ ഭാര്യയായ ആസിയാബീവിയെപ്പോലെ, സത്യനിഷേധികളുടെ അക്രമങ്ങൾക്കും മർദ്ദനങ്ങൾക്കും ഇരയായിട്ടും സത്യം വിശ്വസിച്ച് അതിലുറച്ച് നിൽക്കുന്നവർ. 2. മർയംബീവിയെപ്പോലെ ആരംഭം തൊട്ടേ പരിശുദ്ധ ജീവിതം നയിക്കുന്ന സത്യാത്മാക്കളായ ചാരിത്രശുദ്ധിയുള്ളവർ.

ഹസ്രത്ത് നബികരീം(സ)തിരുമേനിയും സത്യവിശ്വാസികളെക്കുറിച്ച് ഇതേ ഉദാഹരണം ഉപയോഗിച്ചിരിക്കുന്നു. അതായത്,

مَا مِنْ مَوْلُودٍ يُولَدُ إِلَّا وَالشَّيْطَانُ يَمَسُّهُ
حِيْنَ يُولَدُ فَيَسْتَهِلُّ صَارِخًا مِنْ مَسِّ
الشَّيْطَانِ إِلَّا إِيَّاهُ إِلَّا مَرْيَمَ وَابْنَهَا.

"ഒരു ശിശു ജനിക്കുമ്പോൾ അതിനെ പൈശാചൻ സ്പർശിക്കുന്നു. അപ്പോൾ ആ കുഞ്ഞു നിലവിളിക്കുന്നു. മർയമയും അവളുടെ പുത്രനും ഒഴികെ" (ബുഖാരി Vol:3.ഭാ.69).

ഈ ഹദീസിന്നു ബാഹ്യാർത്ഥം നൽകുകയാണെങ്കിൽ മർയമും ഇബ്നുമർയമും ഒഴികെ, ഹ : നബികരീം (സ) തിരുമേനിയും മറ്റു പ്രവാചകന്മാരുമടക്കം എല്ലാവരെയും പൈശാചൻ തൊടുന്നു എന്നും അതുകൊണ്ടാണ് ജനനസമയത്തു കരയുന്നതെന്നും ആണല്ലോ വരിക. അപ്പോൾ പൈശാചൻ തൊട്ട് അശുദ്ധമാക്കുന്നതിൽനിന്ന് മർയമും ഇബ്നുമർയമും ഒഴികെ ആരും തന്നെ ഒഴിഞ്ഞു പോകുന്നത

ല്ലെന്നും ആണോ മനസ്സിലാക്കേണ്ടത് ? ഒരിക്കലും അങ്ങിനെ യാവാൻ തരമില്ല. അതിന് ആന്തരികമായ അർഥമാണുള്ളത്. അല്ലാമാ സമഖ്ശരി തന്റെ വി: ഖുർആൻ വ്യാഖ്യാനത്തിൽ ഇപ്രകാരം പറയുന്നു :

وَمَعْنَاهُ اَنَّ كُلَّ مَوْلُودٍ يَطْمَعُ الشَّيْطَانُ
فِي اِغْوَاءِهِ اِلَّا مَرْيَمَ وَابْنَهَا. فَاِنَّهُمَا كَانَا
مَعْصُوْمَيْنِ وَكَذٰلِكَ كُلُّ مَنْ كَانَ فِي صِفَتِهِمَا

"ഇതിന്റെ അർത്ഥം ഇതാകുന്നു : ശൈത്താൻ ഓരോ ശിശുവിനെയും വഴിപിഴപ്പിക്കാൻ ആഗ്രഹിക്കുന്നു, മർയമി നെയും അവരുടെ മകനെയും ഒഴികെ. കാരണം അവരിരുവ രും നിഷ്കളങ്കരും പരിശുദ്ധരും ആയിരുന്നു. അതേപ്രകാരം ഇവരിരുവരുടെയും ഗുണങ്ങൾ ഉൾക്കൊള്ളുന്നവരും "മസ്സ് ശൈത്താനിൽ നിന്നും – ശൈത്താന്റെ വഴിപിഴപ്പിക്കലിൽ നിന്നും – രക്ഷപ്പെടുന്നു"

(തഫ്സീർ കശ്ശാഫ് ഭാ–1. പേജ് 302)

ഇതിൽനിന്നും മർയം, ഇബ്നുമർയം എന്നതുകൊണ്ട് രണ്ടു വ്യക്തികളല്ല, ആ വ്യക്തികളുടെ ഗുണവിശേഷങ്ങൾ സ്വായത്തമാക്കിയവരാണ് വിവക്ഷിക്കപ്പെടുന്നതെന്ന് മനസ്സി ലാക്കാം. ഹസ്രത്ത് മർയമിന്റെ ഗുണവിശേഷം ചാരിത്രശു ദ്ധി, പവിത്ര ജീവിതം എന്നിവയാണെന്ന് പ്രസ്തുത ആയ ത്തിൽ നിന്നും ഹദീസിൽ നിന്നും വ്യക്തമാകുന്നു. ഓരോ പ്രവാചകന്റെയും വാദത്തിനു മുമ്പുള്ള ജീവിതം പവിത്രവും പരിശുദ്ധവും ആയിരിക്കുമെന്നു വി: ഖുർആൻ അരുൾ ചെയ്യുന്നു. അതുകൊണ്ടാണല്ലോ ഹ: നബികരീം(സ) തിരു മേനിയോട് തന്റെ ജനങ്ങളെ ഇപ്രകാരം ആഹ്വാനം ചെയ്യാൻ അല്ലാഹു ആജ്ഞാപിച്ചത്. അതായത്,

فَقَدْ لَبِثْتُ فِيكُمْ عُمُرًا مِّن قَبْلِهِ اَفَلَا تَعْقِلُونَ

"ഇതിന്നു മുമ്പ് (എൻെറ വാദത്തിന്നു മുമ്പ്) ഞാൻ നിങ്ങളുടെ ഇടയിൽ ഒരു നീണ്ടകാലം ജീവിതം നയിച്ചിരുന്നു വല്ലോ. നിങ്ങൾ എന്താണു ചിന്തിക്കാത്തത്? (10 : 17)

അങ്ങിനെ ഒരു പ്രവാചകൻെറ വാദത്തിനുമുമ്പുള്ള നിഷ്കളങ്കവും പവിത്രവും ആയ ജീവിതം ആ പ്രവാചകൻെറ സത്യത്തെ സാക്ഷ്യപ്പെടുത്തുന്നു. ഈ കാലഘട്ടത്തെ മർയമി ൻെറ സവിശേഷഗുണമായി അല്ലാഹു പ്രസ്താവിക്കുന്നു. അതേപ്രകാരം ഹ: അഹ്മദ്(അ) തൻെറ സത്യത്തിനു സാക്ഷ്യ മായി തൻെറ വാദത്തിനുമുമ്പുള്ള പരിശുദ്ധ ജീവിതത്തെ – മർയമീസിഫത്തിനെ – എടുത്തു കാണിക്കുന്നു. അതിന്നുശേ ഷം ഈ വിശേഷഗുണത്തിൽ നിന്നു പുരോഗമിച്ച് ഈസബ് നുമർയം എന്ന സിഫത്തിലേക്കു – മഖാമെ നുബുവ്വത്തിലേ ക്കു ഉന്നതി പ്രാപിക്കുന്നു. فَنَفَخْنَا فِيهِ مِن رُّوحِنَا

നാം അവരിൽ തൻെറ ആത്മാവിനെ ഊതി എന്ന ഇൽഹാം ഇതിലേക്കു വെളിച്ചം വീശുന്നു.

തത്സംബന്ധമായി ഹ: അഹ്മദ് (അ) ഇപ്രകാരം പ്രസ് താവിക്കുന്നു.

"ഉമ്മത്തിലെ ചില വ്യക്തികളെക്കുറിച്ച് അവർ പവിത്ര ജീവിതം നയിച്ചിരുന്ന മർയം സിദ്ദീഖയുമായി തുല്യത പ്രാപിച്ച വരാണെന്നു അരുൾ ചെയ്യുന്നു. പിന്നീട് അവരുടെ ഗർഭപാ ത്രത്തിൽ ഈസായുടെ ആത്മാവ് ഊതപ്പെടുന്നു. അങ്ങിനെ ഈസാ ജന്മമെടുക്കുന്നു. ഈ ആയത്തിൽ നിന്നും ലഭിക്കു ന്ന ഒരു സൂചന ഇതാണ്: ഈ ഉമ്മത്തിൽ ഉള്ള ഒരു വ്യക്തി ക്ക് ആദ്യം മർയമിൻെറ സ്ഥാനം ലഭിക്കുന്നതാണ്. പിന്നീട് അവരിൽ ഈസായുടെ ആത്മാവ് ഊതപ്പെടുന്നു. അപ്പോൾ മർയമിൽനിന്നു ഈസ ജന്മമെടുക്കുന്നു. അതായത് മർയമീ സിഫത്തിൽ നിന്നും ഈസവീസിഫത്തിലേക്ക് സ്ഥാന ചലനം ചെയ്യപ്പെടുന്നു. അതായത് മർയമിൻെറ സവിശേഷ ഗുണ ങ്ങൾ ഈസയെ ജനിപ്പിച്ചു.......ഈ അടിസ്ഥാനത്തിൽ ഞാൻ ഈസബ്നു മർയം എന്നു പറയപ്പെടുന്നു. കാരണം എൻെറ ഈ സ്ഥാനം മർയം എന്ന പദവിയിൽ നിന്നും അല്ലാഹുവി ൻെറ ഊത്തുമുഖേന ഉണ്ടായതാണ്." (കിശ്തീ നൂഹ് ഭാ: 45)

ഈ വിശദീകരണത്തിൽ നിന്നും ഹസ്രത്ത് അഹ്മദ് (അ) മർയം ആയതും ഈസ ആയതും ആത്മീയ പദവികളിലാണെന്നും ബാഹ്യത്തിലല്ലെന്നും വ്യക്തമാണ്. ഇശാഅത്തുകാരൻ പരിഹാസദ്യോതകമായി ഉദ്ധരിച്ച കാര്യങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന ആത്മീയ സത്യങ്ങൾ നിഷ്കളങ്കരും, നിഷ്പക്ഷബുദ്ധികളുമായ വായനക്കാർ ഗ്രഹിച്ചിരിക്കും. പ്രസ്തുത സംഗതികൾ ആത്മീയ ലോകവുമായി ബന്ധപ്പെട്ടവയാണ് ആ ലോകവുമായി ബന്ധമില്ലാത്ത ആക്ഷേപകന്ന് ഈ 'ആലങ്കാരിക ഗർഭവും ജനനവും' ഒക്കെ എങ്ങിനെ മനസ്സിലാകാനാണ്! ആത്മീയ ലോകവുമായി ബന്ധമില്ലാത്ത അന്ധനായ അയാൾ തൻെറ പരിഹാസം തുടരുന്നത് നോക്കുക :

"ദിവ്യപത്നീ പദം നേടുകയും ആലങ്കാരിക ഗർഭം ധരിക്കുകയും ചെയ്തയാൾ ഋതുമതിയാകുന്നതിന്നു വിരോധമില്ലല്ലോ. മിർസാ സാഹിബ് എഴുതുന്നു: ബാബൂ ഇലാഹി ബക്ഷിനെപ്പറ്റി എൻെറ അർബഈൻ എന്ന പുസ്തകത്തിൽ (നമ്പ്ര് 4 പേജ് 9) ഒരു ഇൽഹാം ഉണ്ട്." ബാബൂ ഇലാഹി ബക്ഷ് നിൻെറ ആർത്തവം കാണാനാഗ്രഹിക്കുന്നു. അല്ലെങ്കിൽ ഏതോ വൃത്തികേടിനെപ്പറ്റി അറിയണമെന്ന്. പറയുക, അല്ലാഹു നിന്നെ അനുഗ്രഹിച്ചിരിക്കുന്നു. നിൻെറ ആർത്തവം ഒരു കുട്ടിയായിരിക്കുന്നു. ദൈവത്തിന് മക്കളെപ്പോലെ ഉന്നതനായ ഒരു പുത്രൻ" (തത്തിമ്മയെ ഹഖീഖത്തുൽ വഹ്യ് 143)" (ഖാദിയാനിസം ....പേജ് 37).

പ്രസ്തുത പരിഹാസ വചനങ്ങളെക്കുറിച്ച് വിശകലനം ചെയ്യുന്നതിന്നു മുമ്പായി ഹസ്രത്ത് അഹ്മദ് (അ) എന്താണു പറയുന്നതെന്നു കാണുക.

അതേ പ്രകാരം എൻെറ ഗ്രന്ഥമായ അർബഈൻ നമ്പർ 4 ഭാഗം 19ൽ ബാബൂ ഇലാഹി ബഖ്ശിനെക്കുറിച്ച് ഒരു ഇൽഹാം രേഖപ്പെടുത്തിയിരിക്കുന്നു; അതായത്

يُرِيْدُوْنَ اَنْ يَرَوْا طَمْثَكَ وَاللّٰهُ يُرِيْدُ اَنْ
يُرِيَكَ اِنْعَامَهٗ الْاِنْعَامَاتِ الْمُتَوَاتِرَةِ

ബാബു ഇലാഹി ബഖ്ശ് നിൻെറ ആർത്തവം കാണാൻ അല്ലെങ്കിൽ, ഏതെങ്കിലും വൃത്തികേടിനെക്കുറിച്ചറിയാൻ ആഗ്രഹിക്കുന്നു. എന്നാൽ അല്ലാഹു നിനക്കു തൻെറ അനുഗ്രഹങ്ങൾ തുടർന്ന് കാണിച്ചു കൊണ്ടിരിക്കാൻ ഉദ്ദേശിക്കുന്നു. നിന്നിൽ ആർത്തവമല്ല അത്ഫാലുല്ലായുടെ പദവിയെ അലങ്കരിക്കുന്ന കുട്ടിയായിരിക്കും ഉണ്ടാവുക."(തത്തിമ്മ ഹഖിഖത്തുൽ വഹ്‌യ് 143)

ഹ: അഹ്മദ്(അ)ൻെറ മേൽ വചനങ്ങൾ വായിക്കുന്ന ആർക്കും ആർത്തവമുണ്ടായി എന്നു അദ്ദേഹം പറഞ്ഞതായി ഊഹിക്കാൻ പോലും സാധ്യമല്ല. ശത്രുക്കൾ അദ്ദേഹത്തിൽ ആർത്തവം ഉണ്ടാകണമെന്ന് അതായത് എന്തെങ്കിലും വൃത്തികേട് അദ്ദേഹത്തിൽ ആരോപിക്കണമെന്ന് ആഗ്രഹിക്കുന്നു എന്നാണു പറഞ്ഞിരിക്കുന്നത്. അതിനെയാണ് തലതിരിഞ്ഞ ആക്ഷേപകൻ ഋതുമതിയാക്കുന്നത്!.

ഇവിടെ ശത്രുക്കളുടെ ആഗ്രഹത്തെയും ഉദ്ദേശ്യത്തെയുമാണ് പരാമർശിച്ചിരിക്കുന്നത്. അല്ലാതെ അങ്ങിനെ സംഭവിച്ചതായി വിവരിച്ചിരിക്കുകയല്ല. ഇത്തരം പ്രയോഗങ്ങൾ വിശുദ്ധ ഖുർആനിൽ ഒട്ടേറെയുണ്ട്.

يُرِيدُونَ لِيُطْفِئُوا نُورَ اللَّهِ بِأَفْوَاهِهِمْ

"അവർ ഈ ദൈവിക പ്രകാശത്തെ തങ്ങളുടെ വായകൊണ്ട് ഊതിക്കെടുത്തുവാൻ ആഗ്രഹിക്കുന്നു." എന്നു വിശുദ്ധ ഖുർആനിൽ കാണാം. എന്നാൽ ശത്രുക്കളുടെ ആഗ്രഹം പൂർത്തിയാവുകയും ദൈവിക പ്രകാശം പൊലിഞ്ഞു പോവുകയും ചെയ്തു എന്ന് അതിനർത്ഥമില്ല. അതേപ്രകാരം ഹസ്റത്ത് അഹ്മദിൽ എന്തെങ്കിലും വൃത്തികേട് കാണണമെന്നു ശത്രുക്കൾ ആഗ്രഹിക്കുന്നതായി ഇൽഹാംമുഖേന അല്ലാഹു അറിയിച്ചിരിക്കുകയാണ്. എന്നാൽ, ആഗ്രഹം പൂർത്തിയായതായി ഇവിടെ പറയുന്നില്ല. മറിച്ച് അതിനെ നിഷേധിക്കുകയാണ് ചെയ്തിരിക്കുന്നത്.

പിന്നെ ഈ ഇൽഹാമിലെ ആർത്തവം എന്ന പദം ഇശാ

അത്തുകാരനെ ഹറം പിടിപ്പിച്ചിട്ടുണ്ടാകാം. അത്തരം പ്രയോഗങ്ങൾ ആത്മീയ ലോകവുമായി ബന്ധപ്പെട്ട ഔലിയാക്കൾക്കും സൂഫികൾക്കും അപരിചിതമല്ല. പക്ഷെ ഭൗതിക ലോകത്തെ ആർത്തവത്തെക്കുറിച്ച് മാത്രം പരിചയമുള്ള ഇശാഅത്തുകാരനെപ്പോലെയുള്ളവർ മ്ലേച്ഛമായ രീതിയിൽ പരിഹസിക്കുകയും ആക്ഷേപിക്കുകയും ചെയ്യുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. അല്ലാഹുവുമായി അടുപ്പം സിദ്ധിച്ച ഔലിയാക്കളും സൂഫിയാക്കളും നൽകിയ വിശദീകരണത്തിൽനിന്ന് ആത്മീയ ലോകത്തെ 'ആർത്തവ' ത്തെക്കുറിച്ച് നമുക്ക് മനസ്സിലാക്കാം.

തഫ്സീർ റൂഹുൽ ബയാനിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

كَمَا اَنَّ لِلنِّسَاءِ مَحِيْضًا فِى الظَّاهِرِ وَهُوَ مُوجِبٌ نُقْصَانِ اِيْمَانِهِنَّ لِمَنْعِهِنَّ عَنِ الصَّلٰوةِ وَالصَّوْمِ فَكَذَالِكَ لِلرِّجَالِ مَحِيْضٌ فِى الْبَاطِنِ وَهُوَ مُوجِبٌ نُقْصَانِ اِيْمَانِهِمْ لِمَنْعِهِمْ عَنْ حَقِيْقَةِ الصَّلٰوةِ.

"സ്ത്രീകൾക്ക് ആർത്തവം ഉണ്ടാവുമ്പോൾ നമസ്ക്കാരവും നോമ്പും അവർക്ക് നിഷിദ്ധമാകുന്ന കാരണത്താൽ അവരുടെ ഈമാന്ന് കോട്ടം സംഭവിക്കുന്നു. അതേ പ്രകാരം പുരുഷന്മാർക്കും ആന്തരാർത്ഥത്തിൽ ആർത്തവം ഉണ്ടാകുന്നു. നമസ്ക്കാരത്തിൻെറ യാഥാർഥ്യം മനസ്സിലാക്കാത്ത കാരണത്താൽ അവരുടെ ഈമാന്നു കോട്ടം ഉണ്ടാകുന്ന അവസ്ഥയായിരിക്കും അത് (റൂഹുൽ ബയാൻ വാള്യം-1. പേജ് 236).

അതായത് പുരുഷന്മാർ നമസ്ക്കാരാനുഷ്ഠാന കർമ്മ

ത്തിൽ അശ്രദ്ധരായിരിക്കുകയും അതിൻെറ യാഥാർത്ഥ്യം മനസ്സിലാക്കാതിരിക്കുകയും ചെയ്യുന്ന കാലം സൂഫികളുടെ ദൃഷ്ടിയിൽ അവരുടെ ആർത്തവ കാലമായിരിക്കും.

ഹസ്രത്ത് റസൂൽ കരീം(സ) തിരുമേനിയുടെ ഒരു തിരു മൊഴി ഹസ്രത്ത് സൽമാനുൽ ഫാരിസി (റ) ഇപ്രകാരം രിവാ യത്ത് ചെയ്യുന്നു :

اَلْكِذْبُ حَيْضُ الرَّجُلِ وَالْاِسْتِغْفَارُ طَهَارَتُهُ

"കളവു പറയുക എന്നത് പുരുഷൻെറ ആർത്തവമാണ്. അതിൽ നിന്നും ശുദ്ധി നേടുന്നത് ഇസ്തിഗ്ഫാറിലൂടെയായി രിക്കും" (ദൈലമി ഭാ. 161).

ഈ ഉദാഹരണങ്ങളിൽ നിന്നും ആർത്തവം എന്ന പദപ്ര യോഗം പുരുഷന്മാരെക്കുറിച്ചാകുമ്പോൾ അതിൻെറ വിവക്ഷ യും യാഥാർത്ഥ്യവും സുഗ്രാഹ്യമാകുന്നു. ഇത്തരം ഒരവസ് ഥ ഹസ്രത്ത് അഹ്മദ്(അ)ൽ കാണുവാൻ ശത്രുക്കൾ ഇച്ഛരി ച്ചു. എന്നാൽ അവരതിൽ പരാജയമടയുകയാണുണ്ടായതെ ന്ന് അദ്ദേഹത്തിന്നു ലഭിച്ച ഇൽഹാമിൽ നിന്നു മനസ്സിലാകു ന്നു. എന്നാൽ ഭൗതികതയിൽ വിലയം പ്രാപിച്ച കീടങ്ങൾക്ക് ഈ ആത്മീയ സരോവരത്തിലെ രത്നങ്ങൾ തിരിച്ചറിയാൻ സാധിക്കുന്നതെങ്ങിനെ? അവർക്കു സാധിക്കുകയില്ല തന്നെ.

"ഇതൊക്കെ മനസ്സിലാവണമെങ്കിൽ ആദ്യമേ ബുദ്ധി അഹ്മദിയ്യാ ജമാഅത്തിനെ ഏല്പിക്കണമെന്നാണ് ഇശാഅ ത്തുകാരൻ പറയുന്നത്. എന്നാൽ അയാൾക്ക് അങ്ങിനെയൊ രു സാധനം ഉണ്ടെങ്കിലല്ലേ അത് എവിടെയെങ്കിലും ഏല്പി ക്കേണ്ട പ്രശ്നം വരുന്നുള്ളൂ! അയാൾക്കു സമാധാനിച്ചിരി ക്കാം.

## ഹസ്രത്ത് അഹ്മദ് (അ) താൻ ദൈവമെന്ന് വാദിക്കുകയുണ്ടായോ?

ഇശാഅത്തുകാരൻ ആക്ഷേപം തുടർന്നുകൊണ്ട് എഴുതുന്നു :

"ദൈവപുത്രൻ ദൈവപത്നിയായി ദൈവികതയിലേക്കെത്തുന്നതാണ് അടുത്ത ഇൽഹാമിൽ നമുക്കു കാണാൻ സാധിക്കുന്നത്. മിർസാ സാഹിബു പറയുന്നു: ഒരു ദിവ്യദർശനത്തിൽ ഞാൻ സ്വയം അല്ലാഹുവിൻെറ നിലയിലായി കാണപ്പെട്ടു. അൽലാഹു ഞാൻ തന്നെയെന്നുറപ്പായപ്പോൾ ഈ പ്രപഞ്ചത്തിൻെറ ഘടനയൊന്നു ശരിപ്പെടുത്തണമെന്ന് ഞാൻ കരുതി. പുതിയ ആകാശ ഭൂമികളെ സൃഷ്ടിക്കാൻ ഞാൻ തീരുമാനിച്ചു. അങ്ങിനെ ആദ്യം ആകാശവും ഭൂമിയും സൃഷ്ടിച്ചു. പക്ഷെ അവയ്ക്ക് ക്രമമോ വിവേചനമോ ഉണ്ടായിരുന്നില്ല. പിന്നീട് ഞാനതിനെ ക്രമപ്പെടുത്തി. പരസ്പരം വ്യതിരിക്തത നൽകി. ഞാൻ ശക്തനാണെന്നു സ്വയം മനസ്സിലാക്കി. ആകാശത്തെ നക്ഷത്രദീപങ്ങൾ കൊണ്ടലങ്കരിച്ചു. പിന്നീട് മനുഷ്യനെ സൃഷ്ടിക്കുകയും അവന്നു ഉന്നത പദവി നൽകുകയും ചെയ്തു. " (ആയിനയെ കമാലാത്തെ ഇസ്ലാം. 565 ഖാദിയാനിസം.......ഭാ-37, 38)

ഹസ്രത്ത് അഹ്മദ്(അ)ദൈവമാണെന്നും ആകാശഭൂമികളുടെ സ്രഷ്ടാവാണെന്നും അവകാശപ്പെട്ടു എന്നു വരുത്താനാണ് ആക്ഷേപകൻ ഈ ഉദ്ധരണി എടുത്തു ചേർത്തിരിക്കുന്നത്. എന്നാൽ ഹസ്രത്ത് അഹ്മദ്(അ)ന്ന് അത്തരം വാദങ്ങളൊന്നുമുണ്ടായിരുന്നില്ലെന്ന് അബ്ദുറഹിമാനും സിൽബന്ധിക്കും അറിയാത്തതല്ല. സാധുജനങ്ങളെ തെറ്റിദ്ധരിപ്പിച്ച് അഹ്മദിയ്യത്തിന്നെതിരിൽ വിദ്വേഷം ജനിപ്പിക്കാൻ പൈശാചിക വേഷം കെട്ടുകയാണെന്നു മാത്രം.

ഹ: അഹ്മദ്(അ)മേൽപ്പറഞ്ഞ സംഗതികൾ ഒരു ദർശനമാണെന്നു വ്യക്തമാക്കിയിട്ടുണ്ട്. സ്വപ്ന ലോകത്ത് ഇത്തരം

ദർശനങ്ങൾ അപരിചിതമല്ല. പ്രത്യക്ഷത്തിൽ അസംഭവ്യമായ പലതും സ്വപ്നത്തിൽ ദൃശ്യമാകാറുണ്ടെന്നതിന്ന് വിശുദ്ധ ഖുർ ആനും ഹദീസും സാക്ഷ്യം വഹിക്കുന്നു. അത്തരം ദർശനങ്ങൾക്ക് ഗഹനമായ ആന്തരാർത്ഥങ്ങളും ആത്മീയ വിശദീകരണങ്ങളും നൽകിയാണ് സത്യവിശ്വാസികൾ മനസ്സിലാക്കാറുള്ളത്.

ഹ: യൂസുഫ് നബി (അ) കണ്ട ഒരു സ്വപ്നത്തെക്കുറിച്ച് അല്ലാഹു ഇപ്രകാരം പറയുന്നു:

إِذْ قَالَ يُوسُفُ لِأَبِيهِ يَٰٓأَبَتِ إِنِّى رَأَيْتُ أَحَدَ عَشَرَ كَوْكَبًا
وَٱلشَّمْسَ وَٱلْقَمَرَ رَأَيْتُهُمْ لِى سَٰجِدِينَ

"യൂസുഫ് തന്റെ പിതാവിനോട് പറഞ്ഞത് നീ സ്മരിക്കുക. എന്റെ പിതാവേ! സൂര്യനും ചന്ദ്രനും പതിനൊന്നു നക്ഷത്രങ്ങളും എനിക്കു സുജൂദ് ചെയ്യുന്നതായി(എന്നെ പ്രണമിക്കുന്നതായി) ഞാൻ കണ്ടു.(12:5)

സൂര്യചന്ദ്രൻമാരും നക്ഷത്രങ്ങളുമൊക്കെ പ്രണമിക്കുന്നത് അല്ലാഹുവിനെ മാത്രമാണെന്നു ഖുർ ആൻ വ്യക്തമാക്കിത്തരുന്നു. ആ പവിത്ര ഗ്രന്ഥം പറയുന്നു:

أَلَمْ تَرَ أَنَّ ٱللَّهَ يَسْجُدُ لَهُۥ مَن فِى ٱلسَّمَٰوَٰتِ وَمَن فِى ٱلْأَرْضِ
وَٱلشَّمْسُ وَٱلْقَمَرُ وَٱلنُّجُومُ وَٱلْجِبَالُ وَٱلشَّجَرُ وَٱلدَّوَآبُّ
وَكَثِيرٌ مِّنَ ٱلنَّاسِ

"ആകാശ ഭൂമികളിലുള്ളവയൊക്കെയും, സൂര്യനും ചന്ദ്ര

നും, നക്ഷത്രങ്ങളും, മലകളും വൃക്ഷങ്ങളും, കന്നുകാലിക ളും ജനങ്ങളിൽ ഭൂരിപക്ഷവും അല്ലാഹുവിനെ പ്രണമിക്കുന്ന ത് നീ കണ്ടില്ലേ?" (22:19)

സൂര്യചന്ദ്രന്മാരും അവയേക്കാൾ അപ്രധാനങ്ങളായ മറ്റു ജീവജാലങ്ങൾ പോലും സുജൂദ് ചെയ്യുന്നത് അല്ലാഹുവിന്ന് മാത്രമാണെന്ന് ഖുർ ആൻ വളരെ ശക്തമായും വ്യക്തമാ യും ഒരു ഭാഗത്ത് പറയുമ്പോൾ മറുഭാഗത്ത് സൂര്യചന്ദ്രനക്ഷ ത്രാദികൾ ഹ: യൂസുഫ് നബിക്ക് സുജൂദ് ചെയ്യുന്നതായിക്ക ണ്ട സ്വപ്നവൃത്താന്തവും അതേ ഖുർ ആൻ ആലേഖനം ചെയ്തിരിക്കുന്നു. ഈ രണ്ടു സൂക്തങ്ങളും പരസ്പരം ആശ യ വൈരുദ്ധ്യമുണ്ടെന്നോ താത്വികമായ പൊരുത്തക്കേടു ണ്ടെന്നോ ഖുർ ആൻ സംശയിക്കുന്നു പോലുമില്ല. എന്ന് മാത്രമല്ല, സ്വപ്ന വ്യാഖ്യാനങ്ങളിൽ നാം അനുവർത്തിക്കേ ണ്ടുന്ന നീതിപൂർവ്വമായ ശൈലി എന്തായിരിക്കണം എന്നതി ലേക്ക് അത് വെളിച്ചം വിശുകയും ചെയ്യുന്നു.

റസൂൽ തിരുമേനി(സ) യുടെ കാലം തൊട്ടു ലോകാവ സാനം വരെയുള്ള ജനകോടികളെ മാനവികതയുടെ ഉത്തും ഗ പദവിയിലേക്ക് ഉയർത്തിയെത്തിക്കാൻ പാകപ്പെടുത്തി ഇറ ക്കിയ ഈ പരിശുദ്ധ ഗ്രന്ഥത്തിൽ സഹസ്രാബ്ദങ്ങൾക്ക് അപ്പുറത്ത് നടന്ന പ്രസ്തുത സ്വപ്നദർശനം രേഖപ്പെടുത്തി യതിൻെറ പ്രസക്തി ഇവിടെ പ്രത്യക്ഷമാകുന്നു. സത്യാത്മാ ക്കളുടെ സ്വപ്നദർശനങ്ങളെ ദുർവ്യാഖ്യാനം ചെയ്യുമാറ് ഉള്ളിൽ പൈശാചിക സ്വാധീനത്തിൻെറ അതിപ്രസരമുള്ള മനുഷ്യാധമന്മാർ ഭാവിയിൽ രംഗപ്രവേശം ചെയ്യാൻ സാദ്ധ്യത യുണ്ടെന്നും അതിനെതിരിൽ സജ്ജനങ്ങൾ ജാഗ്രതയായിരി ക്കണമെന്നും കൂടിയാവില്ലേ ത്രികാലജ്ഞനായ ദൈവം ഈ വചനങ്ങൾ കൊണ്ട് ഉദ്ദേശിച്ചത് എന്ന് അനുമാനിക്കാനും ഇത് പ്രേരണ നൽകുന്നു.

ഹ: യൂസുഫ് നബി (അ) കണ്ടതായി മേൽപ്പറഞ്ഞ ദർശ നം ബാഹ്യാർത്ഥത്തിൽ എടുത്താൽ എന്തായിരിക്കും സ്ഥി തി? സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളുമൊക്കെ തന്നെമാത്രമാ

ണ് പ്രണമിക്കുന്നതെന്ന് അല്ലാഹു വ്യക്തമാക്കുന്നു. എന്നാൽ ഹ: യൂസുഫ് നബിയാകട്ടെ സൂര്യനും ചന്ദ്രനും പതിനൊന്നു നക്ഷത്രങ്ങളും തന്നെ പ്രണമിക്കുന്നതായി കണ്ടു എന്നു പറയുന്നു. അപ്പോൾ യൂസുഫ് നബിയും ദൈവമാണെന്നവകാശപ്പെട്ടുവെന്ന് ഇശാഅത്തുകാരൻ പറയുമോ? അതോ യൂസുഫ് നബിയുടെ ദർശനത്തിന്ന് ആത്മീയ വിശദീകരണം കണ്ടെത്തുമോ? ഇശാഅത്തുകാരൻെറ പ്രവൃത്തിവെച്ചുനോക്കുമ്പോൾ ഇയാൾ യൂസുഫ് നബിയുടെ കാലത്തു ജീവിച്ചിരുന്നുവെങ്കിൽ തീർച്ചയായും ഒരു "സമഗ്രപഠനം" അന്നേ പുറത്തിറക്കുമായിരുന്നു എന്നാണ് തോന്നുന്നത്!

ഹസ്രത്ത് നബികരീം(സ) കണ്ട ഒരു സ്വപ്നം ഹദീസു ഗ്രന്ഥങ്ങളിൽ ഇപ്രകാരം രേഖപ്പെട്ടു കിടക്കുന്നു.

"നീണ്ട തലമുടിയുള്ളവനും രണ്ടു കാലുകളിൽ സ്വർണ്ണ ച്ചെരിപ്പുകൾ ധരിച്ചവനുമായ ഒരു ഇളം പ്രായക്കാരനായ യുവാവി ൻെറ രൂപത്തിൽ ഞാൻ അല്ലാഹുവിനെ കണ്ടു." (അൽയവാഖിത്തുവൽ ജവാഹിർ, തബ്റാനി, മൗളൂ ആത്ത് കബീർ) പ്രസ്തുത സ്വപ്നത്തെക്കുറിച്ച് ഹ: മുല്ലാ അലിയ്യുൽ ഖാരി(റ) ഇപ്രകാരം പറയുന്നു:

إِنْ حُمِلَ عَلَى الْمَنَامِ فَلَا إِشْكَالَ فِي الْمَقَامِ

"ഇത് സ്വപ്നമാണെന്ന കാര്യം കണക്കിലെടുത്താൽ അതിനെപ്പറ്റി യാതൊരു സംശയത്തിന്നും വകയില്ല."(മൗളൂ ആത്ത് കബീർ) ചുരുക്കത്തിൽ സ്വപ്നത്തിൽ ദൈവദർശനം ഉണ്ടാകുന്നതും, തന്നെ ദൈവമായി കാണുന്നതും ബാഹ്യാർത്ഥത്തിൽ വിവക്ഷിക്കുന്നത് മൗഢ്യത്തിൻെറ ലക്ഷണമാണ്.

സ്വപ്ന ശാസ്ത്രത്തിൽ ഇപ്രകാരം പറയുന്നു:

مَنْ رَأَى فِي الْمَنَامِ كَأَنَّهُ صَارَ الْحَقَّ سُبْحَانَهُ وَ
تَعَالَى اهْتَدَى إِلَى الصِّرَاطِ الْمُسْتَقِيمِ

"ഒരാൾ സ്വപ്നത്തിൽ താൻ അല്ലാഹുതആല ആയതായി കണ്ടാൽ അതിന്റെ അർത്ഥം അയാൾ നേർമാർഗ്ഗം പ്രാപിച്ചു എന്നത്രെ" (തഅ്ത്തീറുൽ അനാം ഫീ തഅ്ബീറിൽ മനാം ഭാ-9).

ഹസ്രത്ത് അഹ്മദ്(അ) താൻ അല്ലാഹു ആയതായി സ്വപ്നത്തിൽ കണ്ടത് ആ പുണ്യാത്മാവ് നേർമാർഗ്ഗത്തിലാണെന്നു അല്ലാഹു കാണിച്ചു കൊടുത്തതാണെന്ന് സ്വപ്നശാസ്ത്രത്തിന്റെ വിശദീകരണം വ്യക്തമാക്കിത്തരുന്നു.

പ്രസ്തുത സ്വപ്നം കൊണ്ട് ഹസ്രത്ത് അഹ്മദ്(അ) എന്താണു മനസ്സിലാക്കിയതെന്നു നോക്കേണ്ടതുണ്ട്. ആ സ്വപ്നത്തിന്റെ അടിസ്ഥാനത്തിൽ താൻ ദൈവമാണെന്നു വാദിച്ചിട്ടുണ്ടെങ്കിലല്ലേ ഇശാഅത്തുകാരന്റെ ആക്ഷേപത്തിന്ന് അർത്ഥമുള്ളൂ. എന്നാൽ ആ പുണ്യാത്മാവ് പറയുന്നത് കാണുക:

"ഈ (സ്വപ്ന) സംഭവം കൊണ്ട് നാം വിവക്ഷിക്കുന്നത് അദ്വൈത സിദ്ധാന്തക്കാരുടെ ഗ്രന്ഥങ്ങളിൽ വിവരിക്കപ്പെടുന്നത് പോലുള്ള കാര്യമല്ല. അതേ പ്രകാരം ദൈവം മനുഷ്യനിൽ ആവാഹിക്കുമെന്ന സിദ്ധാന്തക്കാരുടെ (ഹുലൂലിയ്യിൻ) വിശ്വാസവും അല്ല. മറിച്ച് ഈ സ്വപ്ന സംഭവം നബി തിരുമേനിയുടെ ഒരു ഹദീസിൽ പറഞ്ഞതിനോടു അനുയോജ്യമായ അവസ്ഥയാണു കാണിക്കുന്നത്. അല്ലാഹുവിന്റെ വരിഷ്ഠ ദാസന്മാർക്ക് നവാഫിൽ (ഐഛിക ആരാധനകൾ) മുഖേന ദൈവ സാമീപ്യ പദവി ലഭിക്കുന്നുവെന്ന ആ ഹദീസ് സഹീഹ് ബുഖാരിയിൽ രേഖപ്പെട്ടു കിടക്കുന്നു"(ആയിനയെ കമാലാത്തെ ഇസ്ലാം 566).

ഇശാഅത്തുകാരൻ പ്രസ്തുത ഹദീസിനെക്കുറിച്ച് അജ്ഞനാണെങ്കിൽ അതിവിടെ ഉദ്ധരിക്കാം.

وَمَا تَقَرَّبَ إِلَيَّ عَبْدِي بِشَيْءٍ أَحَبَّ إِلَيَّ مِمَّا
افْتَرَضْتُ عَلَيْهِ مَا يَزَالُ عَبْدِي يَتَقَرَّبُ إِلَيَّ
بِالنَّوَافِلِ حَتَّى أُحِبَّهُ فَإِذَا أَحْبَبْتُهُ كُنْتُ
سَمْعَهُ الَّذِي يَسْمَعُ بِهِ وَبَصَرَهُ الَّذِي
يُبْصِرُ بِهِ وَيَدَهُ الَّتِي يَبْطِشُ بِهَا وَرِجْلَهُ
الَّتِي يَمْشِي بِهَا -

"എൻെറ ദാസൻ ഐച്ഛികാരാധന(നഫൽ)കൾ വഴിയായി എൻെറ സാമീപ്യം പ്രാപിക്കാൻ ശ്രമിച്ചു കൊണ്ടിരിക്കും. ഞാൻ അവനെ സ്നേഹിക്കുന്നതുവരെ. ഞാൻ അവനെ സ്നേഹിച്ച് കഴിഞ്ഞാൽ അവൻ കേൾക്കുന്ന അവൻെറ ചെവിയും അവൻ കാണുന്ന അവൻെറ കണ്ണും, അവൻ പിടിക്കുന്ന അവൻെറ കയ്യും അവൻ നടക്കുന്ന അവൻെറ കാലും ഞാൻ (അല്ലാഹു) ആയിത്തീരുന്നു." (ബുഖാരി കിത്താബുറിഖാഅ്).

അതായത് ഐച്ഛികമായ ആരാധനകൾ വഴി ഒരാൾ ദൈവത്തിൻെറ പ്രതിരൂപമായിത്തീരുമെന്ന് ഈ ഹദീസ് വിളിച്ചോതുന്നു. ഈ പറഞ്ഞ പ്രതിരൂപാത്മകത, ദർശനം മുഖേന ഹസ്രത്ത് അഹ്മദ്(അ)ന്നു അല്ലാഹു കാണിച്ചു കൊടുത്തു. ഈ ഹദീസിന്ന് എന്തു വിശദീകരണമാണോ ഇശാഅത്തുകാരന്ന് നൽകാനുളളത് അതുതന്നെയാണ് ഹസ്രത്ത് അഹ്മദ്(അ)ൻെറ സ്വപ്നത്തിന്നും ഉള്ളത്.

# പുതിയ ആകാശവും പുതിയ ഭൂമിയും

സ്വപ്നത്തിൽ, താൻ പുതിയ ആകാശവും പുതിയ ഭൂമിയും സൃഷ്ടിക്കാൻ തീരുമാനിച്ചു എന്ന് ഹസ്രത്ത് അഹ്മദ് (അ) പ്രസ്താവിച്ചതും ഇശാഅത്തുകാരന് ആക്ഷേപാർഹമായി തോന്നിയിട്ടുണ്ട്. അതിന്ന് ഹസ്രത്ത് അഹ്മദ് (അ) നൽകിയ വ്യാഖ്യാനം തന്നെ വായിക്കുക :

അദ്ദേഹം തൻെറ ചശ്മയെ മസീഹി എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു :

"ഒരിക്കൽ ഒരു ദിവ്യദർശനത്തിൽ ഞാൻ പുതിയ ഭൂമിയും പുതിയ ആകാശവും സൃഷ്ടിച്ചതായും പിന്നീട്, വരൂ ഇനി മനുഷ്യനെ സൃഷ്ടിക്കാം എന്നു പറഞ്ഞതായും കാണുകയുണ്ടായി. അപ്പോൾ മൂഢരായ ചില മൗലവിമാർ, ഈ മനുഷ്യൻ ദൈവമാണെന്നു വാദിച്ചു എന്നു നിലവിളിക്കാൻ തുടങ്ങി. എന്നാൽ പ്രസ്തുത ദിവ്യദർശനത്തിൻെറ വിവക്ഷ ഒരു പുതിയ ഭൂമിയും പുതിയ ആകാശവും സംജാതമാവുകയും യഥാർത്ഥ മനുഷ്യൻ ഉൽഭൂതനാവുകയും ചെയ്യത്തക്ക രീതിയിൽ ഞാൻ മുഖേന ഒരു പരിവർത്തനം ഉണ്ടാകും എന്നു മാത്രമാണ്". (ചശ്മയെ മസീഹി ഭാ-57. അടിക്കുറിപ്പ്).

മറ്റൊരു ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു :

"പുതിയ ആകാശവും പുതിയ ഭൂമിയും സൃഷ്ടിക്കണമെന്നു ദൈവം നിശ്ചയിച്ചു. ഈ പുതിയ ആകാശവും പുതിയ ഭൂമിയും എന്നുള്ളത് കൊണ്ട് എന്താണു വിവക്ഷ? പുതിയ ഭൂമി എന്നത് കൊണ്ട് അല്ലാഹു സ്വകരങ്ങളാൽ തയ്യാറാക്കുന്ന പരിശുദ്ധ ഹൃദയങ്ങളാണ്. അവർ അല്ലാഹുവിൽ നിന്നും പ്രത്യക്ഷമാകുന്നതും അല്ലാഹു അവർ മുഖേന പ്രത്യക്ഷനാകുന്നതുമാണ്. പുതിയ ആകാശം എന്നതുകൊണ്ട് ദൈവദാസന്മാർ മുഖേന അവൻെറതന്നെ അനുവാദത്തോടുകൂടി പ്രത്യക്ഷമാകുന്ന ദിവ്യദൃഷ്ടാന്തങ്ങളാണ്"

(കിശ്ത്തീ നൂഹ്. ഭാ. 7).

വീണ്ടും പറയുന്നു :

"മഹാനായ ഒരാത്മീയോദ്ധാരകൻെറ കാലത്ത് ആത്മീയമായ രീതിയിൽ പുതിയൊരാകാശവും പുതിയൊരു ഭൂമിയും (New World Order) രൂപീകരിക്കപ്പെടുന്നു" (ഹഖീഖത്തുൽ വഹ്യ് ഭാ. ୨୨. അടിക്കുറിപ്പ്).

മേൽ വിശദീകരണങ്ങളിൽനിന്നും ഹസ്രത്ത് അഹ്മദ് (അ) സ്വപ്നത്തിൽ പുതിയ ആകാശത്തെയും ഭൂമിയെയും കണ്ടുവെന്നു പറഞ്ഞതിൻെറ പൊരുൾ സ്പഷ്ടമാണല്ലൊ.

ഇത്തരം പ്രയോഗങ്ങൾ ബൈബിളിലും ദൃശ്യമാണ്. ബൈബിൾ പുതിയ നിയമത്തിൽ പറയുന്നു:

"നാം അവൻെറ വാഗ്ദത്ത പ്രകാരം നീതി വസിക്കുന്ന പുതിയ ആകാശത്തിന്നും പുതിയ ഭൂമിക്കുമായിട്ടു കാത്തിരിക്കുന്നു"(പത്രോസ് എഴുതിയ രണ്ടാം ലേഖനം. 3:13).

എന്തിനേറെ മഹാകവി ഇഖ്ബാലിനെപ്പോലെ ഇശാഅത്തുകാരൻെറ പൂജ്യരായ പണ്ഡിതന്മാർപോലും അത്തരം പ്രയോഗങ്ങൾ പ്രയോജനപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണമായി അദ്ദേഹത്തിൻെറ വരികൾ ശ്രദ്ധിക്കുക :-

زندہ دل سے نہیں پوشیدہ ضمیرِ تقدیر
خواب میں دیکھتا ہے عالمِ نو کی تصویر
اور جب بانگِ اذاں کرتی ہے بیدار اسے
کرتا ہے خواب میں دیکھی ہوئی دنیا تعمیر

തഖ്ദീറിൻെറ രഹസ്യം സജീവഹൃദയത്തിന്ന് ഗോപ്യമല്ല.

അവൻ സ്വപ്നത്തിൽ പുതിയ ഒരു ലോകത്തിൻെറ ചിത്രം ദർശിക്കുന്നു. ബാങ്ക് ശബ്ദം അവനെ ഉണർത്തുമ്പോൾ സ്വപ്നത്തിൽ അവൻ കണ്ട പുതിയ ലോകത്തിന്നു അവൻ രൂപം കൊടുക്കുന്നു. (സർബെ കലീം, ആലമെ നൗ).

## ജീവിപ്പിക്കുവാനും മരിപ്പിക്കുവാനുമുള്ള കഴിവ്?

ഇശാ അത്തുകാരൻ തുടർന്നാക്ഷേപിക്കുന്നതിപ്രകാരമാണ് :

"തൻെറ ഇൽഹാമി ഖുതുബയിൽ മിർസാ സാഹിബ് പറയുന്നു. ജീവിപ്പിക്കാനും മരിപ്പിക്കാനുമുള്ള കഴിവ് സ്രഷ്ടാവായ അല്ലാഹുവിൽ നിന്ന് എനിക്കു ലഭിച്ചിരിക്കുന്നു" (ഖുതുബയെ ഇൽഹാമിയ്യ 23 ഖാദിയാനിസം....ഭാ.38)

ഹസ്രത്ത് അഹ്മദ്(അ) തൻെറ "ഖുതുബ ഇൽഹാമിയ" യിൽ പറയുന്നത് :

وَأُعْطِيْتُ صِفَةَ الْإِفْنَاءِ
وَالْإِحْيَاءِ مِنَ الرَّبِّ الْفَعَّالِ

എന്നാണ്. അതിൻെറ ശരിയായ പരിഭാഷ, കർത്താവായ റബ്ബിൽ നിന്ന് നശിപ്പിക്കുവാനും ജീവിപ്പിക്കുവാനുമുള്ള സിഫത്ത്(ഗുണം) എനിക്കു നൽകപ്പെട്ടിരിക്കുന്നു എന്നാണ്. (ഖുതുബ ഇൽഹാമിയ്യ ഭാ. 55, 56)

ഇത് ഒരാലങ്കാരിക പ്രയോഗം മാത്രമാണെന്ന് ബുദ്ധിയുള്ള ആർക്കും മനസ്സിലാക്കാൻ കഴിയും. ഹസ്രത്ത് അഹ്മദ് (അ)ൻെറ തുടർന്നുള്ള വരികളിൽ നിന്ന് അത് വ്യക്തവുമാണ്. അതായത്

وَقَتْلِى هٰذَا بِحَرْبَةٍ سَمَاوِيَّةٍ
لَا بِالسُّيُوفِ وَالنِّبَالِ

"എൻെറ മരിപ്പിക്കൽ ആത്മീയായുധങ്ങൾ മൂലമാണ്. അല്ലാതെ വാളു കൊണ്ടും അമ്പു കൊണ്ടും അല്ല. (പേജ് 58)

وَبِيَدِي حَرْبَةٌ أُبِيدُ بِهَا عَادَاتِ الظُّلْمِ
وَالذُّنُوبِ وَفِي الْأُخْرَى شَرْبَةٌ أُعِيدُ بِهَا
حَيَاةَ الْقُلُوبِ فَأْسٌ لِلْإِفْنَاءِ وَأَنْفَاسٌ لِلْإِحْيَاءِ

"എൻെറ ഒരു കൈയിലുള്ള ആയുധം കൊണ്ട് അധർമ്മത്തിൻെറയും പാപങ്ങളുടെയും സമ്പ്രദായങ്ങളെ ഞാൻ സംഹരിക്കുന്നു. മറ്റെ കൈയിലുള്ള ഔഷധപാനീയം കൊണ്ട് ഞാൻ (മരിച്ച) ഹൃദയങ്ങളുടെ ജീവനെ തിരിച്ചു കൊണ്ടു വരുന്നു. അതായത് നശിപ്പിക്കാനുള്ള കോടാലിയും ജീവിപ്പിക്കാനുള്ള ശ്വാസനങ്ങളും" (ഖുതുബ ഇൽഹാമിയ പേജ് 62)

ഹസ്രത്ത് അഹ്മദ്(അ)ൻെറ ജീവിപ്പിക്കലും മരിപ്പിക്കലും എന്താണെന്ന് ഇതിൽനിന്നു വായനക്കാർ ഗ്രഹിച്ചിരിക്കുമല്ലോ. പക്ഷെ വക്രബുദ്ധികളായ ഇശാഅത്തുകാർക്ക് അതു ഗ്രഹിക്കാൻ സാധിക്കുകയില്ല.

ആത്മീയമായി മൃതപ്രായരായിത്തീർന്നവരെ പുനർജീവിപ്പിക്കുന്നതിനായിട്ടാണ്. ഹസ്രത്ത് നബികരീം(സ) നിയുക്തനായതെന്നു വി : ഖുർ ആൻ പറയുന്നു:

يَا أَيُّهَا الَّذِيْنَ آمَنُوا اسْتَجِيْبُوْا لِلّٰهِ
وَلِلرَّسُوْلِ إِذَا دَعَاكُمْ لِمَا يُحْيِيْكُمْ

"അല്ലയോ സത്യവിശ്വാസികളേ! അവർ(ദൈവദൂതൻ) നിങ്ങൾക്കു ജീവൻ നൽകാനായി വിളിക്കുമ്പോൾ നിങ്ങൾ അല്ലാഹുവിന്നും റസൂലിന്നും ഉത്തരം നൽകുവിൻ" (8 : 25)

ഇതിൽനിന്നും പ്രവാചകന്മാരുടെ പ്രവൃത്തി നിർജ്ജീവരായ മനുഷ്യർക്ക് ജീവൻ നൽകുക എന്നുള്ളതാണെന്നു മനസ്സിലാകുന്നു. ഇത് ആത്മീയമായ രീതിയിലാണെന്നുള്ളത് സുവ്യക്തമാണ്. ബാഹ്യമായ രീതിയിലുള്ളതല്ല. ബാഹ്യമായ ജീവൻ നൽകലാണെങ്കിൽ അത് തൗഹീദിന്നു വിരുദ്ധമായിത്തീരും. പക്ഷെ ഇശാഅത്തുകാരനുൾക്കൊള്ളുന്ന ഭൂരിഭാഗം മുസ്ലീംകളും വിശ്വസിക്കുന്നത് ഈസാനബി(അ) ബാഹ്യമായിത്തന്നെ മരിച്ചവരെ ജീവിപ്പിച്ചു എന്നാണ്. തൗഹീദിന്നു വിരുദ്ധമായ ആ അബദ്ധ വിശ്വാസത്തെ താലോലിക്കുന്ന ഇശാഅത്തുകാരനാണ്, ഹസ്രത്ത് അഹ്മദ്(അ)ൻെറ വിശദീകരണങ്ങളൊക്കെ മറച്ചുപിടിച്ചു കൊണ്ട് ആക്ഷേപിക്കാൻ മുതിരുന്നത്. ലജ്ജയില്ലാത്തവർക്ക് എന്തുമാവാം എന്നാണല്ലോ പ്രമാണം. ഹസ്രത്ത് അഹ്മദ്(അ) ആത്മീയമായി മൃതപ്രായരായിരുന്ന ഹൃദയങ്ങളെ ദൈവാനുഗ്രഹത്താൽ പുനരുജ്ജീവിപ്പിക്കുകയുണ്ടായി എന്നതാണു സത്യം. പുനർജ്ജീവിച്ച അത്തരം ആളുകൾ ഇശാഅത്തുകാരൻെറ ജൽപ്പനങ്ങൾ പുച്ചരിച്ചു തള്ളാതിരിക്കില്ല.

ഹ: ഈസാനബി(അ) അവസാന കാലത്ത് പ്രത്യക്ഷപ്പെടുമ്പോൾ ദജ്ജാലിനെയും അവിശ്വാസികളെയും ഒന്നടങ്കം കൊന്നൊടുക്കുമെന്നാണല്ലോ ഇശാഅത്തുകാരൻെറ വിശ്വാസം. എന്നാലതും ബാഹ്യമായി സംഭവിക്കുന്നതല്ല. വാഗ്ദത്ത മസീഹായി അവതരിച്ച ഹസ്രത്ത് അഹ്മദ്(അ) ആത്മീയായുധങ്ങൾ മുഖേന ആ "സംഹാര കർത്തവ്യം" നിർവ്വഹിച്ചുകൊ

ണ്ട് തൻെറ മസീഹുവാദത്തെ സത്യപ്പെടുത്തിയിരിക്കുന്നു. അദ്ദേഹം ഒരു കവിതയിൽ പാടുന്നു :

سیف کا کام قلم سے ہی دکھایا ہم نے

"വാൾ കൊണ്ട് ചെയ്യേണ്ട കാര്യം നാം പേന കൊണ്ട് ചെയ്തു കൊണ്ടിരിക്കുകയാണ്".

ഇശാഅത്തുകാരൻ ആക്ഷേപം തുടരുന്നു :

"അല്ലാഹു മേഘങ്ങളിൽ വന്നിറങ്ങും ഭൂമിയിൽ അവതരിച്ച് തൻെറ മഹത്വം പ്രകടിപ്പിക്കും" (ഹഖീഖത്തുൽ വഹ്യ് പേജ്.154). അല്ലാഹു ഖാദിയാനിൽ ഇറങ്ങും (അൽ ബുശ്റ ഭാ. 1 പേജ്. 56) എന്നീ ഇൽഹാമുകളനുസരിച്ച് ഖാദിയാനിൽ അവതരിച്ച അല്ലാഹു ആകാശഭൂമികളെ പുനസൃഷ്ടിച്ചുവെന്നതിനെപ്പറ്റി ആഗാ മുഹമ്മദ് അബ്ദുൽ അസീസ് ഖാദിയാനി പറഞ്ഞു : സീനായിലും, ഫാറാനിലും, ശഹീറിലും ഇറങ്ങിയ അല്ലാഹു ഖാദിയാനിൽ ഇറങ്ങിയെങ്കിൽ അത്ഭുതപ്പെടാനെന്തിരിക്കുന്നു.(ബർകെ അഹ്മദിയ്യത്ത് പേജ്.77) താൻ മുഹമ്മദ് നബിയുടെ അവതാരമാണെന്നായിരുന്നു മിർസാ സാഹിബ് ആദ്യം വാദിച്ചിരുന്നത്. ഉപര്യുക്ത പരാമർശങ്ങളിൽ അദ്ദേഹം ദൈവത്തിൻെറ അവതാരമായിത്തീർന്നിരിക്കുന്നു"(ഖാദിയാനിസം സമഗ്രപഠനം. ഭാ. 2. പേജ്. 38,39).

"ഉപര്യുക്ത പരാമർശങ്ങളു"ടെ വിശദീകരണത്തിൽ നിന്നും അദ്ദേഹം ദൈവത്തിൻെറ അവതാരമാണെന്നവകാശപ്പെട്ടിരുന്നില്ലെന്ന് വായനക്കാർ ഗ്രഹിച്ചു കഴിഞ്ഞിരിക്കുമല്ലോ. ഇവിടെ പരാമർശിച്ച ഇൽഹാമുകളെക്കുറിച്ച് അൽപ്പം വിവരിക്കാം.

ഹസ്രത്ത് അഹ്മദ്(അ)ൻെറ ഹഖീഖത്തുൽ വഹ്യ് എന്ന ഗ്രന്ഥത്തിൻെറ 154-ാം പേജിലോ അതിന്നു മുമ്പും

പിമ്പും ഉള്ള പേജുകളിലോ "അല്ലാഹു മേഘങ്ങളിൽ വന്നിറങ്ങും. ഭൂമിയിൽ അവതരിച്ച് തൻെറ മഹത്വം പ്രകടിപ്പിക്കും" എന്ന അർത്ഥം വരുന്ന ഒരു ഇൽഹാമും രേഖപ്പെട്ടു കിടക്കുന്നില്ല. എന്നാൽ പ്രസ്തുത പേജിൽ, ഇസ്ലാമിനെ സംഹരിക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന കുഫ്റിൻെറയും ശിർക്കിൻെറയും നാശത്തിന്നായി ഈ കാലത്ത് ദൈവം ഭൂമിയിൽ ഇറങ്ങി വന്നത് പോലെ അതിമഹത്തായ ദൃഷ്ടാന്തങ്ങൾ പ്രത്യക്ഷമാകുന്നതാണ് എന്നദ്ദേഹം പ്രസ്താവിക്കുന്നുണ്ട്. അതായത്

"എൻെറ കാലഘട്ടത്തിൽ മലക്കുകൾക്കും സാത്താന്മാർക്കും ഇടയിലുള്ള അവസാനത്തെ പോരാട്ടമാണ്. ദൈവം ഭൂമിയിൽ ഇറങ്ങി വന്നത് പോലെ, ഇതിന്നു മുമ്പ് ഒരിക്കലും അവൻ കാണിച്ചിട്ടില്ലാത്ത രീതിയിലുള്ള അടയാളങ്ങൾ അവൻ പ്രത്യക്ഷപ്പെടുത്തുന്നതാണ്. അല്ലാഹു വിശുദ്ധ ഖുർആനിൽ :

هَلْ يَنظُرُونَ إِلَّا أَن
يَأْتِيَهُمُ اللَّهُ فِي ظُلَلٍ مِّنَ الْغَمَامِ

എന്നു പറഞ്ഞതുപോലെ ആ നാളിൽ അല്ലാഹു മേഘങ്ങളുടെ നിഴലിൽ പ്രത്യക്ഷനാകുന്നതാണ്. അതായത് അവൻ തൻെറ വെളിപാടു മുഖേന തൻെറ മഹത്വത്തെ പ്രകടിപ്പിക്കുകയും തൻെറ സ്വരൂപം പ്രത്യക്ഷമാക്കുകയും ചെയ്യുന്നതാണ്. കുഫ്റും ശിർക്കും വളരെയധികം ആധിപത്യം പ്രാപിച്ചിരിക്കുകയാണ്. എന്നാൽ അവൻ മറഞ്ഞു കിടക്കുന്ന ഒരു നിധി പോലെ മൗനം ദീക്ഷിച്ചു. എന്നാൽ ഇപ്പോൾ ശിർക്കിൻെറയും മനുഷ്യപൂജയുടെയും ആധിപത്യം പരിപൂർണ്ണത പ്രാപിച്ചിരിക്കുന്നതിനാലും ഇസ്ലാം അതിൻെറ കാലടിക്കീഴിൽ ചവിട്ടി ഞെരുക്കപ്പെട്ട തിനാലും ഞാൻ ഭൂമിയിൽ ഇറങ്ങി, ആദം സന്തതി ഉണ്ടായത് മുതൽ ഒരിക്കലും കാണിച്ചിരുന്നിട്ടി

ല്ലാത്ത തൻെറ മഹത്വം പ്രകടിപ്പിക്കുന്നതാണെന്ന് അവൻ പറയുകയുണ്ടായി" (ഹഖീഖത്തുൽ വഹ്യ്. ഭാ. 154).

നിഷ്പക്ഷ ബുദ്ധ്യാ, സത്യഹൃദയത്തോടെ ഈ പ്രസ്താവന വായിക്കുന്ന ആർക്കും ആക്ഷേപമോ ആശങ്കയോ ഉണ്ടാകാനിടയില്ല. ഇതിനെയാണ് ഇശാഅത്തുകാരൻ വെട്ടിച്ചുരുക്കി രണ്ടു വരികളിലാക്കി അതിൻെറ കൂടെ അല്ലാഹു ഖാദിയാനിൽ ഇറങ്ങും" എന്നതു കൂടി യോജിപ്പിച്ചുകൊണ്ട് ജനങ്ങളെ തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ചിരിക്കുന്നത്. ഹസ്രത്ത് അഹ്മദ് താൻ ദൈവമാണെന്ന് വാദിക്കുകയും മേഘത്തിൽ കൂടി ഭൂമിയിൽ ഖാദിയാനിൽ-വന്നിറങ്ങി തൻെറ മഹത്വത്തെ പ്രത്യക്ഷപ്പെടുത്തി എന്നവകാശപ്പെടുകയും ചെയ്തു എന്നു തോന്നത്തക്ക രീതിയിൽ ഉദ്ധരണിയിൽ കൃത്രിമം കാണിച്ചുകൊണ്ട് ജനങ്ങളെ വഞ്ചിച്ചു മോക്ഷം നേടാമെന്നയാൾ കരുതുന്നുണ്ടാകും. എന്നാൽ ഹസ്രത്ത് അഹ്മദ്(അ) താൻ ദൈവമാണെന്ന് വാദിച്ചിരുന്നില്ലെന്നുള്ള യാഥാർഥ്യം അല്ലാഹുവിൻെറ മുമ്പിൽ നിന്നു മറച്ചുവെക്കാൻ ഇയാൾക്കു സാധിക്കുമോ? മിർസാ സാഹിബ് നബിയാണെന്നു വന്നാൽ തന്നെയും അതിനെ ധൈര്യപൂർവം നിഷേധിക്കാമെന്നും, അല്ലാഹുവിൻെറ ചോദ്യം ചെയ്യലിനെക്കുറിച്ച് ഭയപ്പെടാനില്ലെന്നും പഠിപ്പിച്ച മുല്ലാ മൗദൂദിയുടെ അനുയായിക്ക് അതൊക്കെ ചിന്തിക്കേണ്ടതുണ്ടോ? അല്ലാഹുവിനെയും ഉത്തരം മുട്ടിച്ചു കളയാമെന്നല്ലെ സാക്ഷാൽ 'അബുൽഅഅ്ലാ' പഠിപ്പിച്ചിരിക്കുന്നത്. ★

അല്ലാഹു ഭൂമിയിൽ, അല്ലെങ്കിൽ ഖാദിയാനിൽ ഇറങ്ങും എന്നതുകൊണ്ട് ഭൂമിക്കുവെളിയിൽ എവിടെയോ ആവിഷ്ടനായിരിക്കുന്ന ദൈവം സ്ഥൂലശരീരത്തോടെ ഭൂമിയിൽ ഇറങ്ങും എന്നാണ് ഇശാഅത്തുകാരൻ ധരിച്ചുവശായതെങ്കിൽ അയാളുടെ ഭീമാബദ്ധമോർത്ത് നമുക്കു സഹതപിക്കാം. ഹ:നബികരീം(സ) തിരുമേനിയുടെ ഒരു ഹദീസു നോക്കുക.

---

★ ഖത്മുന്നുബുവ്വത്ത് എന്ന മൌദൂദിസാഹിബിൻെറ കൃതിനോക്കുക.

يَنْزِلُ رَبُّنَا تَبَارَكَ وَتَعَالَى كُلَّ لَيْلَةٍ
اِلَى السَّمَاءِ الدُّنْيَا حِيْنَ يَبْقَى ثُلُثُ اللَّيْلِ الآخِرُ

അതായത് നമ്മുടെ റബ്ബ് ഓരോ രാത്രിയുടെയും അന്ത്യയാമത്തിൽ ഏറ്റവും അടുത്ത ആകാശത്തിൽ വന്നിറങ്ങുന്നു. ഈ ഹദീസിൻെറ വ്യാഖ്യാതാക്കൾ അല്ലാഹു ഇറങ്ങുക എന്നതുകൊണ്ട് അല്ലാഹുവിൻെറ അനുഗ്രഹാശിസ്സുകളും അവൻെറ കാരുണ്യവും പ്രത്യക്ഷപ്പെടും എന്നാണർത്ഥം നൽകിയിരിക്കുന്നത്.

അതേ പ്രകാരം പ്രവാചകന്മാർ മുഖേനയുള്ള അല്ലാഹുവിൻെറ പ്രത്യക്ഷപ്പെടലും ആലങ്കാരികമാണെന്ന് വിശുദ്ധ ഗ്രന്ഥങ്ങളിൽ നിന്നു മനസ്സിലാകുന്ന വസ്തുതയാണ്. എന്നാൽ ആത്മീയത തൊട്ടുതീണ്ടിയിട്ടില്ലാത്ത വക്രബുദ്ധിയായ ഇശാഅത്തുകാരന് എല്ലാത്തിലും ആക്ഷേപം തോന്നുന്നതിൽ അത്ഭുതപ്പെടാനില്ല.

ഹസ്രത്ത് മൂസാനബി, ഹ: ഈസാനബി ഹ: മുഹമ്മദ്നബി(സ) എന്നിവരുടെ അവതരണത്തെ യഥാക്രമം സീനായിലും, ശഈറിലും, ഫാറാനിലും ഉണ്ടായ ദൈവിക പ്രത്യക്ഷപ്പെടലായി ബൈബിളിൽ പ്രസ്താവിച്ചിട്ടുള്ളതിനെ ആഗാ മുഹമ്മദ് അബ്ദുൽ അസീസ് സൂചിപ്പിച്ചതിനെ പരിഹസിക്കാൻ ഇശാഅത്തുകാരൻ മിനക്കെട്ടത് അയാളുടെ വക്രബുദ്ധിയാണ് തെളിയിക്കുന്നത്.

ബൈബിളിൽ ഇപ്രകാരം കാണുന്നു :

"യഹോവ സീനായിൽ നിന്നു വന്നു. അവർക്കു സേയീറിൽ നിന്നും ഉദിച്ചു. പാറാൻ പർവ്വതത്തിൽ നിന്നു വിളങ്ങി". (ആവർത്തനപ്പുസ്തകം. 33 : 2)

ഹഃ റസൂൽതിരുമേനിയെക്കുറിച്ച് ബൈബിളിൽ കാണുന്ന ഒരു പ്രവചനമാണ് ഉപര്യുക്ത ബൈബിൾ വചനം. സീനായിൽ മൂസാനബിയുടെയും, സേയീറിൽ ഈസാനബിയുടെയും അവതാരം ഉണ്ടായത് പോലെ പാറാനിൽ വിളങ്ങി എന്നത് തിരുനബിയെക്കുറിക്കുന്നു. ഇതിൻെറ അടിസ്ഥാനത്തിൽ അല്ലാഹു ഖാദിയാനിൽ ഇറങ്ങും എന്നു പറഞ്ഞാൽ ആലങ്കാരികമായി ഹഃ വാഗ്ദത്ത മസീഹിൻെറ അവതാരത്തെക്കുറിക്കുന്നു എന്ന് പറഞ്ഞാൽ അത് തികച്ചും ശരിതന്നെയാണ്. പക്ഷെ ആത്മീയാന്ധത ബാധിച്ച ഇശാഅത്തുകാരന് തിരുനബിയുടെ സത്യസാക്ഷ്യം പുലർന്നില്ലെങ്കിലും തരക്കേടില്ല ഹഃ അഹ്മദ് സത്യവാദിയല്ലെന്നു വരുത്തണം! പരിഹസിക്കണം! ഇവരുടെ ഇശാഅത്തെ ഇസ്ലാമിൻെറ തനിനിറം വായനക്കാർ മനസ്സിലാക്കേണ്ടതാണ്.

ദൈവനിഷേധമേ! നിൻെറ പ്രതിരൂപമാണോ ഈ ഇശാഅത്തുകാരൻ! സംശയമുണ്ട്!

ഇശാഅത്തുകാരൻെറ മറ്റൊരു പരിഹാസം നോക്കുക :

"മിർസായുടെ 'അല്ലാഹു'വിനെന്താണു ജോലി? അദ്ദേഹം തന്നെ പറയട്ടെ : അല്ലാഹു പറയുന്നു : ഞാൻ നമസ്ക്കരിക്കുകയും വ്രതമനുഷ്ഠിക്കുകയും ഉറങ്ങുകയും ഉണരുകയും ചെയ്യുന്നു.(അൽ ബുശ്റ Vol: 2.P:97) "ഞാൻ നോമ്പു നോൽക്കുകയും നോമ്പു തുറക്കുകയും ചെയ്യുന്നു" (തബ്ലീഗെ റിസാലത്ത് Vol: 10,P:131)" (ഖാദിയാനിസം ഒരു സമഗ്ര പഠനം. ഭാ: 2, പേജ്: 39)

പ്രസ്തുത ഇൽഹാമുകൾക്ക് ഹസ്രത്ത് അഹ്മദ്(അ) എന്താണു വ്യാഖ്യാനം നൽകിയിരിക്കുന്നതെന്ന് വിശദീകരിക്കുന്നതിന്നു മുമ്പ് ഒരു കാര്യം ഇവിടെ വ്യക്തമാക്കേണ്ടതുണ്ട്. അദ്ദേഹത്തിന്നു ലഭിച്ച ഒരിൽഹാമിലും ഉസല്ലി ഞാൻ നമസ്ക്കരിക്കുന്നു എന്ന ഒരു വാർത്തയും കാണാൻ സാധ്യമല്ല. ഇശാഅത്തുകാരൻ ഇവിടെ പച്ചക്കള്ളം പറയുന്നു. ഹഃ അഹ്മദ്(അ) ഇപ്രകാരം പറയുന്നു:

"അല്ലാഹു വ്രതമനുഷ്ഠിക്കുന്നതിൽനിന്നും നോമ്പു തുറക്കുന്നതിൽനിന്നും പരിശുദ്ധനാണ്. ഈ വാക്കുകൾ ബാഹ്യാർഥത്തിൽ അല്ലാഹുവുമായി ബന്ധിപ്പിക്കുവാൻ പാടുള്ളതല്ല. ഈ പ്രയോഗം കേവലം ആലങ്കാരികമാണ്. ഇതിന്റെ ഉദ്ദേശ്യം ഞാൻ ചിലപ്പോൾ എന്റെ ശിക്ഷയെ ഇറക്കുന്നതാണ്. ചിലപ്പോൾ ഞാൻ മാപ്പു കൊടുക്കുന്നതാണ് എന്നാണ്. ഒരാൾ ചിലപ്പോൾ ഭക്ഷണം കഴിക്കുന്നു. ചിലപ്പോൾ ഭക്ഷണം ഉപേക്ഷിക്കുന്നു എന്നു പറയുന്നത് പോലെ. ഇത്തരത്തിലുള്ള ഉപമാലങ്കാരങ്ങൾ ദൈവിക ഗ്രന്ഥങ്ങളിൽ ധാരാളമുണ്ട്. ഉദാഹരണമായി ഹദീസുകളിൽ അന്തിമനാളിൽ അല്ലാഹു, താൻ രോഗിയായിരുന്നു. നിങ്ങൾ എന്നെ ശുശ്രൂഷിച്ചില്ല. ഞാൻ വിശന്നവശനായിരുന്നു. നിങ്ങൾ എനിക്കു ഭക്ഷണം തന്നില്ല. ഞാൻ നഗ്നനായിരുന്നു. നീ എന്നെ ഉടുപ്പിച്ചില്ല. എന്നു പറയുന്നതാണെന്നു രേഖപ്പെട്ടു കിടക്കുന്നുണ്ടല്ലോ. (ഹഖീവ ത്തുൽ വഹ്‌യ്, അടിക്കുറിപ്പ് 104)

ഇതേ പ്രകാരമുള്ള ആലങ്കാരിക പ്രയോഗമാണ് ഹ:അഹ്മദ്(അ)ന്റെ ഇൽഹാമുകളിൽ കാണുന്നത്. അല്ലാതെ അല്ലാഹു വ്രതമ നുഷ്ഠിക്കുകയും ഭക്ഷിക്കുകയും ഉറങ്ങുകയും ഉണരുകയും ചെയ്യും എന്നത് ബാഹ്യാർഥത്തിൽ എടുക്കുന്നത് വി:ഖുർആന്റെ അധ്യാപനങ്ങൾക്ക് വിരുദ്ധമാണെന്ന് സാമാന്യ ബുദ്ധിയുള്ളവർ പോലും മനസ്സിലാക്കും. ഹ: അഹ്മദ്(അ) അപ്രകാരം ബാഹ്യാർഥം കൽപ്പിച്ചിട്ടുമില്ല. പക്ഷെ തെറ്റിദ്ധാരണ പരത്തുക എന്ന ജോലി ഏറ്റെടുത്തിട്ടുള്ള വഞ്ചകരായ ഇശാഅത്തുകാർ അല്ലാഹുവിന്റെ 'ജോലി' യെക്കുറിച്ച് ഗവേഷണം നടത്തിയിരിക്കുകയാണ്. അല്ലെങ്കിലും അവരുടെ "മഹത്തായ ദീനീസേവനം" അതൊക്കെയാണല്ലോ. അബൂജഹലിന്റെ കാൽപ്പാടു തുടർന്നു കൊണ്ട് അവരാ ജോലി തുടരട്ടെ. പക്ഷെ സത്യ പ്രസ്ഥാനങ്ങളുടെ ജോലി തടസ്സപ്പെടുത്താൻ അബൂജഹലിന്റെ പിൻമുറക്കാർ ഊർജ്ജം കളഞ്ഞിട്ടു കാര്യമില്ല.

ഹസ്രത്ത് മസീഹ് മൗഊദ്(അ)ന്നു ലഭിച്ച ഒരു ഇൽഹാം ഇശാഅത്തുകാരൻ ഇപ്രകാരം ഉദ്ധരിക്കുന്നു :

"മിർസാ, അല്ലാഹു അർശിൽ വെച്ച് നിന്നെ സ്തുതിക്കുന്നു. അവൻ നിന്നിലേക്ക് വന്നു കൊണ്ടിരിക്കുന്നു" (അഞ്ചാമെ ആഥം. പേ. 55 ഖാദിയാനിസം സമഗ്രപഠനം. പേ. 40)

ഇവിടെ 'മിർസാ' എന്നു ഇശാഅത്തുകാരൻ കൂട്ടിച്ചേർത്തിരിക്കുകയാണ്. ഇൽഹാമിൻെറ ശരിയായ രൂപം ഇപ്രകാരമാണ് :

يَحْمَدُكَ اللّٰهُ مِنْ عَرْشِهِ وَيَحْمَدُكَ اللّٰهُ
وَيَمْشِي إِلَيْكَ أَلَا إِنَّ نَصْرَ اللّٰهِ قَرِيبٌ

അല്ലാഹു അർശിൽ നിന്നു നിന്നെ സ്തുതിക്കുന്നു. അല്ലാഹു നിന്നെ സ്തുതിക്കുന്നു. അവൻ നിന്നിലേക്കു നടന്നുവരുന്നു. അല്ലാഹുവിൻെറ സഹായം സമീപിച്ചിരിക്കുന്നു. (പേജ്: 55)

അത്ഭുതപ്പെടാനൊന്നുമില്ല. അല്ലാഹു അവൻെറ വരിഷ്ഠദാസരായ നബിമാരെയും സുലഹാക്കളെയും ഔലിയാക്കളെയും സ്തുതിച്ചിരുന്നതായി വി. ഖുർആൻ സാക്ഷ്യപ്പെടുത്തുന്നു.

ഹഃ നബികരീം(സ) തിരുമേനിയെ അഭിസംബോധന ചെയ്തു കൊണ്ട് അല്ലാഹു പറയുന്നു :

عَسَىٰٓ أَن يَبْعَثَكَ رَبُّكَ مَقَامًا مَّحْمُودًا

"സ്തുതിക്കപ്പെടുന്ന ഉന്നത സ്ഥാനത്തേക്കു നിൻെറ റബ്ബ് നിന്നെ ഉയർത്തിയേക്കും" (ബനീഇസ്റായീൽ)

ഇതിനുള്ള വ്യാഖ്യാനം തഫ്സീർ ഇബ്നുകസീറിൽ ഇപ്ര

കാരം കാണുന്നു. :

اِفْعَلْ هٰذَا الَّذِىْ اَمَرْتُكَ لِنُقِيْمَكَ يَوْمَ الْقِيَامَةِ مَقَامًا مَحْمُوْدًا وَيَحْمَدُكَ فِيْهِ الْخَلَائِقُ كُلُّهُمْ وَخَالِقُهُمْ تَبَارَكَ وَتَعَالٰى

"ഞാൻ നിനക്ക് കല്പിച്ചതനുസരിച്ച് നീ പ്രവൃത്തിക്കുകയാണെങ്കിൽ ഖിയാമം നാളിൽ നാം നിന്നെ മഖാമെമഹ്മൂദിൽ നിർത്തുന്നതായിരിക്കും. അവിടെ എല്ലാ സൃഷ്ടികളും നിന്നെ സ്തുതിക്കുന്നതായിരിക്കും. വിശിഷ്യാ അല്ലാഹുവും നിന്നെ സ്തുതിക്കുന്നതാണ്.

(തഫ്സീർ ഇബ്നി കസീർ Vol. 6 ഭാ : 92)

ഇതേ പ്രകാരം അല്ലാഹു തൻെറ ഇതര പ്രവാചകന്മാരുടെ സൽഗുണങ്ങളെ പ്രകീർത്തിച്ച് അവരെ സ്തുതിച്ചിരുന്നതായി വി:ഖുർ ആൻെറ ധാരാളം ആയത്തുകൾ സാക്ഷ്യം വഹിക്കുന്നു. ഇപ്രകാരം ഇക്കാലത്ത് ദൈവ നിയുക്തനായ ഹസ്രത്ത് അഹ്മദ്(അ)നെ അവൻ പ്രകീർത്തിച്ചുവെങ്കിൽ ഇശാഅത്തുകാരൻ അസൂയപ്പെടുകയും കോപതാപങ്ങൾ പ്രകടിപ്പിക്കുകയും ചെയ്തിട്ടു പ്രയോജനമില്ല.

പിന്നെ "അവൻ നിന്നിലേക്കു നടന്നുവരുന്നു" എന്ന ഇൽഹാമിലും ആക്ഷേപാർഹമായിട്ടൊന്നുമില്ല. വി:ഖുർആൻെറ അധ്യാപനങ്ങൾ അതിനെ ശരിവെക്കുകയാണ് ചെയ്യുന്നത്. ഇത് ദൈവീക സഹായം സമീപസ്ഥമായിരിക്കുന്നു എന്നു ദ്യോതിപ്പിക്കുന്ന ഒന്നാണ്. ഇതിനോടനുബന്ധിച്ചുള്ള

(അല്ലാഹുവിൻെറ സഹായം സമീപിച്ചിരിക്കുന്നു) എന്ന ഇൽഹാം ഈ അർഥത്തെ സ്പഷ്ടമാക്കുന്നുണ്ട്. ഹ: നബികരീം(സ)ൻെറ ഒരു ഹദീസും അതിനെ ശരിവെക്കുന്നു.അതായത് :

إِذَا تَقَرَّبَ عَبْدِي مِنِّي شِبْرًا تَقَرَّبْتُ مِنْهُ ذِرَاعًا وَ إِذَا تَقَرَّبَ مِنِّي ذِرَاعًا تَقَرَّبْتُ مِنْهُ بَاعًا وَ إِذَا أَتَانِي يَمْشِي أَتَيْتُهُ هَرْوَلَةً

"എൻെറ ഒരു ദാസൻ എന്നോട് ഒരു ചാൺ അടുക്കുകയാണെങ്കിൽ ഞാൻ അവനോട് ഒരു മുഴം അടുക്കുന്നു. അവൻ എന്നോട് ഒരു മുഴം അടുക്കുകയാണെങ്കിൽ ഞാൻ അവൻെറഇരുകൈകളുടെ നീളത്തിൽ (ഒരുമാറ്) അടുക്കുന്നു. അവൻ എൻെറയടുക്കൽ നടന്നുവരുകയാണെങ്കിൽ ഞാൻ അവൻെറ അടുക്കൽ ഓടിച്ചെല്ലുന്നു"
(മുസ്ലിം. Vol.2)

ചുരുക്കത്തിൽ ഹ: നബികരീം(സ) പഠിപ്പിച്ചതിന്നു വിരുദ്ധമായ കാര്യങ്ങളൊന്നും തന്നെ ഹ: അഹ്മദിൽ കണ്ടെത്തുക സാധ്യമല്ല.

ഇശാഅത്തുകാരൻ തൻെറ ജൽപ്പനം തുടരുന്നു :

"ഞാൻ സർവ്വസന്നാഹങ്ങളോടുകൂടി പൊടുന്നനവെ നിൻെറയടുത്തു വരുന്നതാണ്. ഞാനെൻെറ ദൂതൻെറ പാർശ്വം ചേർന്നിരിക്കും. ഞാൻ തെറ്റും ശരിയും ചെയ്യും."
(അൽബുശ്റ ഭാ. 2. ഭാ. 79 സമഗ്രപാഠം. പേജ്: 40)

പ്രസ്തുത ഇൽഹാമിൻെറ യഥാർഥ രൂപവും അതിന്നു ഹ: അഹ്മദ്(അ) നൽകിയ അർഥവും വ്യാഖ്യാനവും നോ-

ക്കുക :

إِنِّي مَعَ الْأَفْوَاجِ آتِيكَ بَغْتَةً إِنِّي مَعَ الرَّسُولِ
أُجِيبُ أُخْطِئُ وَأُصِيبُ

"ഞാൻ സൈന്യങ്ങളോടു കൂടെ പൊടുന്നനവെ വരുന്നതാണ്. ഞാൻ റസൂലിൻെറ കൂടെ നിന്നുകൊണ്ട് മറുപടി നൽകുന്നതാണ്. ഞാൻ എൻെറ ഉദ്ദേശത്തെ ചിലപ്പോൾ വിട്ടുകളയുകയും ചിലപ്പോൾ പൂർത്തിയാക്കുകയും ചെയ്യുന്നതാണ്". (ഹഖീഖത്തുൽ വഹ്‌യ്. 103)

ഇതിൽനിന്നും പ്രസ്തുത അറബി വാക്യങ്ങൾക്ക് ഇശാഅത്തുകാരൻ നൽകിയ അർഥം എത്രത്തോളം അനുയോജ്യമാണെന്ന് പണ്ഡിതന്മാർ ചിന്തിക്കട്ടെ. അല്ലെങ്കിലും ആക്ഷേപകർ മിക്കവാറും പകർത്തെഴുത്തുകാരാണല്ലൊ. സാക്ഷാൽ ഗ്രന്ഥവും ഇബാറത്തും അവർ കണ്ടിരിക്കാനിടയില്ല. യാതൊരുവിശദീകരണത്തിൻെറയും ആവശ്യമില്ലാത്ത വിധം വ്യക്തമാണ് പ്രസ്തുത ഇൽഹാം. നമുക്ക് ഇശാഅത്തുകാരൻെറ 'പാണ്ഡിത്യം' അല്ലെങ്കിൽ ധാർഷ്ട്യം ഓർത്ത് സഹതപിക്കാം.

"തെറ്റും ശരിയും ചെയ്യുന്ന മിർസാഖാദിയാനിയുടെ അല്ലാഹു" എന്ന പരിഹാസത്തിന് അയാൾ ആധാരമാക്കുന്ന, ഇൽഹാമിലെ أخطئ واصيب എന്ന വാക്കുകൾക്ക് ഹ: അഹ്‌മദ്(അ) നൽകിയ വ്യഖ്യാനം ഇപ്രകാരമാണ് :

പ്രസ്തുത ദിവ്യവെളിപാടിലെ പദങ്ങളുടെ ബാഹ്യാർഥം ഞാൻ തെറ്റും ശരിയും ചെയ്യും എന്നുള്ളതാണ്. അതായത് ഞാൻ ഇച്ഛിക്കുന്നത് ചെയ്യുന്നവനും ചെയ്യാതിരിക്കുന്നവനും ആണ്. ചിലപ്പോൾ ഞാനെൻെറ ഉദ്ദേശത്തെ പൂർത്തിയാക്കും. ചിലപ്പോൾ പൂർത്തിയാക്കുകയില്ല. ഇത്തരത്തിലുള്ള

പദപ്രയോഗങ്ങൾ ദൈവീക ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നു. ഞാൻ ഒരു സത്യവിശ്വാസിയുടെ ജീവൻ പിടിച്ചെടുക്കുന്നതിൽ ചഞ്ചലപ്പെടുന്നു എന്ന് അല്ലാഹു പറഞ്ഞതായി ഹദീസുകളിൽ കാണുന്നു. എന്നാൽ അല്ലാഹു ചഞ്ചലപ്പെടുന്നതിൽനിന്നും പരിശുദ്ധനാണല്ലോ. അതേപ്രകാരം ഈ ദിവ്യവെളിപാടിൻെറ വിവക്ഷ ഞാൻ ചിലപ്പോൾ എൻെറ ഉദ്ദേശം പൂർത്തിയാക്കാതിരിക്കുന്നു. ചിലപ്പോൾ പൂർത്തീകരിക്കുന്നു എന്നാണ്. അതായത് അല്ലാഹു ചിലപ്പോൾ തൻെറ വിധിയെയും ഉദ്ദേശത്തെയും ദുർബലപ്പെടുത്തുന്നു. ചിലപ്പോൾ താൻ ഇച്ഛരിക്കുന്നതു പോലെ പൂർത്തിയാക്കുകയും ചെയ്യുന്നു." (ഹഖീഖത്തുൽ വഹ്യ്. അടിക്കുറിപ്പ്. 103)

ഹ: അഹ്മദ്(അ) സൂചിപ്പിച്ച ഹദീസ് ഖുദുസി ഇതാണ് :

وَمَا تَرَدَّدْتُ عَنْ شَيْءٍ اَنَا فَاعِلُهُ تَرَدُّدِي.
عَنْ نَفْسِ الْمُؤْمِنِ

"ഒരു സത്യവിശ്വാസിയുടെ ജീവനെ പിടിച്ചെടുക്കുമ്പോൾ ചഞ്ചലപ്പെടുന്നത് പോലെ മറ്റൊന്നിലും എനിക്കു ചാഞ്ചല്യമില്ല". (ബുഖാരി കിത്താബുർ റിഖാഅ്.Vol:4. P:80)

ചുരുക്കത്തിൽ ആക്ഷേപകൻ തൻെറ ക്ഷുദ്രകൃതിയിൽ ഹ: അഹ്മദ്(അ)ന്നു ലഭിച്ച വഹ്യുകളും ഇൽഹാമുകളും ആ പുണ്യാത്മാവിൻെറ വ്യാഖ്യാനങ്ങളെ അവഗണിച്ചുകൊണ്ട് തെറ്റിദ്ധാരണാത്മകമായി ഉദ്ധരിച്ചിരിക്കുകയാണെന്ന് വായനക്കാർ ഗ്രഹിച്ചിരിക്കുമല്ലോ. അവയെ തന്നിഷ്ട പ്രകാരം വ്യാഖ്യാനിച്ചുകൊണ്ട് അയാൾ തൻെറ മലീമസമായ അന്തരംഗത്തെ വെളിപ്പെടുത്തിയിരിക്കുകയാണ്.

ഇനി മറ്റ് ആക്ഷേപങ്ങളിലേക്കു കടക്കാം. അയാളെഴുതുന്നു :

"പ്രവാചകത്വവാദത്തിന്നു ശേഷവും അദ്ദേഹം നിരവധി കവിതകൾ അറബി, ഉറുദു, പേർഷ്യൻ ഭാഷകളിൽ രചിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ കവിതാ സമാഹാരമാണ് ദുർറെ സമീൻ എന്ന പുസ്തകം. പ്രവാചകന്മാരെ സംബന്ധിച്ചിടത്തോളം കവിതാരചന ഭൂഷണമല്ല. തിരുനബി(സ)യെ ശത്രുക്കൾ ആക്ഷേപിച്ചിരുന്നത് കവി എന്നു പറഞ്ഞായിരുന്നു. വിശുദ്ധ ഖുർആൻ പറയുന്നു :

"നാം അദ്ദേഹത്തെ കവിത പഠിപ്പിച്ചിട്ടില്ല., അതദ്ദേഹത്തിൻെറ മഹത്വത്തിനു ഭൂഷണവും അല്ല." യാസീൻ: 23) മിർസാ ഖാദിയാനിയാകട്ടെ തൻെറ എതിരാളികളെ ചീത്ത വിളിക്കാൻ പോലും കവിതകൾ രചിച്ചിട്ടുണ്ട്". (ഖാദിയാനിസം ഒരു സമഗ്രപഠനം പേജ്: 29)

ഹസ്രത്ത് റസൂൽ കരീം(സ) ഒരു കവിയായിരുന്നില്ല എന്നത് നിസ്തർക്കമായ ഒരു യാഥാർഥ്യമാണ്. എന്നാൽ എത്തരം കവികളെയാണ് ഉദ്ദേശിക്കുന്നതെന്ന് വി: ഖുർആൻ തന്നെ വ്യക്തമാക്കിത്തരുന്നുണ്ട്.

وَالشُّعَرَاءُ يَتَّبِعُهُمُ الْغَاوُنَ
أَلَمْ تَرَ أَنَّهُمْ فِي كُلِّ وَادٍ يَهِيمُونَ
وَأَنَّهُمْ يَقُولُونَ مَا لَا يَفْعَلُونَ

"കവികളെ ദുർമാർഗ്ഗികൾ ആണു പിന്തുടരുന്നത്. അവർ ഓരോ താഴ്വരയിലും അലഞ്ഞു നടക്കുന്നു. അവർ ചെയ്യാത്തതായിരിക്കും അവർ പറഞ്ഞു കൊണ്ടിരിക്കുക." (27:225-227)

അതായത് അവർ യാഥാർഥ്യവുമായി ബന്ധമില്ലാത്ത സങ്കല്പലോകത്തു സഞ്ചരിക്കുകയും, ചെയ്യാൻ സാധിക്കാത്തതു പറഞ്ഞുകൊണ്ട് മനക്കോട്ട കെട്ടുകയും ചെയ്യുന്നവരായിരിക്കും. അതെ, വി. ഖുർ ആൻ വിവരിച്ച രീതിയിലുള്ള കവിയായിരുന്നില്ല ഹ: നബികരീം (സ).

പൊതുവിൽ കവിതയുടെ നിർവചനം സുപ്രസിദ്ധ അറ ബിഭാഷാനിഘണ്ടുവായ 'മുഫ്റദാത്തെ റാഗിബ്' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം കാണുന്നു :

الشِّعْرُ يُعَبَّرُ بِهِ عَنِ الْكَذِب

'ശിഅ്ർ' എന്ന പദം വ്യാജത്തിന്നായും പ്രയോഗിക്കപ്പെടുന്നു" അതേപ്രകാരം അൽഹാശിയത്തുൽ കുബ്റ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം കാണുന്നു :

احسنُ الشِّعر اكذبُه

ഏറ്റവും സുന്ദരമായ കവിത ഏറ്റവും അധികം വ്യാജവും അതിശയോക്തിയും നിറഞ്ഞതാണ് : (ഭാ:6)

ഉദാഹരണമെന്നോണം മുതനബ്ബി എന്ന കവി ആത്മപ്രശംസ നടത്തിക്കൊണ്ട് പറയുകയാണ് :

قَالُوا هَلْ يُبَلِّغُكَ الثُّرَيَّا فَقُلْتُ نَعَمْ إِذَا
شِئْتُ اسْتِفَال

"എന്റെ സ്നേഹിതന്മാർ എന്നോട് നിനക്കു കാർത്തിക നക്ഷത്രം വരെ ചെന്നെത്തുവാൻ സാധിക്കുമോ എന്നു ചോദിക്കുന്നു. ഞാനവരോട്, അതെ ഞാനെന്റെ സ്ഥാനം വിട്ടുതാഴെ ഇറങ്ങുകയാണെങ്കിൽ എനിക്കു അവിടെ ചെന്നെത്താൻ സാധിക്കുന്നതാണ് എന്നു പറഞ്ഞു.

ഇത്തരത്തിലുള്ള കവിതകളും കവികളും എല്ലാ ഭാഷക

ളിലും കാണാൻ സാധിക്കുന്നതാണ്. എന്നാൽ വി:ഖുർ ആൻ അത്തരത്തിലുള്ള ഒരു കവിതാ സമാഹാരമോ അതിൻെറ പ്രബോധകരായ ഹ: മുഹമ്മദു നബി (സ) അത്തരത്തിലുള്ള ഒരു കവിയോ ആയിരുന്നില്ല.

ഈ അർഥത്തിലുള്ള കവിയാണെന്നായിരുന്നു ഇസ്ലാമിൻെറ ശത്രുക്കൾ തിരുനബിയെ ആക്ഷേപിച്ചിരുന്നത്. അതായത്,

وَيَقُولُونَ ءَاِنَّا تَارِكُوا اٰلِهَتِنَا لِشَاعِرٍ مَجْنُونٍ

"എന്ത്. ഞങ്ങൾ ഒരു ഭ്രാന്തനായ കവിക്കുവേണ്ടി ഞങ്ങളുടെ ആരാധകരെ ഉപേക്ഷിക്കണമോ എന്നവർ പറയുന്നു (37:37) ഇതിന്നു മറുപടിയെന്നോണമാണ് അല്ലാഹു പറയുന്നത്.

"നാം അദ്ദേഹത്തിനു കവിതയല്ല പഠിപ്പിച്ചുകൊടുത്തത് അദ്ദേഹത്തിന്ന് അതിൻെറ ആവശ്യവും ഇല്ല. ഈ ഖുർ ആൻ മുഴുപ്രപഞ്ചത്തിന്നുമുള്ള ഒരു ഉപദേശഗ്രന്ഥമാണ്" (യാസീൻ 23)

മറ്റൊരിടത്ത് അല്ലാഹു പറയുന്നു :

وَمَا هُوَ بِقَوْلِ شَاعِرٍ

"ഈ മഹൽ ഗ്രന്ഥം ഒരു കവിയുടെ വചനം അല്ല"

ചുരുക്കത്തിൽ ഹ: നബികരീം (സ) അവിശ്വാസികൾ ആക്ഷേപിച്ച തരത്തിലുള്ള കവിയോ വിശുദ്ധഖുർആൻ അത്തരത്തിലുള്ള കവിതാസമാഹാരമോ അല്ലതന്നെ.

എന്നാൽ സത്യത്തിൽ അധിഷ്ഠിതമായ കവിതകൾ -

പ്രാസമൊപ്പിച്ചുള്ള വചനങ്ങൾ മേൽപറഞ്ഞ അർത്ഥത്തിലും നിർവചനത്തിലും ഉള്ള ശിഅ്ർ ആകുന്നില്ല. ഇത്തരത്തിലുള്ള കവിതകൾ നബിതിരുമേനി(സ)യും ചൊല്ലാറുണ്ടായിരുന്നു. ഹുനൈൻ യുദ്ധവേളയിൽ ആ പുണ്യാത്മാവ് ഇപ്രകാരം ഒരു കവിത ചൊല്ലി :

أَنَا النَّبِيُّ لَا كَذِب أَنَا ابْنُ عَبْدِ الْمُطَّلِب

"ഞാൻ നബിയാണ്. വ്യാജനല്ല. ഞാൻ അബ്ദുൽ മുത്തലിബിന്റെ മകനാണ്."

മറ്റൊരു യുദ്ധാവസരത്തിൽ പരിക്കുപറ്റിയ തന്റെ വിരലിനെനോക്കി ഇപ്രകാരം പറയുകയുണ്ടായി :

مَا أَنْتِ إِلَّا إِصْبَعٌ دَمِيتِ وَفِي سَبِيلِ اللهِ مَا لَقِيتِ

"നീ രക്തം വാർത്തുകൊണ്ടിരിക്കുന്ന ഒരു വിരൽ മാത്രമാണ്. നിനക്കു ലഭിച്ചിരിക്കുന്ന ഈ പരിക്ക് ദൈവമാർഗത്തിൽ ഉണ്ടായതാണ്."

അഹ്സാബ്യുദ്ധത്തിൽ മുഹാജിരീങ്ങളും അൻസാരീങ്ങളും മദീനക്കുചുറ്റും കുഴികുഴിച്ചുകൊണ്ടിരിക്കുമ്പോൾ ഇപ്രകാരം കവിത ചൊല്ലിക്കൊണ്ടിരിക്കുന്നു :

نَحْنُ الَّذِين بَايَعُوا مُحَمَّدًا عَلَى الْإِسْلَامِ مَا بَقِينَا أَبَدًا

ഞങ്ങൾ മുഹമ്മദ് നബി(സ)യിൽ ബൈഅത്തു ചെയ്തവരാണ്. ഞങ്ങൾ ജീവിച്ചിരിക്കുന്നേടത്തോളംകാലം ഇസ്ലാമിൽ തന്നെ ജീവിക്കുന്നതാണ്"

ഈ കവിതയ്ക്കു മറുപടിയെന്നോണം തിരുനബി(സ) കവിതയിൽ തന്നെ പ്രതിവചിക്കുകയുണ്ടായി :

اللّٰهمّ لاخير الّا خيْرُ الآخِرَة
فبارِك فى الانصارِ وَ المهاجرة

ആഖിറത്തിലുള്ള നന്മയാണ് ഏറ്റവും യാഥാർഥമായ നന്മ. അല്ലാഹുവേ നീ അൻസാറിലും മുഹാജിറിലും നന്മ വർഷിക്കേണമേ! (തഫ്സീർ ജമൽ)

ചുരുക്കത്തിൽ നബികരീം(സ) ശത്രുക്കൾ ആക്ഷേപിച്ച തരത്തിലുള്ള കവിയായിരുന്നില്ല. എന്നാൽ ആ പുണ്യാത്മാവ് സത്യത്തിലധിഷ്ഠിതമായ കാര്യങ്ങൾ ചിലപ്പോൾ കവിതാ രൂപത്തിൽ ചൊല്ലാറുണ്ടായിരുന്നു. അത്തരം നല്ല കവിതകളെക്കുറിച്ചുള്ള നിർവചനം തഫ്സിർ ഗ്രന്ഥങ്ങളിൽ ഇപ്രകാരം കാണപ്പെടുന്നു :

كُلُّ مَنْ قَالَ قَوْلًا مَوزونًا لَا يَقْصُدْ بِهٖ
الى شِعْرٍ فَلَيْسَ بِشَاعِرٍ

പ്രാസമൊപ്പിച്ചുള്ള കവിത ചൊല്ലുന്നതിന്റെ ഉദ്ദേശം അതിശയോക്തിയും വ്യാജവും നിറഞ്ഞ എന്നതല്ല. അങ്ങിനെ പറയുന്നവർ ഒരു ശായിറും (കവി) അല്ല" (ജമൽ വാല്യം. 3 ഭാഗം. 298)

തൽസംബന്ധമായി ഹഃ റസൂൽ കരീം(സ)ന്റെതന്നെ ഒരു തിരുവചനം ഇപ്രകാരം രേഖപ്പെട്ടുകിടക്കുന്നു:

عَنْ ابن عبّاس قال جاء أعرابيٌ إلى النّبيّ صلى الله عليه وسلّم فجعل يتكلم بكلامٍ فقال انّ مِنَ الْبَيَانِ سِحْرًا وَاِنّ مِنَ الشّعْرِ لحِكْمَةً"

അതായത് ഒരു അഅ്റാബി നബികരീം(സ) തിരുമേനിയുടെ തിരുസന്നിധിയിൽ വന്ന് നല്ല ഈണത്തിൽ ചില കവിതകൾ ഉച്ചരിക്കുകയുണ്ടായി. അപ്പോൾ തിരുമേനി, ചില വർണ്ണനകളിൽ വശീകരണവും ചില കവിതകളിൽ തത്വ സിദ്ധാന്തങ്ങളും അടങ്ങിയിരിക്കുന്നു, എന്നു പറയുകയുണ്ടായി (ബുഖാരി)

ഹസ്രത്ത് ആയിശ(റ) ഒരിക്കൽ പറയുകയുണ്ടായി :

الشِّعْرُ كلام منه حسنٌ فمنه قبيحٌ فَخُذ الْحَسَنَ وَدَعِ الْقَبِيْحَ

"കവിതയെന്നത് വാക്യങ്ങളുടെ സവിശേഷഘടനയുടെ പേരാണ്. അതിൽ നല്ലതും ഉണ്ട് ചീത്തയും ഉണ്ട്. നീ നല്ലതിനെ എടുക്കുകയും ചീത്തയെ ഉപേക്ഷിക്കുകയും ചെയ്യുക."

മേൽ വചനങ്ങളുടെ വെളിച്ചത്തിൽ തത്വജ്ഞാനങ്ങളും, യഥാർഥ സംഗതികളും അടങ്ങിയ കവിതകൾ വർജ്ജ്യങ്ങളോ, നിഷിദ്ധങ്ങളോ അല്ലെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. ആകാശക്കോട്ട കെട്ടി സങ്കല്പക്കുതിരകളിൽ സഞ്ചരിക്കുന്ന, പറയുന്നത് ചെയ്യാത്ത കവികളെക്കുറിച്ച് പ്രസ്താവിച്ച ഭാഗത്തു തന്നെ വിശുദ്ധ ഖുർആൻ ഇപ്രകാരവും പറയുന്നു :

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ
وَذَكَرُوا اللَّهَ كَثِيرًا

"കവികളിൽ ചിലർ സത്യവിശ്വാസികളും സൽക്കർമ്മികളും അല്ലാഹുവിനെ (തങ്ങളുടെ കവിതകളിൽ) വളരെയധികം സ്മരിക്കുന്നവരും ഉണ്ട്. അവർ ഒഴികെ (27:228)

പ്രസ്തുത ആയത്തിന്റെ വിശദീകരണമായി തഫ്സീർ ജമലിൽ ഇപ്രകാരം കാണപ്പെടുന്നു :

"നിഷേധികൾക്കെതിരായി കവിതകൾ രചിക്കുന്ന മുസ്ലിം കളിലുള്ള കവികൾ വിശുദ്ധ ഖുർആൻ നിരോധിക്കുന്ന കവി കളിൽപ്പെട്ടവരല്ല.........ഇത്തരത്തിലുള്ള കവികളിൽ ഹസ്രത്ത് ഹസ്സാനിബ്നു സാബിത്, ഹസ്രത്ത് അബ്ദുല്ലാഹിബ്നു റവാ ഹ, ഹസ്രത്ത് കഅ്ബിബ്നു സുബൈർ മുതലായ സഹാബി കളും പെടുന്നതാണ്. ഹസ്രത്ത് കഅ്ബിബ്നു മാലിക്

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ

എന്ന ആയത്തിനെക്കുറിച്ച് ഹസ്രത്ത് നബികരീം(സ) തിരുമേ നിയോട് ഇത് കവികളെക്കുറിച്ച് സ്ഫുരിക്കുന്നതല്ലേ എന്നു ചോദിച്ചപ്പോൾ ഒരു സത്യവിശ്വാസി തന്റെ വാൾ കൊണ്ടും നാവു കൊണ്ടും ജിഹാദു ചെയ്യുന്നു എന്നു അരുൾ ചെയ്യുക യുണ്ടായി"(തഫ്സീർ ജമൽ Vol: 3)

ഹസ്രത്ത് ശഅ്ബി(റ) ഇപ്രകാരം രിവായത്ത് ചെയ്യുന്നു :

وَكَانَ ابوبكرٍ يقول الشِّعْرَ وَكان عمر يقول الشِّعْرَ وَعثمان يقول الشِّعرَ وَكَانَ عَلِيٌّ اشعر مِنْ ثلاثة

"ഹസ്രത്ത് അബൂബക്കറും, ഹ:ഉമറും, ഹ: ഉസ്മാനും കവിതകൾ പറയാറുണ്ടായിരുന്നു. എന്നാൽ ഹ: അലി(റ) ഈ മൂവരെക്കാളും അധികം കവിതകൾ ചൊല്ലാറുണ്ടായിരുന്നു". (തഫ്സീർ ജമൽ, തഫ്സീർ ജലാലൈൻ)

ഹസ്രത്ത് അലി(റ)യുടെ ഒരു കവിതാ സമാഹാരം തന്നെ ദീവാൻ അലി എന്ന പേരിൽ വിരചിത മായിട്ടുണ്ട്.

ഹ: അഹ്മദ്(അ) അറബിയിലും ഉറുദുവിലും ഫാർസിയിലും രചിച്ച കവിതകളെല്ലാം തന്നെ ദൈവസ്നേഹത്തിലും ഹ: നബികരീം(സ)നോടുള്ള അതിരറ്റ പ്രേമത്തിലും അധിഷ്ഠിതവും ഇസ്ലാമിൻെറ മഹത്വപൂർണ്ണമായ അധ്യാപനങ്ങളാൽ നിർഭരവും ആണ്.

ഒരു സത്യവിശ്വാസിയുടെ വാളും നാവും ഒരുപോലെ ജിഹാദു ചെയ്യുന്നവയാണെന്ന ഹ: നബികരീം(സ)ൻെറ തിരുവചനമനുസരിച്ച് ഹ: അഹ്മദ്(അ) ഇപ്രകാരം പറയുന്നു :

صف دشمن کو کیا ہم نے بحجت پامال
سیف کا کام قلم سے ہی دکھایا ہم نے

ശത്രുക്കളുടെ അണികളെ മഹത്തായ തെളിവുകളാലും ദൃഷ്ടാന്തങ്ങളാലും ഞാൻ നശിപ്പിച്ചിരിക്കുന്നു. വാൾ കൊണ്ട് ചെയ്യേണ്ട കാര്യം (ഞാനീ കാലത്ത്) തൂലിക കൊണ്ട് നിർവ്വഹിച്ചിരിക്കുന്നു.

മറ്റൊരവസരത്തിൽ ആ മഹാത്മാവ് പറയുകയുണ്ടായി:

کچھ شعر و شاعری سے اپنا نہیں تعلّق
اس ڈھب سے کوئی سمجھے بس مدّعا یہی ہے

"എനിക്കു കവിതയോടു പ്രത്യേകമായ ഒരു മമതയും പ്രതിപത്തിയും ഇല്ല തന്നെ. ഈ വഴിയായെങ്കിലും ആർക്കെങ്കിലും സത്യം മനസ്സിലാകുന്നെങ്കിൽ അതുമാത്രമേ ഞാൻ ഉദ്ദേശിക്കുന്നുള്ളൂ".

ഇത്തരം ശുദ്ധകവിതകൾ ഇസ്ലാമിൽ നിഷിദ്ധമല്ലെന്നു മാത്രമല്ല വിശുദ്ധ ഖുർആൻ അനുവദിച്ചതും, നബികരീം(സ) ൻെറ സുന്നത്തിൽപ്പെട്ടതുമാണ്.

ഇസ്ലാമിൻെറ പ്രതിരോധത്തിന്നും സത്യസാക്ഷ്യം പ്രകടിപ്പിക്കുന്നതിന്നും നബികരീം(സ)ൻെറ മഹത്വം പ്രകാശിപ്പിക്കുന്നതിനും ഹഃ അഹ്മദ് രചിച്ച കവിതകൾ അല്ലാഹു വിഃ ഖുർആനിൽ പറഞ്ഞ

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ
وَذَكَرُوا اللَّهَ كَثِيرًا

എന്ന ആയത്തിനു അനുയോജ്യമായവയാണ്. ആ പുണ്യാത്മാവിനെക്കുറിച്ചുള്ള ഇശാഅത്തുകാരൻെറ ആക്ഷേപം 1400 വർഷം മുമ്പ് തിരുനബിക്കെതിരെ അവിശ്വാസികൾ ഉയർത്തിയ ആക്ഷേപം തന്നെയാണ്. എന്നാൽ തിരുനബി(സ) എത്തരത്തിലുള്ള കവിയല്ലെന്നു വി: ഖുർആൻ വ്യക്തമാക്കുന്നുവോ അത്തരത്തിലുള്ള കവിയല്ല അദ്ദേഹത്തിൻെറ ശിഷ്യദൂതനായ ഹ: അഹ്മദും. തിരുനബിക്കെതിരെ ശത്രുക്കൾ ഉന്നയിച്ച അതേ ആക്ഷേപം ഹ: അഹ്മദ്(അ)നെതിരെ ഉന്നയിച്ചു കൊണ്ട് ഇശാഅത്തുകാരൻ വാസ്തവത്തിൽ ഹ:അഹ്മദിൻെറ സത്യത്തിനു സാക്ഷ്യം വഹിക്കുകയാണ്. ദൈവദൂതന്മാർതമ്മിലെന്ന പോലെ അവരുടെ ശത്രുക്കളും പരസ്പരം സദൃശരാകുന്ന കാഴ്ചയാണ് ഇവിടെ കാണുന്നത്. "നിൻെറ മുമ്പുള്ളവരെക്കുറിച്ച് ആക്ഷേപിച്ചതല്ലാതെ നിന്നെക്കുറിച്ചും ആക്ഷേപിക്കുന്നില്ല"(ഖുർആൻ) എന്ന ദൈവവചനം എത്ര വാസ്തവം.!

ഹസ്രത്ത് മസീഹ്മൗഊദി(അ)നുണ്ടായ ചില ദിവ്യദർശനങ്ങളെ അപഹസിച്ചുകൊണ്ട് ഇശാഅത്തുകാരൻ തൻെറ ക്ഷുദ്രകൃതിയിൽ പലതും പുലമ്പിയിട്ടുണ്ട്. അതിൽ വിശദീകരണാർഹമായ ഒന്നിനെക്കുറിച്ച് പ്രതിപാദിക്കാം.

ആക്ഷേപകൻ പറയുന്നു :

"അല്ലാഹു ഒപ്പിട്ടു കൊടുത്ത ഒരു കഥ മിർസാ സാഹിബിന്നു പറയാനുണ്ട്. ഒരിക്കൽ എൻെറ ഉറ്റ സുഹൃത്തും പാട്യാലയിലെ ഗൗസ്ഗഡ് നിവാസിയുമായ അബ്ദുല്ലാ സന്നോരിയുടെ മുമ്പിൽ വെച്ച് ഒരു ദിവ്യ അടയാളം കാണിക്കപ്പെട്ടു. ഒരാലങ്കാരിക ദർശനവേളയിൽ പുലർന്നു കാണേണ്ട എൻെറ പ്രവചനങ്ങളും ലോകത്തുള്ളവരുടെ നന്മതിന്മകളും വിധി വിലക്കുകളും രേഖപ്പെടുത്തിയ ഒരു കടലാസ്സ് ഒപ്പിടുവിക്കുവാനായി ഞാൻ അല്ലാഹുവിൻെറ മുമ്പിൽ വെച്ചു കൊടുത്തു. അല്ലാഹു ചുവന്ന മഷിയുപയോഗിച്ച് ഒരൊപ്പിട്ടു . പേനത്തുമ്പിൽ തടിച്ചു നിന്ന മഷി കുടഞ്ഞപ്പോൾ എൻെറ കുപ്പായത്തിലും അബ്ദുല്ലയുടെ തൊപ്പിയിലും പതിച്ചു. ഉണ്ടായ

കാര്യങ്ങൾ ഞാൻ അബ്ദുല്ലയോടു വിവരിച്ചു. അദ്ദേഹം വികസിച്ച നയനങ്ങൾ കൊണ്ട് ആ മഷിത്തുള്ളികൾ ദർശിച്ചു. അല്ലാഹു കുടഞ്ഞ മഷിത്തുള്ളികളായിരുന്നു അവ. അല്ലാതെ മഷി വീഴാനുള്ള യാതൊരു സാധ്യതയും അവിടെയുണ്ടായിരുന്നില്ല. വളരെയധികം മഷിവീണ കുറേ കുപ്പായങ്ങൾ ഇന്നും അബ്ദുല്ല സൂക്ഷിച്ചു വെച്ചിട്ടുണ്ട്." (ഹഖീഖത്തുൽ വഹ്‌യ് പേജ്. 255, തിരിയാഖുൽ ഖുലുബ് പേജ്. 33)"

കുറേ കുപ്പായങ്ങൾ അബ്ദുല്ല സൂക്ഷിച്ചു വെച്ചിട്ടുണ്ടെന്നുള്ള തർയാഖുൽ ഖുലൂബിലെ പരാമർശത്തിൽ നിന്നു ഇതൊരിക്കലല്ല പലതവണ സംഭവിച്ചതാണെന്നു മനസ്സിലാക്കാവുന്നതാണ്. തൻെറ 106-ാംമത്തെ അടയാളമായാണ് ഹഖീഖത്തുൽ വഹ്‌യിൽ മിർസാ ഇക്കാര്യം വിവരിക്കുന്നത്. ഇത് ദിവ്യ അടയാളമാണെന്നതിന്ന് മിർസായുടെ വാക്കുകൾ ഒഴികെ യാതൊരു തെളിവും ഇല്ല. എങ്കിലും ഖാദിയാനി ഗൃഹങ്ങളിൽ മഷിത്തുള്ളി വീണ കുപ്പായത്തിൻെറ ചിത്രം ബർക്കത്തിന്നു വേണ്ടി തൂക്കിയിടാറുണ്ട്." (ഖാദിയാനിസം ഒരു സമഗ്രപഠനം. ഭാ: 2, പേജ്: 30,31)

ഇശാഅത്തുകാരൻ ഹ: അഹ്മദ്(അ)ൻെറ ഗ്രന്ഥത്തിൽ നിന്നുള്ള വിവരണം ഉദ്ധരിക്കുന്നതിൽ കാണിച്ച വഞ്ചനയും കള്ളത്തരവും മനസ്സിലാക്കാൻ ഹ: അഹ്മദ്(അ)ൻെറ ഹഖീഖത്തുൽ വഹ്‌യിലും തിരിയാഖുൽ ഖുലൂബിലും രേഖപ്പെടുത്തിയിട്ടുള്ള സംഭവ വിവരണം ആദ്യമായി നോക്കാം.

തൻെറ സത്യത്തിനു സാക്ഷ്യമായി അല്ലാഹുവിൽ നിന്നു ലഭിച്ച ധാരാളം പ്രവചനങ്ങളും ദിവ്യദർശനങ്ങളും ഹഖീഖത്തുൽ വഹ്‌യ് എന്ന ഗ്രന്ഥത്തിൽ ഹ: മസീഹ് മൗഊദ്(അ) രേഖപ്പെടുത്തിയിട്ടുണ്ട്. അതിൽ 106-ാംമത്തെ ദിവ്യദൃഷ്ടാന്തമായി അദ്ദേഹം ഇപ്രകാരം വിവരിക്കുന്നു:

"ഒരിക്കൽ ആലങ്കാരികമായി എനിക്കു അല്ലാഹുവിൻെറ ദർശനമുണ്ടായി. ഞാൻ നടക്കാനിരിക്കുന്ന ചില സംഭവങ്ങളെക്കുറിച്ചുള്ള പ്രവചനങ്ങൾ എഴുതിയ കടലാസ്സുകൾ ഒപ്പി

ടുവാനായി അല്ലാഹുവിൻെറ തിരുസമക്ഷത്തിൽ സമർപ്പിച്ചു. അപ്പോൾ അല്ലാഹു താമസംവിനാ ചുമന്ന മഷികൊണ്ട് അതിൽ ഒപ്പുവെച്ചു. തൂലികയിൽ മഷി അധികമുണ്ടായാൽ കുടയുന്നതുപോലെ കുടഞ്ഞ ശേഷമാണ് ഒപ്പിട്ടത്. അല്ലാഹുവിൻെറ എത്രമാത്രം കാരുണ്യവും അനുഗ്രഹവുമാണ് എൻെറ മേൽ ഉണ്ടായിരിക്കുന്നത്. ഞാനാഗ്രഹിച്ചപ്രകാരംതന്നെ അല്ലാഹു അതിൽ ഒപ്പിട്ടുവല്ലോ എന്നോർത്ത് ഞാൻ വികാരവിവശനായിത്തീർന്നു. അപ്പോൾ തന്നെ എൻെറ നയനങ്ങൾ തുറന്നു. തദവസരത്തിൽ മിയാൻ അബ്ദുല്ലാ സന്നോരി പള്ളിയിലെ മുറിയിൽ എൻെറ കാൽ അമർത്തിക്കൊണ്ടിരിക്കുകയായിരുന്നു. അദ്ദേഹത്തിൻെറ മുമ്പാകെ ചുവപ്പു മഷിയുടെ തുള്ളികൾ എൻെറ വസ്ത്രത്തിലും അദ്ദേഹത്തിൻെറ തൊപ്പിയിലും പതിക്കുകയുണ്ടായി ആ ചുവന്ന മഷിത്തുള്ളികൾ വീണതും തൂലിക കുടഞ്ഞതും ഒരു സെക്കൻെറിൻെറ വ്യത്യാസം പോലുമില്ലാതെ ഒപ്പമായിരുന്നു. ഒരന്യ ആൾക്ക് ഇതിൻെറ രഹസ്യം മനസ്സിലാക്കാൻ സാധ്യമല്ല. ഇതിൽ സംശയിക്കും. കാരണം ഇതിനെ വെറും ഒരു സ്വപ്നമായിട്ടു മാത്രമെ ആ ആൾ ഗണിക്കുകയുള്ളൂ. എന്നാൽ ആത്മീയ ജ്ഞാനമുള്ള ആൾക്ക് ഇതിൽ സംശയമുണ്ടാകുന്നതല്ല. ഇപ്രകാരമാണ് അല്ലാഹു നാസ്തിയിൽ നിന്നും ആസ്തിയെ ഉൽഭൂതമാക്കുന്നത്. ഞാൻ നടന്നതൊക്കെ അബ്ദുല്ലായോടു പറഞ്ഞു. അപ്പോൾ എൻെറ കണ്ണുകളിൽ നിന്നും കണ്ണുനീർ ഒഴുകുന്നുണ്ടായിരുന്നു. ഇതിനു ദൃക്സാക്ഷിയായ അദ്ദേഹവും പ്രഭാവിതനായിത്തീർന്നു. എൻെറ വസ്ത്രം ഒരു തബർറുക്കായിട്ട് തൻെറയടുത്ത് സൂക്ഷിക്കുകയുണ്ടായി. അത് ഇപ്പോഴും അദ്ദേഹത്തിൻെറ അടുത്തുണ്ട്." (ഹഖീഖത്തുൽ വഹ്യ്. പേജ്: 255)

"തിരിയാഖുൽ ഖുലൂബി"ൽ പറയുന്നു :

"പാട്യാലയിലെ ഗൗസ്ഗഡ് നിവാസിയും എൻെറ ഉത്തമ സുഹൃത്തുമായ അബ്ദുല്ലായുടെ മുന്നിൽ വെച്ച് ഒരു ദിവ്യാടയാളം പ്രത്യക്ഷപ്പെടുകയുണ്ടായി. ആദ്യമായി ദിവ്യ ദർശനത്തിൽ ഇപ്രകാരം കാണപ്പെട്ടു. അതായത് ലോകത്തുള്ളവരു

ടെ നന്മതിന്മകളെക്കുറിച്ചുള്ളതും എന്നെയും എൻെറ സുഹൃത്തുക്കളെയും കുറിച്ചുള്ളതുമായ പല ദൈവിക തീർപ്പുകളും കല്പനകളും ഞാൻ എഴുതി. ആലങ്കാരികമായി ദൈവത്തെ ദർശിക്കുകയും പ്രസ്തുത കടലാസ്സുകൾ ഒപ്പിടുവാനായി സമർപ്പിക്കുകയും ചെയ്തു. ഭാവിയിൽ ഉണ്ടാകാനിരിക്കുന്ന ഞാനുദ്ദേശിച്ച കാര്യങ്ങളായിരുന്നു അതിലുണ്ടായിരുന്നത്. അല്ലാഹു തആല ചുവന്ന മഷി കൊണ്ട് അതിൽ ഒപ്പിട്ടു. തൂലികയുടെ അറ്റത്തുണ്ടായിരുന്ന അധിക മഷി കുടഞ്ഞു. അങ്ങിനെ കുടഞ്ഞപ്പോൾ തന്നെ ആ ചുവന്ന തുള്ളികൾ എൻെറ വസ്ത്രങ്ങളിലും അബ്ദുല്ലായുടെ വസ്ത്രങ്ങളിലും പതിക്കുകയുണ്ടായി. ദർശനാവസരത്തിൽ ഉണ്ടാകുന്ന സ്ഥിതി ഉണർന്നാലും നില നിൽക്കുന്നു. അതുകൊണ്ട് അല്ലാഹുവിൻെറ കൈയിൽ നിന്നും തെറിച്ച മഷിത്തുള്ളികൾ ഞാൻ സ്വന്തം കണ്ണുകളാൽ പ്രത്യക്ഷത്തിൽ കാണുകയുണ്ടായി. ഞാൻ വികാരവിവശനായി. നടന്ന സംഭവം അബ്ദുല്ലയോടു പറഞ്ഞു. അപ്പോൾ അദ്ദേഹവും പ്രസ്തുത തുള്ളികൾ വസ്ത്രങ്ങളിൽ പതിച്ചതായി കണ്ടു. ആ ചുവന്ന തുള്ളികൾ വസ്ത്രങ്ങ ളിൽ പതിക്കാനുള്ള യാതൊരു സാധ്യതയും അവിടെ ഉണ്ടായിരുന്നില്ല. ആ ചുവന്ന തുള്ളികൾ വാസ്തവത്തിൽ അല്ലാഹുവിൻെറ തൂലികയിൽ നിന്നും വീണവയായിരുന്നു. ഇപ്പോൾവരെ പ്രസ്തുത ചുവപ്പു തുള്ളികൾ വീണ ചില വസ്ത്രങ്ങൾ അബ്ദുല്ലയുടെ അടുത്തുണ്ട്. മിയാൻ അബ്ദുല്ല ജീവനോടെ ഇന്നും ഇരിപ്പുണ്ട്. ഈ സ്ഥിതിയെക്കുറിച്ച് അദ്ദേഹത്തിന്നു സത്യം ചെയ്തു പ്രസ്താവിക്കാൻ സാധിക്കുന്നതാണ്. കാരണം ഇത് അത്ഭുതകരമായ മുഅ്ജിസയായി പ്രത്യക്ഷപ്പെട്ട ഒരു സംഭവമാണ്".(തിരിയാഖുൽ ഖുലൂബ് അടിക്കുറിപ്പ് പേജ്: 33. റൂഹാനി ഖസായിൻ ഭാ: 197)

ഹസ്രത്ത് മസീഹ് മൗഊദ്(അ)ൻെറ രണ്ടു ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ച പ്രസ്തുത സംഭവം പരിഭാഷ ചെയ്യുന്നതിൽ ഇശാഅത്തുകാരൻ കാണിച്ച വാചകക്കസർത്തും വഞ്ചനയും വായനക്കാർക്ക് വളരെ എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാണ്. പ്രസ്തുത സംഭവം പരാമർശിച്ചുകൊണ്ട് "കുറെ കുപ്പായങ്ങൾ അബ്ദുല്ല സൂക്ഷിച്ചുവെച്ചിട്ടുണ്ടെന്ന തിരിയാ

ഖുൽ ഖുലൂബിലെ പരാമർശത്തിൽ നിന്നു ഇതൊരിക്കലല്ല പലതവണ സംഭവിച്ചതാണെന്നു മനസ്സിലാക്കാവുന്നതാണ്." എന്നു ഇശാഅത്തുകാരൻ ജൽപ്പിക്കുന്നു. പലതവണ സംഭവിച്ചെങ്കിൽതന്നെ ആക്ഷേപാർഹമായിട്ടെന്തുണ്ട്? എന്നാൽ പ്രസ്തുത സംഭവം ഒരിക്കൽ മാത്രമേ ഉണ്ടായിട്ടുള്ളൂ എന്നതാണു സത്യം. ഒന്നിലധികം തവണയുണ്ടായെന്നു ഹഃ അഹ്മദ്(അ) എവിടെയും പറഞ്ഞിട്ടില്ല.

"ഇത് ദിവ്യ അടയാളമാണെന്നതിന്ന് മിർസായുടെ വാക്കുകൾ ഒഴികെ യാതൊരു തെളിവും ഇല്ല" എന്ന ഇശാഅത്തുകാരൻെറ നിരൂപണം എത്രമാത്രം വഞ്ചനാത്മകമാണെന്നു വായനക്കാർ ചിന്തിക്കുക. ഹസ്രത്ത് അഹ്മദ്(അ)ന്നു പുറമെ അദ്ദേഹത്തിൻെറ ഉത്തമ സുഹൃത്തും പ്രിതശിഷ്യനുമായ അബ്ദുല്ലാഹ് സാഹിബ് സന്നൗരി പ്രസ്തുത മഷിത്തുള്ളികൾ വീണതിന് ദൃക്സാക്ഷിയാണ്. അദ്ദേഹം അതിനെക്കുറിച്ച് രിവായത്ത് ചെയ്തിട്ടുമുണ്ട്. തന്നെയുമല്ല, ഹസ്റത്ത് അഹ്മദ്(അ) പ്രസ്തുത സംഭവത്തെക്കുറിച്ച് പരസ്യപ്പെടുത്തുകയും അല്ലാഹുവിൻെറ സൃഷ്ടികർത്തൃത്വത്തിനുള്ള സാക്ഷ്യമായി ചൂണ്ടിക്കാണിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിൻെറ ദൗർബല്ല്യങ്ങൾ കണ്ടെത്താൻ അഹോരാത്രം അധ്വാനിച്ചിരുന്ന ശത്രുക്കൾ അതിനെക്കുറിച്ച് ആക്ഷേപമൊന്നും ഉന്നയിച്ചിരുന്നില്ല. പ്രസ്തുത സംഭവം വിവരിക്കുന്ന "സുർമ ചശ്മെ ആര്യ" എന്ന ഗ്രന്ഥത്തെ മൗലവി മുഹമ്മദ് ഹുസൈൻ ബട്ടാലവി തന്നെയും മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. എന്നാൽ ഹഃ അഹ്മദ്(അ)ൻെറ ചരമത്തിനും വളരെ വർഷങ്ങൾക്കുശേഷം മൗലവി സനാഉല്ലാ ഇതിനെക്കുറിച്ച് ആക്ഷേപമുന്നയിച്ചപ്പോൾ, സംഭവത്തിൻെറ ദൃക്സാക്ഷിയായ ഹസ്രത്ത് അബ്ദുല്ലാ സാഹിബ് സന്നൗരി അദ്ദേഹത്തെ ഒരു മുബാഹലയ്ക്ക് ആഹ്വാനം ചെയ്യുകയുണ്ടായി. എന്നാൽ അതിന്നു സന്നദ്ധനാകാതെ തൻെറ മൊഹല്ലയിലെ പള്ളിയിൽ വന്നു സത്യം ചെയ്തു പറയാൻ സന്നൗരി സാഹിബിനെ ക്ഷണിക്കുകയാണ് സനാഉല്ലാ സാഹിബ് ചെയ്തത്. ഭക്തോത്തമനായ ആ പ്രീത ശിഷ്യൻ അതിനും സന്നദ്ധനായി ശത്രുക്കളുടെ സദസ്സിൽ വെച്ച് പ്രസ്തുത സംഭവം വിവരിക്കുകയു

ണ്ടായി. ഹസ്രത്ത് നബിതിരുമേനിയുടെ മി അ്റാജ് സംഭവ ത്തിനുള്ള സാക്ഷി തിരുമേനി മാത്രമായിരുന്നു എന്ന യാഥാർ ത്ഥ്യം ഇയാൾ സൗകര്യപൂർവ്വം ഇവിടെ വിസ്മരിച്ചിരിക്കുകയാ ണ്. ചുരുക്കത്തിൽ ഇശാഅത്തുകാരൻ ജൽപ്പിക്കുന്നതു മാതിരിയല്ല സംഭവങ്ങളുടെ കിടപ്പ്. ഇയാൾ ജനിക്കുന്നതി നുംമുമ്പെ പലതും കഴിഞ്ഞു കടന്നിരിക്കുന്നു!

"ഖാദിയാനീ ഗൃഹങ്ങളിൽ മഷിത്തുള്ളി വീണ കുപ്പായ ത്തിൻെറ ചിത്രം ബർക്കത്തിനു വേണ്ടി തൂക്കിയിടാറുണ്ട്" എന്ന ജൽപ്പനം വെള്ളം കൂട്ടാത്ത പച്ച നുണയാണ്. അതിനു മറുപടി പറയേണ്ട ആവശ്യമില്ലല്ലൊ.

ഇനി ദർശനത്തിൽ കണ്ട ചുവപ്പു തുള്ളികൾ പ്രത്യക്ഷ ത്തിൽ കാണപ്പെടാൻ സാധ്യതയുണ്ടോ എന്നു നോക്കാം. തസവ്വുഫിൻെറ ഗ്രന്ഥങ്ങളിൽ ഔലിയാക്കളുടെയും ദൈവ സാമീപ്യം പ്രാപിച്ചവരുടെയും ധാരാളം ദർശനങ്ങളും അവ യോടനുബന്ധിച്ച സംഭവങ്ങളും കാണപ്പെടുന്നു. അവർ ദർശ നത്തിൽ കണ്ട പല സംഭവങ്ങളുടെയും തുടർച്ച അതിന്നുശേ ഷം പ്രത്യക്ഷത്തിൽ കണ്ടതായി സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഉദാ ഹരണമായി രണ്ടെണ്ണം ഉദ്ധരിക്കാം.

ഹസ്രത്ത് ശൈഖ് അബ്ദുൽ ഖാദിർ ജീലാനി(റ) ഒരു സംഭവം ഇപ്രകാരം വിവരിക്കുന്നു :

"ഒരു രാത്രി ഞാൻ മരണത്തെ ഓർമ്മിച്ചുകൊണ്ട് അർദ്ധ രാത്രിവരെ കരഞ്ഞു കൊണ്ടിരുന്നു. ഞാൻ അല്ലാഹുവിനോട് ഇപ്രകാരം പ്രാർത്ഥിച്ചു. അല്ലാഹുവേ! എൻെറ ആത്മാവിനെ മലക്കുൽമൗത്തിനെ അയച്ച് പിടിക്കുന്നതിന്നു പകരം നീ തന്നെ പിടിക്കേണമേ എന്ന്. അങ്ങിനെ ഞാനുറങ്ങിപ്പോയി. അപ്പോൾ സുന്ദരനായ ഒരു വൃദ്ധൻ വാതിലിൽക്കൂടി അക ത്തു പ്രവേശിക്കുന്നത് ദർശനത്തിൽ കണ്ടു. താങ്കൾ ആരാ ണെന്നു ഞാൻ ചോദിച്ചപ്പോൾ മലക്കുൽ മൗത്താണെന്നു മറുപടി പറഞ്ഞു. എൻെറ ജീവനെ താങ്കൾ വന്നു പിടിക്കുന്ന തിന്നു പകരമായി അല്ലാഹു താൻ തന്നെ പിടിക്കേണമെന്നു

ഞാൻ പ്രാർത്ഥിച്ചിരുന്നുവല്ലോ എന്നു ഞാൻ മലക്കിനോടു ചോദിച്ചപ്പോൾ, 'നിങ്ങൾ എന്തിനാണ് അങ്ങനെ പ്രാർത്ഥിച്ചത്. ഞാൻ അല്ലാഹുവിൻെറ കൽപ്പന നടപ്പിൽ വരുത്തുന്ന ഒരു ദാസൻ മാത്രമാണ്. അല്ലാഹുവിൻെറ കല്പനയനുസരിച്ച് ചിലരോടു ഞാൻ ആർദ്രതയോടും ചിലരോടു കഠിനമായും പെരുമാറുന്നു. ഇതിൽ എൻെറ കുറ്റമെന്താണെന്നു പ്രത്യുത്തരം നൽകിക്കൊണ്ട് അദ്ദേഹം എന്നെ കെട്ടിപ്പിടിച്ച് കരഞ്ഞു. ഞാനും അദ്ദേഹത്തോടൊപ്പം കരഞ്ഞുകൊണ്ടിരുന്നു. ഞാൻ ഉണർന്നപ്പോൾ സ്വപ്നത്തിൽ കണ്ടതുപോലെ തന്നെ ഞാൻ കരഞ്ഞു കൊണ്ടിരിക്കുകയായിരുന്നു."(ഫത്ഹെ റബ്ബാനി ശൈഖ് അബ്ദുൽ ഖാദിർ ജിലാനി. ഭാ: 169)

ഹസ്രത്ത് ഹസൻബസരി(റ) ഒരു സ്വപ്നത്തിൽ താൻ ശംഊന്നു നൽകിയ ഒരു പ്രമാണപത്രം അദ്ദേഹം തിരിച്ച് നൽകിയതായി കാണുകയുണ്ടായി. ഉണർന്നപ്പോൾ ആ സർട്ടിഫിക്കറ്റ് പ്രത്യക്ഷമായിട്ടുതന്നെ തൻെറ കയ്യിൽ ഇരിക്കുന്നതായി അദ്ദേഹം കണ്ടു.

ഹസ്രത്ത് അബ്ദുൽലാഹിബ്നു ജലാൽ(റ) ഒരു ദിവ്യ സ്വപ്നത്തിൽ തിരുനബിയുടെ തൃക്കയ്യിൽനിന്ന് താനൊരപ്പം വാങ്ങിയതായും അത് പകുതി കടിച്ച് തിന്നതായും കണ്ടു. ഉണർന്നപ്പോൾ പകുതി അപ്പം അദ്ദേഹത്തിൻെറ കയ്യിൽത്തന്നെ ഉണ്ടായിരുന്നു. (തദ്കിറത്തുൽ ഔലിയാ. ഹസ്രത്ത് അഹ്മദ്(അ) ഭാ: 135)

ഇത്തരത്തിലുള്ള ധാരാളം സംഭവങ്ങൾ മുസ്ലിം സമുദായത്തിലെ സൂഫികളുടെയും ഔലിയാക്കളുടെയും ജീവിതത്തിൽ ഉണ്ടായിട്ടുണ്ടെന്നു കാണാൻ സാധിക്കുന്നതാണ്. അതുകൊണ്ട് ഹസ്രത്ത് അഹ്മദ്(അ)ൻെറ ജീവിതത്തിലുണ്ടായ പ്രസ്തുത സംഭവത്തിൽ ആക്ഷേപാർഹമായിട്ടൊന്നുംതന്നെയില്ല. അത് ആ മഹാത്മാവിന്ന് അല്ലാഹുവിൻെറ പക്കലുള്ള സ്വീകാര്യതയുടെ മഹത്തായ സാക്ഷ്യം കൂടിയാണ്. അല്ലാഹു തൻെറ അദ്ഭുതകരമായ ഇഅ്ജാസി സിഫത്തു കൊണ്ട് ചുവന്ന മഷിത്തുള്ളികൾ പ്രത്യക്ഷത്തിൽ കാ-

ണിച്ചു തരാൻ അശക്തനാണെന്നാണോ ഇശാഅത്തുകാരൻ കരുതുന്നത്? അല്ലാഹുവിൻെറ അതിമഹത്തായ ശക്തിക്ക് അസാധ്യമായതായി യാതൊന്നുമില്ലെന്നും ഇത്തരം ദൃശ്യങ്ങൾ പ്രകൃതി നിയമങ്ങൾക്ക് വിരുദ്ധമായതല്ലെന്നും ഇശാഅത്തുകാരൻെറ അറിവിലേക്കായി ഇവിടെ വ്യക്തമാക്കുകയാണ്.

തത്സബന്ധമായി ഹസ്രത്ത് മസീഹ്മൗഊദ് (അ) തൻെറ 'സുർമചശ്മെ ആര്യ' എന്ന ഗ്രന്ഥത്തിൽ പ്രസ്തുത ദർശന സംഭവം വിശദീകരിച്ചതിന്നു ശേഷം ഇപ്രകാരം അരുൾ ചെയ്യുന്നു.

" ആ ചുവപ്പു തുള്ളികൾ ദർശനവുമായി ബന്ധപ്പെട്ടതും, പ്രത്യക്ഷത്തിൽ കാണപ്പെട്ടതുമായ ഒരു യാഥാർഥ്യമാണ്. ഇതേ പ്രകാരമുള്ള ദർശനവുമായി ബന്ധപ്പെട്ട പലകാര്യങ്ങളും പ്രത്യക്ഷത്തിൽ ദൃശ്യമായ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. അവ വിവരിക്കുക പ്രയാസമാണ്. ദർശനവുമായി ബന്ധപ്പെട്ട പല കാര്യങ്ങളും പ്രത്യക്ഷീഭവിച്ച സംഭവങ്ങളും സ്വന്തം അനുഭവത്തിൽ സ്ഥാപിതമായിട്ടുണ്ട്. ഇത്തരം കാര്യങ്ങൾ മനുഷ്യൻെറ ബുദ്ധികൊണ്ടു മാത്രം മനസ്സിലാക്കാൻ പ്രയാസമാണ്. മറിച്ച് തൻെറ ബുദ്ധിശക്തിയിൽ അഹംഭാവവും അഹങ്കാരവുംകൊള്ളുന്ന ഒരാൾ ഇത്തരം കാര്യങ്ങൾ കേൾക്കുമ്പോൾ അങ്ങേയറ്റം അഹംഭാവത്തോടുകൂടി ഇത് അസംഭാവ്യവും വ്യാജവും ആണെന്നു പറയുന്നു. എന്നാൽ ഇപ്രകാരം പറയുന്ന ആ അഹംഭാവി വാസ്തവത്തിൽ അല്പജ്ഞനാണ്. ത ൻെറ അജ്ഞത കാരണമായും, സ്വാനുഭവവും അന്വേഷണശക്തിയും നശിച്ചതിൻെറ ഫലമായും ഈ ആത്മീയാനുഭവത്തിൻെറ ആഴത്തിലേക്കു കടന്നുചെല്ലാൻ അവനു സാധിക്കുന്നില്ല. എന്നാൽ ഇത്തരം കാര്യങ്ങളിലെ സത്യത്തിലേക്കും, യാഥാർഥ്യത്തിലേക്കും ആയിരക്കണക്കിലുള്ള ദൈവിക ജ്ഞാനികളും സാത്വികരുമായവർ തങ്ങളുടെ സ്വന്തം അനുഭവങ്ങളുടെ വെളിച്ചത്തിൽ സാക്ഷ്യം വഹിച്ചിരുന്ന സത്യം ഇത്തരം "ബുദ്ധിജീവികൾ" മനസ്സിലാക്കാതെ പോയത് വളരെ ഖേദകരമാണ്. ദൈവസാമീപ്യംപ്രാപിച്ച അത്തരക്കാർ ഇന്നും സാക്ഷ്യം വഹിക്കുകയും തങ്ങളുമായി

സഹവസിക്കുന്നവർക്ക് ദൈവാനുഗ്രഹത്താൽ ഈ യാഥാർത്ഥ്യം കാണിച്ചുകൊടുക്കാനുള്ള ഉത്തരവാദിത്വം ഏറ്റെടുക്കുകയും ചെയ്യുന്നു. ഇവയൊക്കെ നിഷേധത്തിൻെറ നാവുചലിപ്പിക്കുന്നതുകൊണ്ടുമാത്രം അസത്യമായിത്തീരുന്ന ലഘുവായ കാര്യങ്ങളാണോ? സത്യം എന്തെന്നാൽ, ആത്മീയലോകവുമായി ബന്ധപ്പെട്ട അദ്ഭുതങ്ങൾ അവിടെ നില്ക്കട്ടെ, മനുഷ്യൻെറ ബുദ്ധിക്കു ചെന്നെത്താൻ കഴിയുന്ന കാര്യങ്ങളിൽ അടങ്ങിയിരിക്കുന്ന മറഞ്ഞുകിടക്കുന്ന ലക്ഷക്കണക്കിലുള്ള ദൈവികരഹസ്യങ്ങൾ കണ്ടെത്തുവാനുള്ള ശക്തി പോലും, അവയുടെ കാറ്റ് ഏൽക്കാൻ പോലും ഈ ബുദ്ധിജീവികൾക്കു സാധിച്ചിട്ടില്ല." (സുർമചശ്മ ആര്യ പേജ്: 180, റൂഹാനിഖസായിൻ Vol:2, P:132 അടിക്കുറിപ്പ്)

ചുരുക്കത്തിൽ ആത്മീയ ലോകവുമായി ബന്ധമില്ലാത്ത അല്പജ്ഞന്മാർക്ക് മനസ്സിലാക്കാൻ പ്രയാസമുള്ള കാര്യങ്ങളാണിതൊക്കെ. അതുകൊണ്ടാണ് ഈ ഭൗതികവാദികൾ പരിഹാസവുമായി രംഗത്തു വരുന്നത്. അവരുടെ പരിഹാസങ്ങൾക്കുള്ള ശിക്ഷ അല്ലാഹു അവർക്കു നൽകുന്നതാണെന്ന ദൈവവചനം അനുസ്മരിപ്പിച്ചുകൊണ്ട് മറ്റു വിഷയങ്ങളിലേക്കു കടക്കാം.

## ധനത്യാഗവും സ്വർഗപ്രാപ്തിയും

"റിസർവേഷൻ സ്വർഗത്തിന്നും" എന്ന ശീർഷകത്തിൽ ഇശാഅത്തുകാരൻ തൻെറ ക്ഷുദ്രകൃതിയിൽ ഹസ്രത്ത് അഹ്മദ്(അ)ൻെറ 'അൽവസിയത്ത്' പദ്ധതിയെ പരിഹസിച്ചുകൊണ്ട് പറയുകയാണ്.

"മിർസായെ മസീഹാക്കി അയച്ച 'അല്ലാഹു' പണംകൊണ്ടേ പ്രസാദിക്കൂ എന്നു നാം മനസ്സിലാക്കി. മിർസായികൾക്കു പണം കൊണ്ടുതന്നെ സ്വർഗത്തിൽ സീറ്റു റിസർവു ചെയ്യാമെന്നതാണ് മറ്റൊരു വിശേഷം. സാമ്പത്തികമായ ചില നിബന്ധനകളനുസരിക്കുന്നവർക്ക് സ്വർഗപ്രവേശം സുവിശേഷമറിയിക്കപ്പെട്ടിരിക്കുന്നു. 1905ൽ രചിക്കപ്പെട്ട അൽവ

സിയ്യത്ത് എന്ന കൃതിയിലാണ് ഏറ്റവും മഹത്തരമെന്ന് വിശേഷിക്കപ്പെട്ട ഈ വസ്തുത വിശദമായി പ്രതിപാദിക്കുന്നത്". (ഖാദിയാനിസം സമഗ്രപഠനം ഭാ:2, പേജ്:68)

ഒരു സത്യപ്രസ്ഥാനത്തെയും ദൈവികമായ അതിൻെറ സംവിധാനങ്ങളേയും പരിഹസിക്കാൻ തുനിഞ്ഞിറങ്ങിയ ഭാഗ്യദോഷിയായ ആക്ഷേപകന്ന് തൻെറ പരിഹാസത്തിൻെറ മുന എവിടെയൊക്കെ ചെന്നു തറയ്ക്കുന്നുണ്ടെന്ന് ചിന്തിക്കാനുള്ള സുബോധം പോലും നഷ്ടപ്പെട്ടിരിക്കുകയാണ്. ദൈവമാർഗത്തിൽ ധനത്യാഗം ചെയ്യേണ്ടതിൻെറ ആവശ്യകതയെക്കുറിച്ചും അതിൻെറ മാഹാത്മ്യത്തെക്കുറിച്ചും വിശുദ്ധ ഖുർആൻ ആവർത്തിച്ചാവർത്തിച്ച് ഉദ്ബോധിപ്പിച്ചിട്ടുണ്ട്. ദൈവസ്നേഹം പ്രകടിപ്പിക്കാനും മോക്ഷപ്രാപ്തിക്കും ധനത്യാഗം ഒരു ഉപാധിയാണെന്നു അല്ലാഹു ആ പവിത്രഗ്രന്ഥത്തിൽ അടിക്കടി വ്യക്തമാക്കുന്നു. അതൊന്നും ഇശാഅത്തുകാരൻെറ ബോധമണ്ഡലത്തിൽ തെളിഞ്ഞിട്ടില്ല. വിശുദ്ധ ഖുർആൻ നിർദ്ദേശിക്കുന്ന നിർബന്ധകടമയായ സക്കാത്ത് സംവിധാനത്തെത്തന്നെ അയാളുടെ പരിഹാസധ്വനി സ്പർശിക്കുന്നില്ലേ? കഴിവുണ്ടായിരുന്നിട്ടും സക്കാത്ത് കൊടുക്കാത്തവർ സ്വർഗത്തിൽ പ്രവേശിക്കുമോ? അതുകൊണ്ട് സക്കാത്ത് കൊടുത്താൽ മാത്രം സ്വർഗത്തിൽ പ്രവേശിക്കാൻ സാധിക്കുമെന്ന് ഇസ്ലാമിൻെറ ശത്രുക്കൾ ആക്ഷേപിച്ചാൽ അത് വാസ്തവമാകുമോ! വായനക്കാർ ചിന്തിച്ചു നോക്കുക.

എന്നാൽ അല്ലാഹുവിൻെറ മാർഗത്തിൽ ധനവും ജീവനും സമർപ്പിക്കുന്ന സത്യവിശ്വാസികൾക്ക് അല്ലാഹു 'സ്വർഗം റിസർവ്വ് ചെയ്തിട്ടു'ണ്ടെന്ന കാര്യം ഇശാഅത്തുകാരൻ ഒരു പക്ഷെ അറിഞ്ഞിരിക്കുകയില്ല. വി: ഖുർആൻ പറയുന്നു :

إِنَّ اللَّهَ اشْتَرَىٰ مِنَ الْمُؤْمِنِينَ أَنفُسَهُمْ
وَأَمْوَالَهُم بِأَنَّ لَهُمُ الْجَنَّةَ

"അല്ലാഹു സത്യവിശ്വാസികളിൽ നിന്ന് അവരുടെ ജീവനും ധനവും അവർക്കുള്ള സ്വർഗ്ഗത്തിനു പകരമായി വാങ്ങിയിരിക്കുന്നു." (സുറ തൗബ. 111)

അപ്രകാരം തന്നെ, അല്ലാഹുവിൻെറ മാർഗത്തിൽ ധനം കൊണ്ടും ദേഹം കൊണ്ടും ജിഹാദ് ചെയ്യുന്നത് വേദനാജനകമായ ശിക്ഷയിൽ നിന്നും രക്ഷനൽകുന്ന ഒരു കച്ചവടമാണെന്നും അതിലേർപ്പെടുന്നവർക്ക് പാപപ്പൊറുതിയും സ്വർഗവും ലഭിക്കുന്നതാണെന്നും സൂറത്തുസഫ്ഫിലും അല്ലാഹു വ്യക്തമാക്കിയിട്ടുണ്ട്.

അപ്പോൾ ഈ 'റിസർവേഷൻ' ഹഃ അഹ്മദ്(അ) പുതുതായി ആരംഭിച്ചതല്ലെന്നും ഹഃ റസൂൽ കരീം(സ) പ്രബോധിച്ച വിഃഖുർആനിൽ അല്ലാഹു പ്രഖ്യാപിച്ചതാണെന്നും മനസ്സിലാക്കാവുന്നതാണ്. എന്നാൽ ഹസ്രത്ത് മുഹമ്മദ്(സ) നെ നബിയും ഖാത്തമുന്നബിയ്യിനും ആക്കിയ "അല്ലാഹു പണം കൊണ്ടേ പ്രസാദിക്കൂ" എന്ന അബൂജാഹിലിയൻ സ്വരം ഇക്കാലത്ത് ഇശാഅത്തുകാരൻ "മിർസായെ മസീഹാക്കിയ 'അല്ലാഹു' പണം കൊണ്ടേ പ്രസാദിക്കൂ" എന്ന് ഏറ്റു പറയുന്നതിൽ അദ്ഭുതപ്പെടേണ്ടതില്ല. പണത്തിനു വേണ്ടി 'ഇശാഅത്തു' നടത്തുന്നവർക്ക് അങ്ങിനെയേ ശബ്ദിക്കാനാകൂ. യഥാർഥ ധനത്യാഗത്തിൻെറ അനുഗ്രഹം അവർക്കു ലഭിച്ചിട്ടില്ലല്ലോ! ഇയാളുടെ പൂർവ്വികന്മാർ പണ്ടു പറഞ്ഞത് അല്ലാഹു വിഃ ഖുർ ആനിൽ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട് :

لَقَدْ سَمِعَ اللّٰهُ قَوْلَ الَّذِيْنَ قَالُوْٓا
اِنَّ اللّٰهَ فَقِيْرٌ وَّ نَحْنُ اَغْنِيَآءُ

"അല്ലാഹു ഫഖിറാണ്. ഞങ്ങൾ ധനികരാണ് എന്ന നിഷേധികളുടെ പറച്ചിൽ അല്ലാഹു കേട്ടിരിക്കുന്നു" (3:182) അപ്പോൾ ഇശാഅത്തുകാരൻ ഏതു ഗണത്തിൽ പെടുന്നു

എന്നു മനസ്സിലാക്കാമല്ലൊ. അയാളുടെ പരിഹാസത്തിന്ന് വിശുദ്ധ ഖുർആൻ തന്നെ മറുപടി പറയുന്നു:

سَنَكْتُبُ مَا قَالُوا

"ഇവർ പറയുന്നത് നാം റിക്കാർഡ് ചെയ്തിരിക്കുന്നു". (3:182) ഇനി, ഇശാഅത്തുകാരൻ ആക്ഷേപിക്കും വിധമാണോ ഹ:അഹ്മദ്(അ)ൻെറ അൽവസിയ്യത്ത് പദ്ധതി എന്നു നോക്കാം. 'മിർസായികൾക്ക് പണം കൊണ്ടു തന്നെ സ്വർഗത്തിൽ സീറ്റു റിസർവ്വ് ചെയ്യാം" എന്നു അയാൾ ജല്പിച്ചിരിക്കുന്നത് വസിയ്യത്ത് പദ്ധതിയിൽ ചേർന്ന് നിബന്ധനകളനുസരിച്ച് ജീവിക്കുന്ന മൂസികളെ ബഹ്ശ്തി മഖ്ബറ(സ്വർഗീയ ശ്മശാനം)യിൽ ഖബറടക്കുന്നതിനെക്കുറിച്ചാണ്. എന്നാൽ ഹസ്രത്ത് അഹ്മദ്(അ) തൻെറ അൽവസിയ്യത്ത് എന്ന പുസ്തകത്തിൽ ബഹ്ശ്തി മഖ്ബറയിൽ കബറടക്കം ചെയ്യപ്പെടുന്നതിനുള്ള നിബന്ധനകളിൽ ഇപ്രകാരവും പ്രസ്താവിച്ചിട്ടുണ്ട്:

"മൂന്നാമത്തെ നിബന്ധന : ഈ ഖബർസ്ഥാനിൽ അടക്കം ചെയ്യപ്പെടുന്നവർ മുത്തഖിയും നിഷിദ്ധകാര്യങ്ങളിൽ നിന്നും വിട്ടുനിൽക്കുന്നവരും ഒരു വിധത്തിലുള്ള ബിദ്അത്തും ചെയ്യാത്തവരും സത്യവും ശുദ്ധിയും ഉള്ള മുസൽമാനും ആയിരിക്കേണ്ടതാണ്.

നാലാമത്തേത്, ഒരു വിധത്തിലുള്ള സ്വത്തുമില്ലാത്ത, ധനശേഷിയില്ലാത്തവരാണെന്ന് ബോധ്യമായ ഒരാൾ തൻെറ ജീവിതം വഖ്ഫ് ചെയ്ത് സാലിഹായ ആളാണെങ്കിൽ ആ ആളും ഈ ശ്മശാനത്തിൽ അടക്കം ചെയ്യപ്പെടാവുന്നതാണ്." (അൽവസിയ്യത്ത് ഭാ:20)

തൻെറ സ്വത്തിൻെറ പത്തിൽ ഒരു ഭാഗം നൽകുന്നത് കൊണ്ടു മാത്രം മതിയാകുന്നതല്ല മറിച്ച് വസിയ്യത്ത് ചെയ്യുന്ന

ആൾ ഇസ്‌ലാമിൻെറ എല്ലാ കല്പനകളെയും ശരിക്കും അനുഷ്ഠിക്കുകയും തഖ്‌വയിലും ത്വഹാറത്തിലും (ഭയഭക്തിയിലും ആത്മ സംശുദ്ധിയിലും) ജീവിതം നയിക്കാൻ പ്രയത്നിക്കുന്ന ആളും ആയിരിക്കണം. അല്ലാഹു ഏകനാണെന്നു വിശ്വസിക്കുകയും അവൻെറ തിരു ദൂതർ ഹ: മുഹമ്മദ് മുസ്തഫാ(സ) തിരുമേനിയിൽ സത്യവിശ്വാസം വെച്ചുപുലർത്തുകയും ജനങ്ങളുടെ അവകാശങ്ങളെ ഹനിക്കാതിരിക്കുകയും ചെയ്യുന്ന ആളും ആയിരിക്കണം." (അൽവസിയ്യത്ത് ഭാ: 24)

ഇശാഅത്തുകാരൻെറ ആരോപണം എത്രമാത്രം ബാലിശവും അർഥരഹിതവുമാണെന്ന് ഉപര്യുക്ത ഉദ്ധരണികൾ വിളിച്ചോതുന്നു. സമ്പന്നർ(സ്വത്തുള്ളവർ) അൽവസിയ്യത്ത് പദ്ധതിയിൽ ചേർന്ന് സ്വത്തിൻെറ പത്തുശതമാനം നൽകുന്നതോടൊപ്പം വിശുദ്ധ ജീവിതം നയിക്കുകയാണെങ്കിൽ അവരെ ഈ ഖബർസ്ഥാനിൽ അടക്കുന്നതുപോലെ തന്നെ സ്വത്തൊന്നുമില്ലാത്തവരാണെങ്കിലും ജീവിതം വഖ്ഫ് ചെയ്ത് പരിശുദ്ധ ജീവിതം നയിക്കുകയാണെങ്കിൽ അവരെയും ഈ ഖബർസ്ഥാനിൽ അടക്കാമെന്ന് ആ പുണ്യാത്മാവു വ്യക്തമാക്കിയിരിക്കെ "മിർസായികൾക്കു പണം കൊണ്ടു തന്നെ സ്വർഗത്തിൽ സീറ്റു റിസർവ്വു ചെയ്യാ'മെന്ന ജൽപ്പനം ഇശാഅത്തുകാരൻെറ വഞ്ചനാത്മകമായ ഹൃദയത്തിൻെറ പ്രതിഫലനമാണ്. വാസ്തവത്തിൽ വി: ഖുർആനെത്തന്നെയും അയാൾ അവഹേളിച്ചിരിക്കുകയാണ്.

തൻെറ അവഹേളനപാടവം തുടർന്നു കൊണ്ട് അയാളെഴുതുന്നു:

"ലോകത്തിതേവരെ ആർക്കും നൽകാത്ത അധികാരമാണ് ഖാദിയാനി പ്രവാചകന്ന് ലഭിച്ചത്. തൻെറ ജമാഅത്തിൽപ്പെട്ട പ്രമുഖരെ ഉയിരോടെ സ്വർഗത്തിലെത്തിക്കാമെന്ന് വഹ്‌യ് ഇറക്കപ്പെട്ടിരിക്കുന്നു." (ഖാ...സ...പ...ഭാ:70)

ഈ പരിഹാസത്തിന്നും നബികരീം (സ) തിരുമേനിപോലും കുറിയായിത്തീരുന്നുണ്ടെന്ന് മനസ്സിലാക്കാനുള്ള

ബോധശക്തി സത്യവിരോധിയായ ഇശാഅത്തുകാരന് ഇല്ലാതെ പോയിരിക്കുന്നു. അല്ലെങ്കിൽ പരിഹാസ നൃത്തത്തിനിടയിൽ ഉടുമുണ്ടഴിഞ്ഞത് അയാളറിഞ്ഞിട്ടില്ല!

നബികരീം(സ) തൻെറ പല സഹാബാക്കളെക്കുറിച്ചും വിശിഷ്യ ബദ്രീങ്ങളെക്കുറിച്ച് (ബദ്ർ യുദ്ധത്തിൽ പങ്കെടുത്തവർ) അവർ സ്വർഗാവകാശികളാണെന്നു പറഞ്ഞിരിക്കുന്നു." (ബുഖാരി കിത്താബുൽ മഗാസി. വാ: 3, പേ: 5) മാത്രമല്ല ആ പുണ്യാത്മാവ് തൻെറ പത്തു സഹാബാക്കൾക്ക് സ്വർഗത്തെക്കുറിച്ച് സുവിശേഷമറിയിക്കുകയുണ്ടായി.

عشرة من قريش في الجنة ابوبكر في الجنة
وعمر في الجنة

"ഖുറൈശികളിലെ പത്തു പേർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അബൂബക്കറും ഉമറും സ്വർഗത്തിലായിരിക്കും."(മുഅ്ജം സഗീർ തിബ്രാനി. പേ:13) ഈ പത്തു പ്രമുഖ സഹാബാക്കളെക്കുറിച്ച് 'അശ്റ മുബശ്ശറ' (സ്വർഗം കൊണ്ട് സുവിശേഷമറിയിക്കപ്പെട്ടവർ) എന്നു പറയപ്പെടുന്നതായി നമുക്കെല്ലാം അറിവുള്ള യാഥാർഥ്യമാണല്ലൊ. തന്നെയുമല്ല ഹ:നബികരീം(സ) തന്നെ ഒരു ശ്മശാനത്തിന്നു ജന്നത്തുൽ ബഖീ എന്നു പേരിടുകയും തൻെറ സഹാബാക്കളോടു

أَنتُمْ شُهَدَاءُ اللهِ فِي الْأَرْضِ

നിങ്ങൾ ഭൂമിയിൽ അല്ലാഹുവിൻെറ സാക്ഷികളാണെന്നു പറയുകയും (ബുഖാരി കിത്താബുൽ ജനായിസ്) ചെയ്തിരിക്കുന്നു. മദീനയിലുള്ള ജന്നത്തുൽ ബഖിയെക്കുറിച്ച് ഇപ്രകാരമാണ് പറയപ്പെടുന്നത്. ഒരു നാൾ ജന്നത്തുൽ ബഖിയുടെ ഒരറ്റ

ത്തുനിന്നുകൊണ്ട് ഒരു അമ്പ് എയ്യുകയും അതു ചെന്നു വീണ സ്ഥലം കാണിച്ചുകൊണ്ട് ഇവിടെയാണ് നിങ്ങളുടെ അന്ത്യവിശ്രമത്തിനുള്ള സ്ഥലമെന്ന് ഹഃ ഉസ്മാനോട് പറയുകയും ചെയ്തു. അപ്പോൾ ഹഃ ഉസ്മാൻ തിരുനബി(സ)യോട്, "യാ റസൂലുല്ലാഹ്! എന്നെ എന്തിനാണ് ഇത്രയും അകറ്റിയത് എന്നു ചോദിച്ചു. അപ്പോൾ എനിക്കും നിങ്ങൾക്കും ഇടയിലുള്ളവരൊക്കെ സ്വർഗത്തിന്നവകാശികളാണെന്ന് തിരുനബി (സ) മൊഴിഞ്ഞു. ഇപ്രകാരം തന്നെ ഹഃ ഉസ്മാൻ(റ)വിൻെറ ഖബർ ജന്നത്തുൽ ബഖിയുടെ ഏറ്റവും ഒടുവിലാണെന്ന് ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

ചുരുക്കത്തിൽ, ഇശാഅത്തുകാരൻ ജൽപ്പിച്ചത് പോലെ 'ലോകത്തിതേവരെ ആർക്കും നൽകാത്ത അധികാര'മല്ല ഹഃ അഹ്മദ്(അ)ന്നു ലഭിച്ചതെന്നും ഹഃനബികരീം(സ) തിരുമേനിയും ദൈവീകവെളിപാടനുസരിച്ച് 'തൻെറ ജമാഅത്തിൽപ്പെട്ട പ്രമുഖരെ ഉയിരോടെ സ്വർഗത്തിലെത്തിക്കാമെന്ന് സുവിശേഷമറിയിച്ചിട്ടുണ്ടെന്നും മനസ്സിലായല്ലൊ. വാഗ്ദത്ത മസീഹ് തൻെറ അനുചരന്മാരുടെ സ്വർഗത്തിലുള്ള സ്ഥാനങ്ങളെക്കുറിച്ച് പ്രസ്താവിക്കുന്നതാണ് എന്ന നബികരീം(സ)ൻെറ തിരുവചനം

يُحَدِّثُهُمْ بِدَرَجَاتِهِمْ فِي الْجَنَّةِ

(മുസ്ലിം ഭാഗം: 2. ദിക്റുദജ്ജാൽ പേ: 515) ഹഃ അഹ്മദ്(അ) മുഖേന പൂർത്തീകരിക്കപ്പെട്ടിരിക്കുകയാണെന്നും മനസ്സിലാക്കേണ്ടതാണ്.

ഇനി ഹസ്രത്ത് അഹ്മദ്(അ) നിർദ്ദേശിച്ച വസിയ്യത്തിനുള്ള നിബന്ധനകളനുസരിച്ച് അതിൽ ചേരുമ്പോൾ: പ്രസ്തുത വ്യക്തിയെക്കുറിച്ച് നൽകേണ്ട സാക്ഷിപത്രത്തിൻെറ മാതൃക നോക്കാം.

"വസിയ്യത്തു ചെയ്യുന്ന...(ഇവിടെ വസിയ്യത്തു ചെയ്യുന്ന ആളുടെ പേർ ചേർക്കണം)എന്ന ആൾ മുത്തഖിയാണ്. ശിർക്കൊ ബിദ്അത്തൊ ആയ യാതൊരു കാര്യവും ചെയ്യാറില്ല. സത്യസന്ധനും ശുദ്ധനുമായ മുസൽമാനാണ്. ഇദ്ദേഹത്തിൻെറ കഴിവനുസരിച്ച് ഇസ്ലാമിൻെറ കൽപ്പനകളനുസരിച്ച് നടക്കുകയും തഖ്‌വയും ആത്മസംശുദ്ധിയും പാലിക്കാൻ പ്രയത്നിക്കുകയും ചെയ്യുന്ന ആളാണ്. അല്ലാഹു ഏകനാണെന്നു വിശ്വസിക്കുകയും അല്ലാഹുവിൻെറ തിരുദൂതർ(സ)യിൽ പൂർണ്ണവിശ്വാസമർപ്പിക്കുകയും ചെയ്യുന്ന ആളാണ്. കൂടാതെ ജനങ്ങളുടെ അവകാശങ്ങൾ ധ്വംസിക്കാത്ത ആളുമാണ്. ഉദാഹരണമായി കൈക്കൂലി വാങ്ങാത്ത ആളാണ്. ക്രയവിക്രയങ്ങളിൽ അവിശ്വസ്തത കാണിക്കാത്ത ആളാണ്. വിശ്വാസവഞ്ചന ചെയ്യാറില്ല. തൻെറ പ്രവർത്തനങ്ങളിൽ വിശ്വസ്തത വെച്ചുപുലർത്തുന്ന ആളാണ്. തൻെറ ഭാര്യയോട് അല്ലെങ്കിൽ ഭാര്യമാരോട് നീതി പുലർത്തുന്ന ആളാണ്".

"പ്രസ്തുത സാക്ഷ്യപത്രത്തിൽ വസിയ്യത്ത് ചെയ്യുന്നയാളുടെ മതസേവനങ്ങളെക്കുറിച്ചും ഉദ്ധരിച്ചുകൊണ്ട് സാക്ഷ്യപ്പെടുത്തുന്നയാൾ ഇപ്രകാരം മൊഴി നൽകണം.

"എൻെറ അറിവും ശ്രദ്ധയും അനുസരിച്ച് മേല്പറഞ്ഞ കാര്യങ്ങളെല്ലാം സത്യനിഷ്ഠമാണെന്ന് ഞാൻ അല്ലാഹുവിൻെറ പേരിൽ ആണയിട്ടു പറയുന്നു"

അതിനുശേഷം പ്രസ്തുത നിബന്ധനകളനുസരിച്ച് ദൈവഭക്തിയിലും ആത്മവിശുദ്ധിയിലും സാത്വികമായ ജീവിതം നയിക്കാൻ അയാൾ ബാധ്യസ്ഥനാണ്. അതിൽ വിഘ്നം വരുത്തുന്നവരുടെ വസിയ്യത്ത് ദുർബ്ബമാക്കപ്പെടുന്നു.

ഹസ്രത്ത് അഹ്മദ്(അ) പ്രസ്തുത അൽവസത്ത് എന്ന ഗ്രന്ഥത്തിൽ അവസാനമായി ഇപ്രകാരം പ്രസ്താവിക്കുന്നു. ഈ സംവിധാനം ദൈവിക വെളിപ്പാടിനനുസൃതമായതാണ്. ഇതിൽ മനുഷ്യന്ന് പങ്കിൽ തന്നെ. ഈ ശ്മശാനത്തിൽ അടക്കം ചെയ്യപ്പെടുന്നത് കൊണ്ട്മാത്രം ഒരാൾ എങ്ങിനെ സ്വർഗ്ഗ

സ്ഥ നാവും എന്ന് ആരും കരുതേണ്ടതില്ല. കാരണം, ഈ ഭൂമി ആരെയെങ്കിലും സ്വർഗ്ഗാവകാശിയാക്കുമെന്നല്ല ഇതിന്റെ ഉദ്ദേശം. മറിച്ച് സ്വർഗ്ഗാവകാശികൾ മാത്രമേ ഈ ഭൂമിയിൽ അടക്കം ചെയ്യപ്പെടുകയുള്ളു എന്നതാണീ ദൈവവചനത്തിന്റെ ഉദ്ദേശം. (അൽവസിയ്യത്ത് പേജ് 23)

ചുരുക്കത്തിൽ അൽവസിയ്യത്ത് സംവിധാനം തഖ്‌വയിലും പരിശുദ്ധിയിലും അധിഷ്ഠിതമായ ഒരാത്മീയ സംവിധാനമാണ്. ദൈവമാർഗത്തിൽ ധനത്യാഗം ചെയ്യുക എന്നത് അതിലുള്ള നിബന്ധനകളിൽ ഒന്നു മാത്രമാണ്.

വിശുദ്ധഖുർആന്റെയും തിരുനബി(സ)ന്റെയും പരിപാവനമായ പാഠങ്ങൾക്ക് വിരുദ്ധമായ യാതൊരു കാര്യവും ഹഃഅഹ്മദ്(അ) നടപ്പാക്കിയിട്ടില്ല. മറിച്ച് ഖുർആന്റെയും തിരുനബിയുടെയും പ്രവചനങ്ങൾ ആ മഹാത്മാവിലൂടെ പൂർത്തിയാവുകയാണ് ചെയ്തത്.

അഹ്മദിയ്യാ ജമാഅത്ത് മുഖേന ആവിഷ്ക്കരിക്കപ്പെട്ടിരിക്കുന്ന 'അൽവസിയ്യത്ത്' സംവിധാനം ദൂരവ്യാപകമായ സൽഫലങ്ങൾ ഉളവാക്കുന്ന ഒരു മഹത്തായ പദ്ധതിയാണ്. ഇത് മുഖേന ഇസ്ലാമികമായ ഒരു നവലോക സമ്പദ്ക്രമം ആവിഷ്കരിക്കപ്പെടുന്നു. ഇന്ന് ലോകത്തെങ്ങുമുള്ള കോടിക്കണക്കായ അഹ്മദികൾ ഈ സംവിധാനത്തിനുകീഴിൽ സമാധാനപൂർണമായ ജീവിതം നയിച്ചുവരുന്നു. ഒരു പിച്ചക്കാരനെപ്പോലും കാണാൻ കഴിയാത്ത വിധം സാധുസംരക്ഷണം അനാഥപരിപാലനം, വിധവാസഹായം എന്നിവയൊക്കെ ഈ സംവിധാനത്തിന്റെ അവിഭാജ്യഘടകങ്ങളാണ്. അഹ്മദിയ്യത്ത് ആഗോളാടിസ്ഥാനത്തിൽ വിപുലമായി വരുന്നതിനനുസരിച്ച് ഈ പദ്ധതിയുടെ സൽഫലങ്ങളും വിപുലമായിത്തീരുന്നതാണ്.

ഇതു സംബന്ധിച്ച് അഹ്മദിയ്യാ ജമാഅത്തിന്റെ രണ്ടാം ഖലീഫത്തുൽ മസീഹ്(റ) ന്റെ വാചകങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഈ വിഷയം അവസാനിപ്പിക്കാം. ആ മഹാത്മാവ് പറയുന്നു:

"ഇസ്ലാം ലോകത്ത് സ്ഥാപിക്കാനുദ്ദേശിക്കുന്ന എല്ലാ സംവിധാനങ്ങളിലും വ്യാപിച്ച് കിടക്കുന്ന ഒന്നാണീ വസിയ്യത്ത്. വസിയ്യത്തിൽ നിന്നുള്ള വരുമാനം ഇസ്ലാമിന്റെ എഴുത്തു മൂലമുള്ള, അതായത് ബാഹ്യമായ പ്രചാരണത്തിന്നു വേണ്ടി മാത്രം ഉള്ള ഒന്നാണെന്നു ചിലർ തെറ്റായി കരുതുന്നു. എന്നാലീ വിചാരം ശരിയല്ല. ഇതിൽ ഇസ്ലാമിന്റെ ബാഹ്യമായ പ്രചാരവും ഒരു ഘടകമാണെങ്കിലും ഈ സംവിധാനത്തിന്റെ കീഴിൽ ഓരോ ആൾക്കും മാന്യമായ രീതിയിൽ രണ്ടു നേരം ഭക്ഷണം കഴിക്കാനുള്ള ഏർപ്പാടും ഉണ്ട് എന്നത് പ്രസ്താവ്യമാണ്. വസിയ്യത്ത് സംവിധാനം അതിന്റെ പരിപൂർണ്ണദശയെ പ്രാപിക്കുകയാണെങ്കിൽ അതുകൊണ്ട് തബ്ലീഗ് മാത്രമല്ല, ഇസ്ലാമികാധ്യാപനങ്ങളുടെ അഭീഷ്ടമനുസരിച്ച് ഓരോ ആളുടെ അനുവദനീയമായ ആവശ്യവും പൂർത്തീകരിക്കപ്പെടുന്നതും അങ്ങിനെ ലോകത്തു നിന്നു ദു:ഖവും സംഘട്ടനവും നിർമ്മൂലനം ചെയ്യപ്പെടുന്നതുമാണ്. അതിൽ ഒരനാഥനും ഭിക്ഷയെടുക്കേണ്ടി വരുന്നതല്ല. വിധവകൾക്കു ജനങ്ങളുടെ മുമ്പാകെ കൈ നീട്ടേണ്ടി വരികയില്ല. അങ്ങിനെ വസിയ്യത്ത് സംവിധാനം കുട്ടികളുടെ മാതാവും യുവാക്കളുടെ പിതാവും സ്ത്രീകളുടെ സംരക്ഷകനും ആയിരിക്കും. ഒരു വിധത്തിലുള്ള ബലാൽക്കാരവും നിർബന്ധവും ഇല്ലാതെ സ്നേഹഭരിതമായ ഹൃദയത്തോടു കൂടി സസന്തോഷം ഈ സംവിധാനം മുഖേന നിസ്വാർഥമായ രീതിയിൽ നിരാശ്രയരായ സഹോദരീ സഹോദരന്മാരെ സഹായിക്കാൻ സാധിക്കുന്നതാണ്. ഇത് കൊണ്ട് ധനവാനോ ദരിദ്രനോ ഒരു നഷ്ടവും സംഭവിക്കുന്നതല്ല. സമുദായം സമുദായത്തോടോ രാഷ്ട്രം രാഷ്ട്രത്തോടോ പോരിടേണ്ടി വരികയില്ല. അങ്ങനെ ഈ ദൈവിക സംവിധാനം മുഴു ലോകത്തിന്നും ഒരു ഔദാര്യമായി ഭവിക്കുന്നതാണ്......"

"ചുരുക്കത്തിൽ ഇസ്ലാമികാധ്യാപനങ്ങളുടെ അടിസ്ഥാനത്തിൽ 1905ൽ ഹസ്രത്ത് വാഗ്ദത്ത മസീഹിനാൽ സ്ഥാപിതമായ ഒരാത്മീയ സംവിധാനമാണിത്......അത് കൊണ്ട് വസിയ്യത്ത് ചെയ്ത പ്രിയപ്പെട്ട സഹോദരന്മാരേ, നിങ്ങൾ ഒരു നവീന ലോകക്രമത്തിന്റെ അസ്ഥിവാരമാണ് ഇട്ടിരിക്കുന്നതെന്നു മനസ്സിലാക്കുക. ഇത് ഒരു സാമുദായിക

പരിഷ്ക്കരണത്തിൻെറ അടിസ്ഥാനശിലയാണെന്നോർക്കുക. അങ്ങനെ നിങ്ങളുടെ ഈ ത്യാഗങ്ങൾകൊണ്ട് ലോകത്ത് ആത്മീയമായ ഒരു സംവിധാനം പടുത്തുയരട്ടെ. അങ്ങനെ ലോകമെങ്ങും ഇസ്‌ലാമിൻെറ വിജയവൈജയന്തി ഉയർന്നുയർന്നു പറക്കട്ടെ." (പ്രസംഗം ജൽസസാലാനാ 1944)

ചുരുക്കത്തിൽ അൽവസിയ്യത്ത് പദ്ധതിയുടെ സ്ഥാപകരായ ഹസ്രത്ത് അഹ്മദിൻെറതും അതിൻെറ പരിപാലകരുടെയും പരിശുദ്ധവും പരിപാവനവുമായ ചേതോവികാരങ്ങളും ഉദ്ദേശ ലക്ഷ്യങ്ങളും എവിടെ നിൽക്കുന്നു! അതിനെ അപഹസിക്കാൻ ഒരുമ്പെട്ടിരിക്കുന്ന ദോഷൈകദൃക്കായ ഇശാഅത്തുകാരൻെറ മലീമസമായ ഹൃദയത്തിൻെറ ദുഷ്ടവിചാരങ്ങൾ എവിടെ നിൽക്കുന്നു! നിഷ്പക്ഷമതികളേ, ഇസ്‌ലാമിൻെറ അഭ്യുദയകാംക്ഷികളേ നിങ്ങൾ തന്നെ വിലയിരുത്തുക.

## ആകാശത്തുവെച്ചൊരു വിവാഹം

ഹസ്രത്ത് അഹ്മദ്(അ) മുഹമ്മദീ ബേഗം എന്ന സ്ത്രീയുടെ വിവാഹവുമായി ബന്ധപ്പെട്ടു ചെയ്ത പ്രവചനത്തെയും അതിൻെറ പര്യവസാനത്തെയും പരിഹാസാത്മകമായി വളച്ചൊടിച്ചുകൊണ്ട് ഇശാഅത്തുകാരൻ തൻെറ ക്ഷുദ്രകൃതിയുടെ കുറെ പേജുകൾ ചിലവഴിച്ചിട്ടുണ്ട്. ഹസ്രത്ത് ആദം (അ) മുതൽ ഹസ്രത്ത് നബികരീം(സ) വരെയുള്ള മിക്ക പ്രവാചകന്മാരെയും അവരുടെ ശത്രുക്കൾ ഏതെങ്കിലും ഒരു സ്ത്രീയുമായി ബന്ധപ്പെടുത്തി ആക്ഷേപിച്ചിരുന്നു എന്ന കാര്യം ഇത്തരുണത്തിൽ സ്മരണീയമാണ്. എന്നു മാത്രമല്ല ചില മുഫസ്സിരീങ്ങൾ തങ്ങളുടെ തഫ്സീറു ഗ്രന്ഥങ്ങളിൽ സത്യമെന്നോണം അത് രേഖപ്പെടുത്തിയിട്ടുണ്ടെന്നതും പ്രസ്താവ്യമാണ്.

ഇബ്‌ലീസിൻെറ വാക്കുകൾ കേട്ട് ഹ: ആദം നബിയുടെ ഭാര്യ വിലക്കപ്പെട്ട കനി തിന്നാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചുവെന്നും അതു ഭുജിച്ചതിൻെറ ഫലമായി അദ്ദേഹം സ്വർഗത്തിൽ

നിന്നു നിഷ്കാസിതനായെന്നും, ലൂത്തിൻെറ രണ്ടു പെൺ മക്കൾ സ്വപിതാവിനാൽ ഗർഭം ധരിച്ചെന്നും (ബൈബിൾ ഉൽപ്പത്തി) ഹ: യൂസുഫ് നബിയും അസീസിൻെറ ഭാര്യയും അന്യോന്യം വ്യഭിചരിക്കാൻ ഉദ്ദേശിച്ചെന്നും (ജാമിയുൽ ബയാൻ ഭാ: 203, ജമാലൈൻ മഅ കമാ ലൈൻ ഭാ: 190), 99 ഭാര്യമാരുണ്ടായിരുന്ന ദാവൂദ് നബി തൻെറ സൈന്യാധിപ ൻെറ ഏകഭാര്യയെ മോഹിച്ച് സൈന്യാധിപനെ യുദ്ധത്തിലയ ച്ച് കൊല്ലിച്ച ശേഷം ആ സ്ത്രീയെ വിവാഹം കഴിച്ചെന്നും (ജമാലൈൻ മഅ കമാലൈൻ ഭാ: 379) ഹ: സുലൈമാൻ നബി ഒരു സ്ത്രീയെ പ്രേമിച്ച് വിവാഹം കഴിച്ചതിൻെറ ഫലമാ യി ദൈവകോപമുണ്ടായെന്നും (ജലാലൈൻ മുജ്തബായാ ഭാ: 380) സയ്യിദുൽ മഅ്സൂമിൻ ഹസ്രത്ത് നബികരീം(സ) തിരുമേനി ഹ: സൈനബ്(റ)യെ കണ്ട് മോഹിക്കുകയും അവരുടെ ഭർത്താവും തൻെറ പോറ്റുമകനുമായ സൈദിനെ ക്കൊണ്ട് വിവാഹമോചനം ചെയ്യിച്ച് അവരെ വിവാഹം കഴി ച്ചുവെന്നും (തഫ്സീർബൈളാവി Vol:4, ഭാ:163) രേഖപ്പെടു ത്തപ്പെട്ടിട്ടുള്ളത് ഈ പരമ്പരയിൽ പെടുന്നു. ഇക്കാലത്ത് ദൈവനിയുക്തനായ ഹസ്രത്ത് അഹ്മദ്(അ) ദൈവിക നിർദ്ദേശമനുസരിച്ച് നിഷേധികളായ തൻെറ പിതൃവ്യ കുടും ബത്തിൽ പശ്ചാത്താപവും പരിവർത്തനവും ഉണ്ടാക്കുക എന്ന പാവനമായ ഉദ്ദേശ്യത്തോടെ ആ കുടുംബത്തിൽനിന്നു ള്ള ഒരു സ്ത്രീയുടെ വിവാഹത്തെ സംബന്ധിച്ച് സോപാധിക പ്രവചനം നടത്തുകയുണ്ടായി. ഉപാധികൾ പൂർത്തിയാകാ ത്ത കാരണത്താൽ വിവാഹം നടന്നില്ല. ആ സംഭവം അന്യഥാ ചിത്രീകരിച്ചു കൊണ്ട് പരിഹാസാത്മകമായി ശത്രുക്കൾ ആക്ഷേപിക്കാറുണ്ട്. ദോഷൈകദൃക്കായ ഇശാഅത്തുകാരൻ തൻെറ ക്ഷുദ്രകൃതിയിൽ ആകാശവിവാഹം എന്നു പറഞ്ഞു കൊണ്ട് അതാവർത്തിച്ചിരിക്കുകയാണ്. എന്നാൽ പരിശുദ്ധ രിൽ പരിശുദ്ധരായ ഹ: നബികരീം(സ) പാവനമായ ലക്ഷ്യങ്ങ ളോടെ നടത്തിയ വിവാഹങ്ങളെ തഫ്സീർ ഗ്രന്ഥങ്ങളിൽ നിന്നും മറ്റുമുള്ള ഉദ്ധരണികളുടെ സഹായത്തോടെ 'ഖുർആൻ ഒരു വിമർശന പാഠം' എന്ന തൻെറ ക്ഷുദ്രകൃതി യിൽ ഇടമറുക് അവഹേളനാത്മകമായി ചിത്രീകരിച്ചിട്ടുള്ളത് വായിക്കുന്നവർക്ക് ഇശാഅത്തുകാരൻെറ 'സമഗ്രപഠനം'

അത്ഭുതകരമായി തോന്നുകയില്ല. തിരുനബിയുടെ ശിഷ്യപ്രവാചകനായ വാഗ്ദത്ത മസീഹിന്നെതിരിൽ ഇടമറുകിൻെറ ശിഷ്യനായി ഇശാഅത്തുകാരൻ ഇറങ്ങിത്തിരിച്ചിരിക്കുന്നതായേ തോന്നുകയുള്ളൂ. രണ്ടുപേരും 'പഠനം' നടത്തുന്നതിൽ ദജ്ജാലിദൃഷ്ടിയുള്ളവരാണെന്നു മനസ്സിലാകുകയും ചെയ്യും.

ഹസ്രത്ത് അഹ്മദ്(അ)ൻെറ വിവാഹ പ്രവചനത്തിൻെറ പശ്ചാത്തലവും പര്യവസാനവും എന്തായിരുന്നുവെന്നു വിവരിക്കുന്നതിന്നു മുമ്പായി തിരുനബിയുടെ ഒരു ഹദീസ് ഇവിടെ ഉദ്ധരിക്കുന്നത് സംഗതമായിരിക്കുമെന്നു കരുതുന്നു.

اخرَجَ الطّبرانيّ وابن عساكر عن ابى أُمَامَة
انّ رسول الله صلعم قال لِخَدِيجَةَ اما شعرتِ
اَنّ الله زَوَّجَنِي مَرْيَمَ ابْنَتَ عِمْرانَ وَ كلثومَ
اختَ موسٰى وَ امرأةَ فِرْعَوْنَ قالت هنيئًا
لَكَ يَا رَسُولَ الله

"ഹസ്രത്ത് നബികരീം(സ), ഹസ്രത്ത് ഖദീജ(റ)യോട് : ഈസായുടെ മാതാവ് മർയമിൻെറയും മൂസായുടെ സഹോദരി കുൽസൂമിൻെറയും ഫിർഔൻെറ ഭാര്യ ആസിയയുടെയും വിവാഹം ഞാനുമായി അല്ലാഹു നടത്തിത്തന്നിരിക്കുന്നുവെന്ന കാര്യം നിനക്കറിയുമോ എന്നു ചോദിക്കുകയുണ്ടായെന്നും അപ്പോൾ അവർ അങ്ങയ്ക്കു മംഗളമുണ്ടാകട്ടെ എന്നു പറഞ്ഞുവെന്നും തിബ്രാനിയും, ഇബ്നു അസാക്കിറും, അബൂ ഉമാമയിൽ നിന്നും രിവായത്ത് ചെയ്യുന്നു" (വഹത്ത്ഹുൽ ബയാൻ Vol : 7 ഭാ. 100)

ഹ: നബികരീം(സ)ൻെറ പ്രസ്തുത വിവാഹങ്ങൾ ആകാശവിവാഹങ്ങളായിരുന്നു. എന്നാൽ ഇശാഅത്തുകാരൻ അതിനെയും അവഹേളിക്കാൻ ഒരുങ്ങുമോ?

ഹസ്രത്ത് അഹ്മദ്(അ) ചെയ്ത വിവാഹ പ്രവചനത്തിൻെറ യാഥാർഥ്യം മനസ്സിലാക്കാൻ അതിൻെറ പശ്ചാത്തലവും ഉദ്ദേശലക്ഷ്യങ്ങളും അറിഞ്ഞിരിക്കേണ്ടതാവശ്യമാണ്.

ഹസ്രത്ത് അഹ്മദ്(അ) അതു സംബന്ധിച്ച് പറയുന്നതു ശ്രദ്ധിക്കുക :

"എൻെറ പിതൃവ്യൻെറ മക്കളും അവരോടു ബന്ധപ്പെട്ടവരും വിനാശകരമായ വിശ്വാസങ്ങൾക്കും പ്രവർത്തനങ്ങൾക്കും അധീനരായിരിക്കുന്നതായും അങ്ങേയറ്റം അനിസ്ലാമികമായ കാര്യങ്ങളിൽ മുഴുകിയിരിക്കുന്നതായും അല്ലാഹു കാണുകയുണ്ടായി. അവർ സ്വേച്ഛരക്കടിമപ്പെട്ടു കൊണ്ട് ദൈവനിഷേധത്തിന്നൊരുമ്പെടുകയും അല്ലാഹുവിനെയും റസൂലിനെയും ന്യായവിധിനാളിനെയും അവിശ്വസിക്കുകയും അക്രമാസക്തമായ പ്രവണതകൾ കൈക്കൊള്ളുകയും ചെയ്യാൻ തുടങ്ങി". (ആയിനയെ കമാലാത്തെ ഇസ്ലാം. ഭാ:567)

അവരുടെ ദൈവ നിഷേധത്തെയും നിർമ്മതത്വത്തെയും ധിക്കാരപരമായ നിലപാടിനെയും വെളിപ്പെടുത്തുന്ന ഒരു സംഭവം ഹ:അഹ്മദ്(അ) ഇപ്രകാരം വിവരിക്കുന്നു :

"ഒരു രാത്രി ഒരാൾ കരഞ്ഞുകൊണ്ട് എൻെറ അടുക്കെ വരികയുണ്ടായി. അദ്ദേഹം കരയുന്നതുകണ്ട് ഭയന്നു പോയ ഞാൻ, ആരുടെയെങ്കിലും മരണവാർത്ത നിങ്ങൾക്കു കിട്ടിയോ എന്നു ചോദിച്ചു. അപ്പോൾ അല്ല, അതിനേക്കാൾ വേദനാജനകമായ സംഭവമാണ് നടന്നിട്ടുള്ളതെന്നു പറഞ്ഞു കൊണ്ട് അദ്ദേഹം ഇപ്രകാരം വിശദീകരിക്കാൻ തുടങ്ങി. ദീനിൽ നിന്നു മുർത്തദ്ദായ അവരുടെ അടുക്കെ നിന്നാണു ഞാൻ വരുന്നത്. അവരിൽ ഒരാൾ ഹ: നബികരീം(സ) തിരുമേ

നിയെ വളരെയധികം അസഭ്യം പറയുകയുണ്ടായി. ഇതിനു മുമ്പ് ഇത്തരത്തിലുള്ള അസഭ്യവാക്കുകൾ ഹ:നബിതിരുമേനിയെക്കുറിച്ച് ഒരവിശ്വാസിയുടെ വായിൽ നിന്നു കൂടി ഞാൻ കേട്ടിട്ടില്ല. അവർ വി: ഖുർആനെ തങ്ങളുടെ കാലടിക്കീഴിൽ ഇട്ടു ചവിട്ടിയുരച്ചുകൊണ്ടിരുന്നത് എനിക്ക് കാണാൻ സാധിച്ചു. എനിക്ക് പറയാൻ കൂടി സാധിക്കാത്തത്ര മോശമായ പദങ്ങളാണ് അവർ പ്രയോഗിച്ചുകൊണ്ടിരുന്നത്. അല്ലാഹു എന്ന ഒന്നില്ലെന്നും, ആരാധ്യമായ ഒരു വസ്തുവുമില്ലെന്നും ഇതൊക്കെ കളവാണെന്നും അവർ പറയുകയുണ്ടായി എന്നു അദ്ദേഹം വിശദീകരിച്ചപ്പോൾ നിങ്ങൾ അവരുടെ ആസ്ഥാനങ്ങളിൽ പോയിരിക്കരുതെന്നു ഞാനാദ്യം തന്നെ പറഞ്ഞിരുന്നില്ലേ? അല്ലാഹുവിനെ ഭയപ്പെടുക. അവരുടെ ഇരിപ്പിടങ്ങളിൽ ചെന്നിരിക്കരുത്, തൗബാ ചെയ്യുക എന്നു ഞാൻ പറയുകയുണ്ടായി".

"അവർ അല്ലാഹുവിനെയും അവൻെറ റസൂലിനെയും പരിഹസിച്ചു കൊണ്ടിരുന്നു. വി: ഖുർആൻ മുഹമ്മദ്(സ)ൻെറ കറ്റുകെട്ടാണെന്നു അവർ പറയുകയുണ്ടായി. വസ്തവത്തിൽ അവർ മതത്യാഗികളാണ്."

"അവർ എനിക്കെഴുതിയ കത്തിൽ ഹ: നബികരീം(സ)നെയും വി:ഖുർആനെയും വളരെ ചീത്ത പറയുകയും അല്ലാഹുവിനെ നിഷേധിക്കുകയും ചെയ്തുകൊണ്ട് എൻെറ സത്യത്തിലേക്കുള്ള തെളിവുകളും ദൈവാസ്തിക്യത്തിന്നുള്ള തെളിവുകളും ചോദിക്കുകയുണ്ടായി. അവർ ഈ കത്തു പ്രസിദ്ധപ്പെടുത്തി പലഭാഗങ്ങളിലേക്കും അയച്ചു കൊടുത്തു കൊണ്ടിരുന്നു. ഈ കാര്യത്തിൽ ഇന്ത്യയിലെ അമുസ്ലിംകൾ (കൃസ്ത്യർ) അവരെ സഹായിക്കുകയും അങ്ങിനെ അവർ അങ്ങേയറ്റത്തെ ധിക്കാരം കാണിക്കുകയുമുണ്ടായി." (ആയിനയെ കമാലാത്തെ ഇസ്ലാം. ഭാ: 568)

തൻെറ ബന്ധുക്കളുടെ സ്ഥിതി ഇത്രത്തോളം എത്തിയപ്പോൾ ഹ:അഹ്മദ്(അ) അല്ലാഹുവോട് ഇപ്രകാരം പ്രാർഥിച്ചു.

يَا رَبِّ يَا رَبِّ انْصُرْ عَبْدَكَ وَاخْذُلْ أَعْدَاءَكَ
اسْتَجِبْنِي يَا رَبِّ اسْتَجِبْنِي الام يَسْتَهْزِءُ بِكَ
وَبِرَسُوْلِكَ وحتام يُكَذِّبُوْنَ كتابك وَيَسُبُّوْنَ
نَبِيَّكَ بِرَحْمَتِكَ اسْتَغِيْثُ يَا حَيُّ يَا قَيُّوْمُ يَا
مُعِيْنُ

"എന്റെ നാഥാ! എന്റെ രക്ഷിതാവേ! നീ നിന്റെ ദാസനെ സഹായിക്കൂ! നിന്റെ ശത്രുക്കളെ അപമാനത്തിന്നിരയാക്കൂ! എന്റെ റബ്ബേ എന്റെ പ്രാർഥനയ്ക്കുത്തരം നൽകേണമേ! അവർ നിന്നെയും നിന്റെ റസൂലിനെയും പരിഹസിക്കുകയും നിന്റെ ഗ്രന്ഥത്തെ വ്യാജപ്പെടുത്തുകയും നിന്റെ നബിയെ ചീത്ത പറയുകയുമാണ്. നിന്റെ കാരുണ്യത്തെക്കൊണ്ട് ഞാൻ സഹായമർഥിക്കുകയാണ്"(ഭാ: 569)

ഈ പ്രാർഥനയ്ക്കുത്തരമായി അല്ലാഹു ആ മഹാത്മാവിനെ ഇപ്രകാരം അറിയിച്ചു :

"ഞാൻ അവരുടെ ദുർവൃത്തികളും ധിക്കാരവും കണ്ടു. ഞാൻ അടുത്തുതന്നെ അവരുടെ മേൽ പലതരം വിപത്തുകൾ ഇറക്കും. ആകാശത്തിൻ കീഴിൽ അവരെ ഞാൻ നശിപ്പിക്കും. ഞാനവരോട് എന്തു പ്രവർത്തിക്കുന്നുവെന്നു നീ കാണും. ഞാൻ എല്ലാറ്റിന്നും കഴിവുള്ളവനാണ്. എല്ലാറ്റിന്നും കഴിവുള്ള സർവ്വശക്തനാണ്. ഞാൻ അവരുടെ സ്ത്രീകളെ വിധവകളാക്കുകയും അവരുടെ കുട്ടികളെ അനാഥരാക്കുകയും അവരുടെ വീടുകളെ പാഴാക്കുകയും ചെയ്യും. അവർ പറയുകയും പ്രവർത്തിക്കുകയും ചെയ്തതിന്റെ ഫലം

അനുഭവിക്കാൻ വേണ്ടി. എന്നാൽ അവരെ ഒറ്റയടിക്ക് നശിപ്പിക്കുന്നതല്ല. മറിച്ച് അല്പാല്പമായിട്ടായിരിക്കും. അവർ മടങ്ങുകയും തൗബാ ചെയ്യുകയും ചെയ്യാൻ വേണ്ടി."(ഭാ: 569)

ഹ: അഹ്മദ് (അ) 15.7.1888ലെ ഒരു വിജ്ഞാപനത്തിൽ ഇപ്രകാരം പറയുന്നു :

"ഈ വിവാഹത്തിന്നുവേണ്ടി അഭ്യർഥിക്കേണ്ട ഒരാവശ്യവും എനിക്കുണ്ടായിരുന്നില്ല. എല്ലാ ആവശ്യങ്ങളെയും അല്ലാഹു പൂർത്തിയാക്കിത്തന്നിരിക്കുന്നു. സന്താനങ്ങളെയും തന്നു.....ഈ ബന്ധത്തെക്കുറിച്ച് ഞാനാവശ്യപ്പെട്ടിരിക്കുന്നത് ഒരു ദൃഷ്ടാന്തമായിരിക്കാൻ വേണ്ടി മാത്രമാണ്. അല്ലാഹു ഈ കുടുംബത്തിലെ നിഷേധകന്മാർക്ക് തൻെറ ശക്തിമാഹാത്മ്യത്തിൻെറ അടയാളം കാണിക്കാനും അവർ സ്വീകരിക്കയാണെങ്കിൽ അനുഗ്രഹത്തിൻെറയും കാരുണ്യത്തിൻെറയും ദൃഷ്ടാന്തങ്ങൾ അവർക്ക് ഇറക്കിക്കൊടുക്കുവാനും അവരെ സമീപിക്കാനിരിക്കുന്ന വിപത്തുകളെ അവരിൽ നിന്നകറ്റാനും അഥവാ അവർ നിഷേധിക്കുകയാണെങ്കിൽ അവരുടെ മേൽ ശിക്ഷാദൃഷ്ടാന്തം ഇറക്കി അവരെ ജാഗ്രതപ്പെടുത്തുവാനും വേണ്ടി." (വിജ്ഞാപനം. 15.7.1888)

ഇതിനുമുമ്പ് പ്രസിദ്ധീകരിച്ച ഒരു വിജ്ഞാപനത്തിൽ ആ പുണ്യാത്മാവ് ഇപ്രകാരം പ്രസ്താവിച്ചു :

"മഹോന്നതനായ അല്ലാഹു ഈയുള്ളവൻെറ എതിരാളികളും നിഷേധകരുമായ ബന്ധുക്കളുടെ കാര്യത്തിൽ ഒരു ദൃഷ്ടാന്തമെന്നോണം ഈ പ്രവചനത്തെ അറിയിച്ചിരിക്കുകയാണ്. അതായത് അവരിൽ അഹ്മദ് ബേഗ് എന്നു പേരുള്ള ആൾ തൻെറ മൂത്ത മകളെ എനിക്കു വിവാഹം ചെയ്തു തരാത്ത പക്ഷം അയാൾ മൂന്നു കൊല്ലങ്ങൾക്കകം അല്ലെങ്കിൽ അതിനേക്കാളും അടുത്തകാലത്തുതന്നെ മരണമടയും. അവളെ വിവാഹം ചെയ്യുന്നയാൾ രണ്ടരക്കൊല്ലത്തിനകം മരിക്കും. അതിന്നു ശേഷം ആ സ്ത്രീ എൻെറ ഭാര്യയായിത്തീരും."

വിജ്ഞാപനം. 20.2.1886)

"ഞാൻ ആ സ്ത്രീയെ (മുഹമ്മദി ബേഗത്തിൻെറ മാതാമഹിയെ) കരയുന്ന നിലയിൽ ദർശനത്തിൽ കണ്ടു. ഞാൻ പറഞ്ഞു അല്ലയോ സ്ത്രീയേ തൗബാ ചെയ്യുക. തൗബാ ചെയ്യുക. അല്ലെങ്കിൽ വിപത്ത് നിൻെറ സന്തതികളിൽ ഇറങ്ങും. ഒരു വലിയ നാശം നിന്നിൽ വന്നിറങ്ങും. ഒരാൾ മരിക്കും അക്കാരണത്താൽ അനവധി നായ്ക്കൾ അവശേഷിക്കും."(വിജ്ഞാപനം 15.7.1888)

മേൽ പ്രസ്താവനകളെക്കുറിച്ച് വിശകലനം ചെയ്യുന്നതിന്നു മുമ്പായി ഇവിടെ ഉന്നയിക്കപ്പെടാൻ സാധ്യതയുള്ള ഒരു സംശയത്തിനു സമാധാനം നൽകേണ്ടതുണ്ട്. ഈ കുടുംബത്തെ തിരുത്തുവാൻ അവരിൽപ്പെട്ട ഒരു സ്ത്രീയെ വിവാഹം കഴിക്കാനുള്ള നിബന്ധന എന്തിനുവെച്ചു എന്നുള്ളതാണ് ആ സംശയം. തിരുനബിയുടെ സുന്നത്തിനെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു ആ നിബന്ധന എന്നാണ് അതിനുള്ള ഉത്തരം. ഒരു കുടുംബമോ ഗോത്രമോ സത്യവിശ്വാസം സ്വീകരിക്കാൻ അവരിലുള്ള സ്ത്രീകളെ നബിതിരുമേനി(സ) വിവാഹം ചെയ്തിട്ടുണ്ട്. അബൂസുഫ്യാൻെറ മകൾ ഉമ്മുഹബീബയെയും സംആയുടെ മകൾ സൗദയെയും ആ പുണ്യാത്മാവ് വിവാഹം കഴിച്ചത് ഈ ഉദ്ദേശ്യത്തിലായിരുന്നു. അങ്ങനെ ആ കുടുംബങ്ങൾ ഇസ്ലാംമതം ആശ്ലേഷിക്കുകയുണ്ടായി.

അതേപ്രകാരം, ഇസ്ലാമിൻെറയും നബിതിരുമേനിയുടെയും ബദ്ധവൈരികളായിത്തീർന്ന തൻെറ പിതൃവ്യ കുടുംബത്തിൽ ഒരു പരിവർത്തനമുണ്ടാക്കി അവരിൽ ഇസ്ലാമിനെ വീണ്ടും രൂഢമൂലമാക്കുക എന്ന ഉദ്ദേശ്യത്തോടെയായിരുന്നു ദൈവിക നിർദ്ദേശമനുസരിച്ച് ഹ:അഹ്മദ്(അ) പ്രസ്തുത ആവശ്യം ഉന്നയിച്ചത്. ആ പുണ്യാത്മാവിൻെറ പ്രഖ്യാപനത്തിൽ നിന്നും താഴെ പറയുന്ന കാര്യങ്ങൾ വ്യക്തമാകുന്നു.

1. പ്രവചനത്തിൻെറ യഥാർഥ ഉദ്ദേശ്യം ആ കുടുംബത്തിൽ

നിന്നു ഒരു സ്ത്രീയെ വിവാഹം കഴിക്കുക എന്നതായിരുന്നില്ല. അദ്ദേഹത്തിന് അതിൻെറ ആവശ്യവും ഉണ്ടായിരുന്നില്ല. ഹസ്രത്ത്നബികരീം(സ)തിരുമേനിക്കു ഉമ്മുഹബീബായെയും സൗദായെയും വിവാഹം കഴിക്കേണ്ട ആവശ്യം ഇല്ലാതിരുന്നതുപോലെ.

2. പ്രസ്തുത വിവാഹപ്രവചനത്തിൻെറ യഥാർഥ ലക്ഷ്യം നാസ്തികരും ഇസ്ലാം മത വിരോധികളുമായിത്തീർന്നിരുന്ന ആ ബന്ധുക്കൾക്കു അല്ലാഹുവിൻെറ പക്കൽ നിന്നുള്ള ഒരടയാളം കാണിക്കുക എന്നതു മാത്രമായിരുന്നു.

3. അവർ തങ്ങളുടെ അനിസ്ലാമികവും അധാർമ്മികവും ആയ നിലപാടിൽ മാറ്റം വരുത്തുന്ന പക്ഷം അല്ലാഹുവിൻെറ ശിക്ഷയിൽ നിന്നും അവർക്ക് രക്ഷപ്പെടാം.

4. അല്ലാത്ത പക്ഷം അവൻെറ ശിക്ഷയ്ക്ക് അവർ പാത്രമായിത്തീരും.

5. മുഹമ്മദീ ബേഗമിൻെറ വിവാഹം അവരുടെ നില മനസ്സിലാക്കുന്നതിനുള്ള ഒരു മാനദണ്ഡമായിരിക്കും.

6. അവർ ആ സ്ത്രീയെ അദ്ദേഹത്തിന്നു വിവാഹം ചെയ്തു കൊടുക്കുകയാണെങ്കിൽ അവരുടെ നിലപാടിൽ ഒരു മാറ്റം വന്നുവെന്നു സാരം. അങ്ങിനെയാണെങ്കിൽ അവർ ദൈവശിക്ഷക്കു പകരം ദൈവാനുഗ്രഹത്തിനു പാത്രമായിത്തീരും. വിവാഹം ചെയ്തു കൊടുക്കാത്ത പക്ഷം ദൈവശിക്ഷയ്ക്കു പാത്രമായിത്തീരും.

7. ആ സ്ത്രീയെ മറ്റാർക്കെങ്കിലും വിവാഹം ചെയ്തുകൊടുക്കുന്ന പക്ഷം അവളുടെ പിതാവായ അഹ്മദ് ബേഗ് മൂന്നു വർഷങ്ങൾക്കകവും വിവാഹം ചെയ്ത ആൾ രണ്ടര വർഷങ്ങൾക്കകവും മരിക്കുന്നതാണ്.

8. അങ്ങിനെ അവളുടെ ഭർത്താവ് മരിക്കുകയാണെങ്കിൽ ആ സ്ത്രീ ഹസ്രത്ത് അഹ്മദ് (അ)ൻെറ ഭാര്യയായിത്തീരുന്നതാണ്.

9. അവരിൽ തൗബ ചെയ്തു മടങ്ങുന്നവർ ഈ ദൈവിക

ശിക്ഷയിൽ നിന്നു രക്ഷപ്പെടും.

10. പ്രവചനമനുസരിച്ച് മരിക്കുന്നത് ഒരാളായിരിക്കും. എന്നാൽ പ്രസ്തുത പ്രവചനം പൂർത്തിയായില്ലെന്നു പറഞ്ഞ് ഓരിയിടുന്ന കുറേ നായ്ക്കൾ അവശേഷിക്കും. അതായത് പ്രവചനം പൂർത്തിയായില്ലെന്നു പറഞ്ഞ് അനവധി ആളുകൾ നായ്ക്കളെപ്പോലെ നിലവിളിച്ച് കൊണ്ടിരിക്കും.

ഇതാണ് പ്രസ്തുത പ്രവചനങ്ങളുടെ യഥാർത്ഥ സ്ഥിതി. ഇതു സോപാധികമായ ഒരു പ്രവചനമായിരുന്നു. ഇതിന്നു ശേഷം നടന്നതെന്താണെന്നു നോക്കാം.

1. ഹസ്രത്ത് അഹ്മദ്(അ)ൻെറ സന്ദേശത്തെ അവഗണിച്ചു കൊണ്ട് അഹ്മദ് ബേഗ് തൻെറ മകൾ മുഹമ്മദീബേഗത്തെ സുൽത്താൻ മുഹമ്മദ് എന്ന ആൾക്ക് 1892 ഏപ്രിൽ 7-ാംനു വിവാഹം ചെയ്തു കൊടുത്തു.

2. അഹ്മദ് ബേഗ് തൗബാ ചെയ്യണമെന്ന നിബന്ധന പാലിക്കാത്തതുകൊണ്ട് വിവാഹത്തിന്നു 5 മാസവും 24 ദിവസങ്ങൾക്കും ശേഷം 1892 സപ്തംബർ 30നു പ്രവചനപ്രകാരം മരണപ്പെട്ടു.

3. പ്രസ്തുത സ്ത്രീയുടെ ഭർത്താവായ സുൽത്താൻ മുഹമ്മദ് തൗബ ചെയ്തതിൻെറ ഫലമായി മരണത്തിൽ നിന്നും രക്ഷപ്പെട്ടു.

4. സുൽത്താൻ മുഹമ്മദ് പ്രസ്തുത നിബന്ധനയനുസരിച്ച് തൗബാ ചെയ്തതിൻെറ ഫലമായി മരണത്തിൽ നിന്നു രക്ഷപ്പെട്ടതുകൊണ്ട് മുഹമ്മദീ ബേഗം വിധവയായില്ല.

5. മുഹമ്മദീ ബേഗം വിധവയാകാത്തതുകൊണ്ട് സോപാധികമായി പ്രവചിക്കപ്പെട്ട നിക്കാഹ് നടത്തേണ്ടി വന്നില്ല.

6. അങ്ങിനെ

يَمُوتُ وَيَبْقَى مِنْهُ كِلَابٌ مُتَعَدِّدَةٌ

'ഒരാൾ മരിക്കുകയും കുറേ ശുനകന്മാർ അവശേഷിക്കുകയും ചെയ്യും' എന്ന പ്രവചനം പൂർത്തീകരിച്ചുകൊണ്ട് മുഹമ്മദീബേഗമിൻെറ പിതാവ് മരിക്കുകയും, പ്രവചനം പൂർത്തിയായില്ലെന്നു പറഞ്ഞ് അനേകർ കുരച്ചു കൊണ്ടിരിക്കുകയും ചെയ്യുന്നു.

ചുരുക്കത്തിൽ വിവാഹം നടക്കേണ്ടിയിരുന്നത് മുഹമ്മദീബേഗമിൻെറ ഭർത്താവ് സുൽത്താൻ മുഹമ്മദിൻെറ മരണശേഷമാണ്. എന്നാൽ പ്രവചനപ്രകാരം അദ്ദേഹത്തിൻെറ ഭാര്യാപിതാവായ അഹ്മദ് ബേഗ് മരണപ്പെട്ടപ്പോൾ അദ്ദേഹം പശ്ചാത്തപിക്കുകയും ദൈവിക ശിക്ഷയെ ഭയന്നു പ്രാർഥിച്ചു കൊണ്ടിരിക്കുകയും ചെയ്തു. അതുകൊണ്ട് അദ്ദേഹം മരിച്ചില്ല. അവരിൽ ഒരാൾ മാത്രമാണ് മരിക്കുകയെന്നും മറ്റേയാൾ മരിക്കാത്ത കാരണത്താൽ ശത്രുക്കൾ ആക്ഷേപിച്ചു കൊണ്ടിരിക്കുമെന്നും പ്രവചനത്തിൽ പറഞ്ഞിട്ടുണ്ട്.

ഹ: അഹ്മദ്(അ) തത്സംബന്ധമായി ഇപ്രകാരം പറയുന്നു :

"അഹ്മദ്ബേഗിൻെറ ജാമാതാവിനെക്കുറിച്ചുള്ള പ്രവചനം ഉപാധിയോടു കൂടിയതാണെന്നു ഞാൻ പലവുരു എഴുതിയിട്ടുള്ളതാണ്. ആ ഉപാധിയെക്കുറിച്ചുള്ള വാചകങ്ങൾ ഞാൻ എൻെറ വിജ്ഞാപനങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതായത്,

أَيَّتُهَا الْمَرْأَةُ تُوبِي تُوبِي فَإِنَّ الْبَلَاءَ عَلَى عَقِبِكِ

ഇത് ഇൽഹാമിൻെറ വാചകങ്ങളാണ്. ഇതിൽ സംബോധന ചെയ്യപ്പെട്ടിരിക്കുന്നത് ആ സ്ത്രീയുടെ മാതാമഹിയെയാണ്............ഇതിൻെറ അർഥം അല്ലയോ സ്ത്രീയേ തൗബാ ചെയ്യുക, തൗബാ ചെയ്യുക. നിൻെറ മകളുടെയും മകളുടെ മകളുടെയും മേൽ ആപത്തു വരാനിരിക്കുന്നു എന്നാണ്.

ഈ പ്രവചനത്തിൽ അഹ്മദ് ബേഗിനെയും അയാളുടെ ജാമാതാവിനെയും കുറിച്ചാണ് പറയപ്പെട്ടിരിക്കുന്നത്. അതനുസരിച്ച് അഹ്മദ് ബേഗ് നിശ്ചിത കാലാവധിക്കുള്ളിൽ മരിച്ചു. അങ്ങിനെ ആ സ്ത്രീയുടെ മകളുടെ മേൽ - അഹ്മദ് ബേഗിൻെറ ഭാര്യയുടെ മേൽ - ആപത്തിറങ്ങി. അഹ്മദ് ബേഗിൻെറ മരണം നിമിത്തം അയാളുടെ ബന്ധുക്കൾ ഭയവിഹ്വലരായി. തന്നിമിത്തം അവരിൽ ചിലർ പ്രാർഥിക്കാൻ വേണ്ടി എത്രയും വിനയപുരസ്സരം എനിക്കു കത്തയച്ചു. അങ്ങനെ അവരുടെ ഭയവും അങ്ങേയറ്റത്തെ വിനയവും താഴ്മയും നിമിത്തം പ്രവചനത്തിൻെറ സംഭാവ്യത പിന്തിക്കപ്പെട്ടു. (ഹഖീഖത്തുൽ വഹ്‌യ് 187)

വീണ്ടും എഴുതുകയാണ് :

"ഞാനുമായി ആ സ്ത്രീയുടെ വിവാഹം ആകാശത്തിൽ നടന്നിരിക്കുന്നുവെന്നു ഇൽഹാമിലുണ്ട് എന്നത് ശരിതന്നെ. പക്ഷെ ഞാൻ വിവരിച്ചത് പോലെ ആകാശത്തിൽ നടത്തപ്പെട്ട ആ വിവാഹം സംഭവിക്കുന്നതിന്നു ഒരു നിബന്ധനയുണ്ടായിരുന്നു. അത് അപ്പോൾ തന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടായിരുന്നു. അതായത്,

ايتها المرأة توبي توبي فان البلاء على عقبك

എന്നത്. അവർ നിബന്ധന പൂർത്തിയാക്കി തൗബ ചെയ്യുകയും പശ്ചാത്തപിക്കുകയും ചെയ്തപ്പോൾ വിവാഹം ദുർബലപ്പെട്ടുപോവുകയോ പുറകോട്ടു നീക്കപ്പെടുകയോ ചെയ്തു.

يمحو الله ما يشاء ويثبت

(അല്ലാഹു ഇഷ്ടമുള്ളതിനെ മായിച്ചുകളയുകയും ഇഷ്ടമു

ള്ളതിനെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു, ഖുർആൻ) വിവാഹം ആകാശത്തിലോ അർശിലോ വെച്ചു നടന്നതായിരുന്നാലും നിബന്ധനയോടു കൂടിയായിരുന്നുവല്ലോ". (തത്തിമ്മ'ഹഖിഖത്തുൽ വഹ്യ് 132-133)

ചുരുക്കത്തിൽ സുൽത്താൻ മുഹമ്മദ് തൻെറ പിതാമഹൻെറ ചരമത്തിൽ അത്യന്തം പരിഭ്രമിക്കുകയും പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്തതുകൊണ്ടാണ് അയാൾ ദൈവിക ശിക്ഷയിൽ നിന്നും രക്ഷപ്പെട്ടത്. അയാൾ മാനസാന്തരപ്പെട്ടിരുന്നു എന്നതിന് അയാൾ എഴുതിയ ഒരു കത്തു തന്നെ വ്യക്തമായ തെളിവാണ്. അയാൾ തൻെറ ഒരു സ്നേഹിതന്ന് ഇപ്രകാരം എഴുതി :

"പ്രിയ സഹോദരാ, അസ്സലാമു അലൈക്കും. നിങ്ങൾ എഴുതിയ കത്ത് കിട്ടി. എന്നെ ഓർമ്മിച്ചതിന്നു നന്ദി. ഞാൻ ജനാബ് മിർസാ സാഹിബിനെ സാത്വികനും പുണ്യവാളനും ഇസ്ലാമിൻെറ ശുശ്രൂഷകനും മാന്യതയുള്ള ആളും, ദൈവഭക്തനും ആണെന്നു മുമ്പും ഇപ്പോഴും കരുതുന്നവനാണ്. എനിക്കദ്ദേഹത്തിൻെറ അനുയായികളോടു ഒരു വിധത്തിലുള്ള വിരോധവും ഇല്ല. മറിച്ച് ചില കാരണങ്ങളാൽ അദ്ദേഹത്തിൻെറ ജീവിതത്തിൽ അദ്ദേഹത്തെ കാണാനുള്ള ഭാഗ്യം സിദ്ധിക്കാതെ പോയതിൽ ഞാൻ വ്യസനിക്കുന്നു.

എന്ന്,

വിനീതൻ, സുൽത്താൻ മുഹമ്മദ്.

21-3-1913

ഈ കത്ത് അപ്പോൾ തന്നെ 'തശ്ഹീദുൽ അദ്ഹാൻ' എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തുകയും ഫോട്ടോ കോപ്പികൾ അഹ്മദിയ്യാ സാഹിത്യങ്ങളിൽ ചേർക്കുകയും ചെയ്തിട്ടുണ്ട്.

ഹസ്രത്ത് മിർസാ സാഹിബ് തൻെറ പല ഗ്രന്ഥങ്ങളിലും സുൽത്താൻ മുഹമ്മദ് മരിക്കുമെന്നും മുഹമ്മദീ ബേഗ

വുമായുള്ള വിവാഹം നടക്കുമെന്നും വ്യക്തമായി പ്രവചിച്ചിട്ടുള്ളത് ശരിതന്നെയാണ്. ആ പ്രവചനം അല്ലാഹുവിൻെറ പക്കൽ നിന്നുള്ളതാണെന്നും ആകയാൽ സുൽത്താൻ മുഹമ്മദ് താൻ തൗബാചെയ്തു മാനസാന്തരപ്പെട്ടു മടങ്ങിയിട്ടില്ലെന്നു പരസ്യപ്പെടുത്തുന്ന പക്ഷം അയാൾ തീർച്ചയായും മരണപ്പെടുകയും അങ്ങിനെ അയാളുടെ ഭാര്യ വിധവയായ നിലയിൽ തൻെറ ഭാര്യയായിത്തീരുകയും ചെയ്യുമെന്നും തനിക്കു ലഭിച്ച ദിവ്യ വെളിപാടുകളുടെ വെളിച്ചത്തിൽ അദ്ദേഹം വിശ്വസിച്ചിരുന്നു. അതുകൊണ്ടുതന്നെയാണ് താൻ മാനസാന്തരപ്പെട്ടു പശ്ചാത്തപിച്ചു മടങ്ങിയിട്ടില്ലെന്നു സുൽത്താൻ മുഹമ്മദിനെക്കൊണ്ടു വിളംബരം ചെയ്യിക്കാൻ അദ്ദേഹം എതിരാളികളെ വെല്ലുവിളിച്ചു കൊണ്ടിരുന്നത്. എതിരാളികൾക്കു അങ്ങിനെ ചെയ്യിക്കാൻ സാധിച്ചില്ല. കാരണം മാനസാന്തരം വന്നിരുന്ന സുൽത്താൻ മുഹമ്മദ് അതിനു തയ്യാറിയിരുന്നില്ല. തയ്യാറായിരുന്നെങ്കിൽ അയാൾ നിശ്ചയമായും ദൈവശിക്ഷയ്ക്കിരയാകുമായിരുന്നു. ചുരുക്കത്തിൽ മുഹമ്മദീബേഗമിൻെറ നിക്കാഹ് ഹ: അഹ്മദുമായി നടക്കുമെന്നു പറഞ്ഞത് മുഹമ്മദീ ബേഗം വിധവയായ നിലയിലാണ്. എന്നാൽ മുഹമ്മദീ ബേഗം വിധവയായില്ല. കാരണം അവരുടെ ഭർത്താവ് പശ്ചാത്തപിച്ചതിനാൽ മരണത്തിൽ നിന്നു രക്ഷപ്പെട്ടു. പ്രവചനത്തിൻെറ യഥാർഥ ഉദ്ദേശ്യം അതായിരുന്നുവല്ലൊ.

അല്ലാഹു വി:ഖുർആനിൽ തൻെറ ഒരു സനാതന നിയമത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു :

وَمَا كَانَ اللهُ مُعَذِّبَهُمْ وَهُمْ يَسْتَغْفِرُوْنَ

"അവർ ക്ഷമാപണം ചെയ്തുകൊണ്ടിരിക്കവെ അല്ലാഹു അവരെ ശിക്ഷിക്കുന്നവനല്ല." (8:33)

അതെ, പ്രസ്തുത സംഭവത്തിനുശേഷം ആ കുടുംബത്തിൽ ഒരു വമ്പിച്ച മാറ്റം ഉണ്ടാവുകയും അവർ ഇസ്ലാമികാധ്യാപനങ്ങളനുസരിച്ചും മാനിച്ചും കൊണ്ടുള്ള ഒരു ജീവി

തം നയിക്കുവാൻ തുടങ്ങുകയും ചെയ്തു. മാത്രമല്ല പ്രസ്തുത കുടുംബവുമായി ബന്ധപ്പെട്ട ധാരാളം പേർക്ക് ഹസ്രത്ത് അഹ്മദ്(അ)ൽ വിശ്വസിക്കാനുള്ള മഹാഭാഗ്യം ലഭിക്കുകയുമുണ്ടായി. അവരിൽ പ്രധാനപ്പെട്ട ചിലരുടെ പേരുകൾ ചുവടെ ചേർക്കാം.

1. പ്രവചനപ്രകാരം മരിച്ച മിർസാ അഹ്മദ് ബേഗിൻെറ ഭാര്യ. അതായത് മുഹമ്മദീ ബേഗമിൻെറ മാതാവ്.

2. അഹ്മദ് ബേഗിൻെറ മകൻ മിർസാ മുഹമ്മദ് ബേഗ് - മുഹമ്മദീ ബേഗമിൻെറ സഹോദരൻ.

മിർസാ അഹ്മദ് ബേഗിൻെറ പുത്രിമാരായ,

3. ഇനായത്ത് ബേഗം

4. സർദാർ ബേഗം.

5. മഹ്മൂദ് ബേഗം

(മുഹമ്മദീബേഗമിൻെറ സഹോദരിമാർ)

6. മുഹമ്മദീ ബേഗമിൻെറ മകൻ മുഹമ്മദ് ഇസ്ഹാഖ് ബേഗ്.

7. അഹ്മദ് ബേഗിൻെറ ഒരു ജാമാതാവ് മിർസാ അഹ്സൻ ബേഗ്.

8. അഹ്മദ് ബേഗിൻെറ പൗത്രൻ മിർസാ മഹ്മൂദ് ബേഗ്.

9. മുഹമ്മദീ ബേഗമിൻെറ അമ്മാവനായ മിർസാ ഇമാമുദ്ദിൻെറ മകൾ.

10.മറ്റൊരമ്മാവനായ മിർസാ നിസാമുദ്ദീൻെറ മകൻ ഗുൽ മുഹമ്മദ്.

ഇങ്ങനെ മുഹമ്മദീ ബേഗവുമായി ബന്ധപ്പെട്ട അനവധി പേർ ഹസ്രത്ത് അഹ്മദ്(അ)നെ വാഗ്ദത്തം ചെയ്യപ്പെട്ട മഹ്ദിയും മസീഹുമായി അംഗീകരിച്ച് ബൈഅത്ത് ചെയ്തുകൊണ്ട് അദ്ദേഹത്തിൻെറ സത്യത്തിനു സാക്ഷ്യം വഹിച്ചു. മുഹമ്മദീ ബേഗമിൻെറ പിതാവായ അഹ്മദ് ബേഗ് മാനസാന്തരപ്പെടാത്തതുകൊണ്ട് പ്രവചന പ്രകാരം മരിച്ചുവെന്നു

മുമ്പു പ്രസ്താവിച്ചുവല്ലോ. അയാൾക്കു പുറമെ അയാളുടെ ഒരു മകൻ, രണ്ടു സഹോദരിമാർ, അമ്മായി, മുഹമ്മദീബേഗ മിൻെറ അമ്മാവന്മാരായ ഇമാമുദ്ദീൻ, നിസാമുദ്ദീൻ തുടങ്ങി ആ കുടുംബവുമായി ബന്ധപ്പെട്ട പല ശത്രുക്കളും ദൈവിക ശിക്ഷയ്ക്കിരയായിത്തീർന്നു.

ചുരുക്കത്തിൽ, തൻെറ പിതൃവ്യകുടുംബത്തിൽ പാവന മായ ഒരു മാറ്റം ഉണ്ടാക്കുക എന്ന പ്രവചനത്തിൻെറ യഥാർ ഥ ലക്ഷ്യം പൂർത്തിയാവുകയുണ്ടായി. പ്രവചനത്തിൻെറ യഥാർഥ ലക്ഷ്യം വിവാഹമല്ലാതിരുന്നതുകൊണ്ട്, സുൽത്താൻ മുഹമ്മദിൻെറ മാനസാന്തരം മൂലം അയാൾ മര ണശിക്ഷയിൽ നിന്നു രക്ഷപ്പെടുകയും അല്ലാഹു തൻെറ തീരുമാനത്തിൽ മാറ്റം വരുത്തുകയും ചെയ്തു. ഈ വസ്തു ത അംഗീകരിച്ചുകൊണ്ട് പ്രസ്തുത കുടുംബവുമായി ബന്ധ പ്പെട്ട അനേകം പേർ ഹ: അഹ്മദ്(അ)ൽ ബൈഅത്തു ചെയ് തു ആ മഹാത്മാവിൻെറ ശിഷ്യസംഘത്തിൽ ഉൾപ്പെട്ടിരിക്കെ അന്യർ പ്രവചനം പൂർത്തിയായില്ലെന്നു പുലമ്പുന്നത് എത്ര ബാലിശമാണ്. "ഒരാൾ മരിക്കും കുറേ ശുനകന്മാർ അവശേ ഷിക്കും" എന്ന പ്രവചനത്തിലെ വാചകങ്ങൾ ഇവർ അന്വർഥ മാക്കിയിരിക്കുന്നു.

ഈ വിഷയകമായി ഹ: മൗലാനാ അബ്ദുല്ലാഹ് സാഹി ബ് HA അവർകൾ രചിച്ചിട്ടുള്ള "ഹസ്രത്ത് അഹ്മദ്(അ)ൻെറ വിവാഹ പ്രവചനം" എന്ന കൃതി കുടുതൽ വെളിച്ചം വിശാൻ പര്യാപ്തമാണ്. വായനക്കാർ ആ പുസ്തകവും കൂടി വായി ക്കണമെന്നഭ്യർത്ഥിച്ചുകൊണ്ട് ഈ വിഷയം ഇവിടെ അവസാ നിപ്പിക്കുന്നു.

## പ്രവചനങ്ങൾ

ഇശാഅത്തുകാരൻ തൻെറ ക്ഷുദ്ര'പഠന'ത്തിൻെറ രണ്ടാം ഭാഗത്തിൽ ഹസ്രത്ത് അഹ്മദ്(അ)ൻെറ ചില പ്രവച നങ്ങളെ മാറ്റിമറിച്ചുകൊണ്ടും, കുരുടന്മാർ ഗജദർശനം നട

ത്തിയ മട്ടിൽ ചില ഭാഗങ്ങൾ മാത്രമുദ്ധരിച്ച് ദുർവ്യാഖ്യാനം ചെയ്തുകൊണ്ടും പാമരജനങ്ങളെ തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്.

പ്രസ്തുത പ്രവചനങ്ങൾ പൂർത്തിയായില്ലെന്ന ആരോപണത്തെക്കുറിച്ചും പ്രവചനങ്ങൾ ഉദ്ധരിക്കുന്നതിൽ ആക്ഷേപകൻ കാണിച്ചിട്ടുള്ള വഞ്ചനാത്മകമായ നിലപാടിനെക്കുറിച്ചും പ്രതിപാദിക്കുന്നതിനു മുമ്പായി വി:ഖുർആൻെറ അടിസ്ഥാനത്തിൽ പ്രവചനങ്ങളുടെ തത്വശാസ്ത്രത്തെക്കുറിച്ച് അല്പം വിശദീകരിക്കുന്നത് ഉചിതമായിരിക്കുമെന്നു കരുതുന്നു.

## വഅ്ദും വഈദും.

പ്രവാചകന്മാർക്ക് ബശീർ (സുവിശേഷകൻ) എന്നും നദീർ(താക്കീതുകാരൻ) എന്നും രണ്ടു പദവികൾ (Status) ഉള്ളത് പോലെ തന്നെ അവരുടെ പ്രവചനങ്ങളും രണ്ടു തരത്തിലുള്ളവയാണ്. സുവിശേഷം സ്ഫുരിക്കുന്ന പ്രവചനങ്ങൾക്കു 'വഅ്ദ്' എന്നും താക്കീതിനെയും ശിക്ഷയെയും ആസ്പദമാക്കിയുള്ളവയ്ക്കു 'വഈദ്' എന്നും പറയപ്പെടുന്നു. 'വഅ്ദി'ൽ സത്യവിശ്വാസികൾക്കുള്ള സുവാർത്തകളാണ് അടങ്ങിയിട്ടുള്ളതെങ്കിൽ വഈദിൽ അവിശ്വാസികളെയും നിഷേധികളെയും സത്യമാർഗത്തിലേക്കു തിരിയാൻ പ്രേരിപ്പിക്കുന്ന താക്കീതുകളും മുന്നറിയിപ്പുകളുമാണുണ്ടാവുക. രണ്ടു വിധത്തിലുള്ള പ്രവചനങ്ങളുടെയും ലക്ഷ്യം സത്യവിശ്വാസം രൂഢമൂലമാക്കുക എന്നതു തന്നെയാണ്. വഈദിൽ മുന്നറിയിക്കപ്പെട്ട ശിക്ഷയ്ക്കു മുമ്പായി തന്നെ നിഷേധികൾ പശ്ചാത്തപിക്കുകയാണെങ്കിൽ പ്രസ്തുത ശിക്ഷ ഇറങ്ങുകയില്ല.

ദൈവിക ശിക്ഷയെക്കുറിച്ചുള്ള പ്രവചനങ്ങൾ നിഷേധികളുടെ അക്രമാസക്തവും ഹിംസാത്മകവുമായ നിലപാടുകാരണമായി ദൈവം അറിയിക്കുന്നുവെങ്കിലും അവർ തങ്ങളുടെ നിലപാടിൽ മാറ്റം വരുത്തി പശ്ചാത്തപിക്കുകയാ

ണെങ്കിൽ അത് റദ്ദാക്കപ്പെടുന്നു. അങ്ങിനെ ശിക്ഷയെക്കുറിച്ചുള്ള പ്രവചനം പശ്ചാത്താപം എന്ന ഉപാധിയെ അടിസ്ഥാനമാക്കി ചിലപ്പോൾ പൂർത്തിയാകാതെ വരുന്നു. അല്ലാഹുവിന്റെ വഅ്ദുമായി ബന്ധപ്പെട്ട പ്രവചനങ്ങൾ നിരുപാധികമാണെങ്കിൽ വഈദുമായി ബന്ധപ്പെട്ട പ്രവചനങ്ങൾ സോപാധികമാണ് എന്നുള്ളതാണ് യാഥാർഥ്യം.

ഇങ്ങനെ നാശത്തെക്കുറിച്ചുള്ള പ്രവചനങ്ങൾ ഉണ്ടായിട്ടും ദൈവശാപത്തിൽനിന്നും രക്ഷപ്പെട്ടവരെക്കുറിച്ച് വിശുദ്ധ ഖുർആൻ പ്രതിപാദിച്ചിട്ടുണ്ട്. ഉദാഹരണമായി ഹ:യൂനുസ് നബി(അ) തന്റെ സമുദായത്തിന്നു ഒരു നിശ്ചിത നാളിൽ ദൈവശിക്ഷ ഇറങ്ങുന്നതാണെന്നു പ്രവചിക്കുകയുണ്ടായി. തൽസംബന്ധമായി വി: ഖുർആൻ ഇപ്രകാരം പറയുന്നു :

فَلَوْلَا كَانَتْ قَرْيَةٌ آمَنَتْ فَنَفَعَهَا إِيمَانُهَا إِلَّا قَوْمَ يُونُسَ
لَمَّا آمَنُوا كَشَفْنَا عَنْهُمْ عَذَابَ الْخِزْيِ فِي الْحَيَاةِ الدُّنْيَا
وَمَتَّعْنَاهُمْ إِلَىٰ حِينٍ

“എന്തുകൊണ്ടാണ് (ആ) ഗ്രാമവാസികൾ വിശ്വാസം കൊള്ളാതിരുന്നത്. അങ്ങിനെ അവർ ഈമാൻ കൊണ്ടിരുന്നുവെങ്കിൽ അവർക്കത് പ്രയോജനമായിരുന്നേനെ. യൂനുസ് നബിയുടെ സമുദായത്തെ ഒഴിച്ച്. അവർ ഈമാൻ കൊണ്ടപ്പോൾ ഇഹലോകത്ത് അവർക്ക് നേരിടേണ്ടി വരുമായിരുന്ന അപമാനകരമായ ശിക്ഷയെ നാം അവരിൽ നിന്നും അകറ്റി നിർത്തുകയും അങ്ങനെ ഒരു കാലഘട്ടം വരെ അവരെ ജീവിക്കാൻ അനുവദിക്കുകയും ചെയ്തു. (10:99)

ഇതിൽ നിന്നും യഥാർഥത്തിൽ മാനസാന്തരപ്പെട്ടു പശ്ചാത്തപിച്ചു മടങ്ങുന്നവരെ പ്രവചിക്കപ്പെട്ട ദൈവിക ശിക്ഷയിൽ നിന്ന് അല്ലാഹു രക്ഷിക്കുന്നതാണെന്നും അവർക്കു പൊറുത്തുകൊടുക്കുന്നതാണെന്നും മനസ്സിലാവുന്നു.

ഇതു സംബന്ധിച്ച് ചില മുഫസ്സിരീങ്ങൾ ഇപ്രകാരം എഴുതുന്നു:

وَقَالَ لَهُمْ يُونُسُ اِنَّ اَجَلَكُمْ اَرْبَعِيْنَ لَيْلَةً فَقَالُوْا اِنْ رَأَيْنَا اَسْبَابَ الهلاك آمَنَّا بِكَ

യൂനുസ് തൻെറ സമുദായത്തോട് 40-ാമത്തെ രാവിൽ ദൈവശിക്ഷ ഇറങ്ങുന്നതാണെന്നു പറഞ്ഞപ്പോൾ തങ്ങൾ പ്രസ്തുത നാശത്തിൻെറ അടയാളങ്ങൾ കാണുകയാണെങ്കിൽ നിന്നിൽ വിശ്വസിക്കുന്നതാണെന്ന് അവർ പറയുകയുണ്ടായി. (തഫ്സീർ കശ്ശാഫ് Vol: I ഭാ: 599)

ഹ: ഇബ്നു അബ്ബാസ്(റ)ൻെറ ഒരു ഹദീസ് ഇപ്രകാരം രേഖപ്പെട്ടു കിടക്കുന്നു:

"അല്ലാഹു ഹ: യൂനുസ് നബി(അ)യെ അദ്ദേഹത്തിൻെറ ജനങ്ങളിലേക്ക് അയച്ചു. എന്നാൽ അവർ അദ്ദേഹത്തെ വിശ്വസിക്കാൻ കൂട്ടാക്കിയില്ല. അപ്പോൾ അല്ലാഹു ഹ:യൂനുസ്(അ) നോട് താൻ ഒരു നിശ്ചിത നാളിൽ അവരുടെ മേൽ ശിക്ഷ ഇറക്കുന്നതാണെന്നും അതുകൊണ്ട് ആ ദിവസം വരുന്നതിനു മുമ്പ് അവിടം വിട്ടുപോകണമെന്നും വഹ്യ് മുഖേന അറിയിച്ചു. അങ്ങിനെ ഹ: യൂനുസ്(അ) പ്രസ്തുത ദൈവിക ശിക്ഷയെക്കുറിച്ച് തൻെറ ജനതയെ ബോധവാന്മാരാക്കി. അപ്പോളവർ ആ ദൈവികശിക്ഷ ഇറങ്ങുന്ന ദിവസത്തിനു മുമ്പെ യൂനുസ് ഈ പ്രദേശം വിട്ടു പോവുകയാണെങ്കിൽ പ്രവചനം യഥാർഥമാണെന്നു കരുതാം എന്നു പരസ്പരം പറയുകയുണ്ടായി. അങ്ങിനെ ശിക്ഷ ഇറങ്ങുന്ന ദിവസത്തിൻെറ തലേന്ന് യൂനുസ് ആ പ്രദേശം വിട്ടു പോകുന്നത് ജനങ്ങൾ കണ്ടപ്പോൾ അവർ പരിഭ്രമിക്കുകയും തങ്ങളുടെ ഗ്രാമം വിട്ട് ഒരു തുറന്ന പ്രദേശത്ത് പോയി അങ്ങേയറ്റം ഹൃദയം നൊന്തു വിലപിക്കുകയും അല്ലാഹുവിൻെറ തിരുമുമ്പിൽ പ്രണമിച്ചു കൊണ്ട് മാപ്പിരക്കുകയും ചെയ്തു. അങ്ങനെ അല്ലാഹു അവർക്ക് മാപ്പുകൊടുക്കുകയും അവർക്കായി

നിർദ്ദേശിക്കപ്പെട്ട ശിക്ഷയിൽ നിന്നും അവരെ രക്ഷപ്പെടുത്തുകയും ഉണ്ടായി." (ഫത്ഹുൽ ബാരി Vol:8 ഭാ:79)

ഒരാൾ അല്ലെങ്കിൽ ഒരു സമുദായം പശ്ചാത്തപിച്ച് മടങ്ങുകയാണെങ്കിൽ, അവർക്കിറങ്ങുമായിരുന്ന ശിക്ഷയുടെ പ്രവചനം പൂർത്തിയാവുകയില്ലെന്നും ഈ സംഭവത്തിൽ നിന്നു വ്യക്തമാകുന്നു. ചുരുക്കത്തിൽ ശിക്ഷാപ്രവചനങ്ങൾ മുഴുവനും പൂർത്തിയാകാറില്ലെന്നു ചരിത്ര സംഭവങ്ങൾ സാക്ഷ്യം വഹിക്കുന്നു.

ഹസ്രത്ത് മസീഹ് മൗഊദ്(അ) തൻെറ ശത്രുക്കളെക്കുറിച്ച് ചെയ്ത വഈദിയായ സോപാധിക പ്രവചനങ്ങളിലെ ശിക്ഷകളിൽ നിന്നും അവർ തങ്ങളുടെ മാനസാന്തരം കാരണമായി രക്ഷപ്പെട്ടുവെന്നതിൻെറ അടിസ്ഥാനത്തിൽ പ്രവചനങ്ങൾ പൂർത്തിയായില്ലെന്നും അതുകൊണ്ട് ആ പുണ്യാത്മാവ് വ്യാജവാദിയാണെന്നും വരുത്തിത്തീർക്കാനുള്ള ശ്രമങ്ങൾ എത്രമാത്രം വഞ്ചനാത്മകമാണെന്നു വായനക്കാർ ചിന്തിക്കുക.

ആ മഹാത്മാവ് 'വഅ്ദി'ൻെറ അടിസ്ഥാനത്തിൽ ചെയ്ത അനവധി നിരുപാധിക പ്രവചനങ്ങൾ പകൽവെളിച്ചം പോലെ പൂർത്തിയായതിനുനേരെ കണ്ണടച്ചുകൊണ്ടാണ് ആക്ഷേപകൻ ഈ കുത്സിത ശ്രമത്തിനു മുതിർന്നിരിക്കുന്നതെന്ന് ഓർക്കേണ്ടതുണ്ട്. ലോകമഹായുദ്ധങ്ങൾ, റഷ്യയിലെ സാർ ചക്രവർത്തിയുടെ ദാരുണമായ അന്ത്യം, അഫ്ഗാനിസ്ഥാനിൽ നാദിർഷായുടെ തിരോധാനം, തുർക്കി സാമ്രാജ്യത്തിൻെറ തകർച്ച, കൊറിയയുടെ സന്നിഗ്ദാവസ്ഥ, പ്ലേഗ്, ഭൂകമ്പങ്ങൾ , വെള്ളപ്പൊക്കം തുടങ്ങിയ വിപത്തുകൾ, പണ്ഡിറ്റ് ലേഖ്റാം, ഡോ.അലക്സാണ്ടർ ഡ്യൂയി എന്നിവരുടെ ദുരന്തങ്ങൾ, പരിവർത്തനകാരിയായ ഒരു സുലക്ഷണ പുത്രൻെറ ജനനം, തൻെറ സന്താന പരമ്പരയുടെ പെരുപ്പം, ഖാദിയാൻെറ പ്രശസ്തിയും അഭിവൃദ്ധിയും, ഖാദിയാനിൽ നിന്നുള്ള ഹിജ്റത്ത്, തൻെറ പ്രസ്ഥാനത്തിൻെറ വിജയാഭിവൃദ്ധികൾ തുടങ്ങിയ കാര്യങ്ങളെക്കുറിച്ചും അതുപോലെ മറ്റനേകം

സംഗതികളെക്കുറിച്ചും നടത്തിയ പ്രവചനങ്ങൾ അതിവിസ്മയകരമായവിധത്തിൽ പൂർത്തിയായത് ആത്മീയാന്ധത ബാധിച്ച ആക്ഷേപകനു കാണാൻ സാധിച്ചിട്ടില്ല. ഇയാൾക്കു ദൈവഭയവും നീതിബോധവും എത്രമാത്രമുണ്ടെന്ന് നിഷ്പക്ഷബുദ്ധികൾ ചിന്തിച്ചു നോക്കേണ്ടതാണ്.

ഇനി ഇശാഅത്തുകാരൻ ആക്ഷേപിച്ച പ്രവചനങ്ങളുടെ യാഥാർഥ്യമെന്താണെന്നു പരിശോധിക്കാം.

ഇശാഅത്തുകാരൻ എഴുതുന്നു :

"മിർസാഗുലാം അഹ്മദ് ഖാദിയാനി മിശിഹാ വാദമുന്നയിച്ചത് കൃസ്ത്യാനികൾക്കു രുചിച്ചില്ല. അദ്ദേഹവും കൃസ്ത്യൻ പാതിരിമാരും ആയി പലതവണ സംവാദങ്ങളും വാഗ്വാദങ്ങളും നടന്നു. ഡോ. മാർട്ടിൻ ക്ലാർക്ക് അദ്ദേഹത്തിനെതിരെ ചില കേസ്സുകൾ ഫയൽ ചെയ്തു. ഇസ്‌ലാം മതമുപേക്ഷിച്ച് കൃസ്തുമതം സ്വീകരിച്ച പാതിരി അബ്ദുല്ല ആഥം മിർസാ സാഹിബിൻെറ വാദങ്ങളെ ഖണ്ഡിക്കുവാനായി പ്രസംഗങ്ങളും പ്രബന്ധങ്ങളും പ്രസിദ്ധീകരണങ്ങളും ഉപയോഗപ്പെടുത്തി. പതിനഞ്ചു ദിവസങ്ങൾ തുടർച്ചയായി സംവാദം നടത്തി. മിർസാസാഹിബിൻെറ ജംഗെ മുഖദ്ദസ് (വിശുദ്ധ യുദ്ധം) ഈ വാദപ്രതിവാദം ചർച്ച ചെയ്യുന്നു." (പേജ് 101, 102)

ഹസ്രത്ത് അഹ്മദ്(അ) മസീഹ് വാദമുന്നയിച്ചുകൊണ്ടാണ് കൃസ്ത്യൻ പാതിരിമാരുമായി സംവാദമുണ്ടായതെന്ന പ്രസ്താവന സത്യവിരുദ്ധവും കറ്റുകെട്ടുമാണ്. പാതിരി അബ്ദുല്ലാ ആഥവും ഹഃമസീഹ് മൗഊദും തമ്മിലുണ്ടായ ജംഗെമുഖദ്ദസ് എന്നറിയപ്പെടുന്ന സംവാദം ഇസ്‌ലാമും കൃസ്തുമതവും തമ്മിലുള്ളതായിരുന്നു. അല്ലാതെ അദ്ദേഹത്തിൻെറ മസീഹുവാദത്തെ ആസ്പദമാക്കിയുള്ളതായിരുന്നില്ല. തദ്ധംബന്ധമായി ഒരു കൃസ്തീയ പത്രമായ 'നൂർ അഫ്ശാൻ' ഇപ്രകാരം എഴുതുന്നു :

"മിർസാ സാഹിബ് കൃസ്ത്യാനികളുമായി ചെയ്തിരുന്ന

വാഗ്വാദം അദ്ദേഹത്തിൻെറ മുൽഹം (ദൈവിക വെളിപാടു ലഭിച്ച ആൾ) എന്നും മസീഹ് എന്നും ഉള്ള വാദങ്ങളെ ആസ്പദമാക്കിയിട്ടുള്ളതായിരുന്നില്ല. മറിച്ച് മുഹമ്മദിയ്യത്തിനെ (ഇസ്‌ലാമിനെ) സത്യമതമെന്നും, ഖുർആനിനെ ദൈവിക ഗ്രന്ഥമെന്നും സ്ഥാപിക്കുവാനും മസീഹിയ്യത്തിനെ (കൃസ്തുമതത്തെ) തെറ്റാണെന്നു തെളിയിക്കുവാനും ഉള്ളതായിരുന്നു. വിവാദാവസാനത്തിൽ അദ്ദേഹം ചെയ്ത പ്രവചനവും മുഹമ്മദീ മതത്തിൻെറ സത്യത്തെയും അതൊരു ദൈവിക മതമാണെന്ന വാദത്തെയും തെളിയിക്കാൻ ചെയ്തതായിരുന്നു."(നൂർ അഫ്ശാൻ 20-12-1894)

ഈ വിവാദത്തിൽ ഇസ്ലാമിൻെറ പ്രാതിനിധ്യം വഹിച്ചുകൊണ്ട് ഹ:നബികരീം(സ)ൻെറയും ഇസ്ലാമിൻെറയും വിശുദ്ധ ഖുർആൻെറയും സത്യം സ്ഥാപിക്കുവാനായി കൃസ്തുമതത്തോടു പോരാടിയ ഒരാൾ തോറ്റുപോയെന്നു സ്ഥാപിക്കാനാണ് "ഇസ്ലാം മതപ്രചാരകൻ" (ഇശാഅത്തെ ഇസ്ലാംകാരൻ) എന്നു നടിക്കുന്ന ആക്ഷേപകൻ തുനിഞ്ഞിരിക്കുന്നത്. മകൻ മരിച്ചാലും തരക്കേടില്ല മരുമകൾ വിധവയായിക്കണ്ടാൽ മതി എന്നു ആശിച്ചിരുന്ന അമ്മായിഅമ്മയുടെ മനഃസ്ഥിതിയാണിത്. കൃസ്ത്യാനികളോടു വിജയിച്ചില്ലെന്നു പറയേണ്ടിവന്നാലും വേണ്ടില്ല ഹ:അഹ്മദ്(അ) പരാജയപ്പെട്ടാൽ മതി അയാൾക്ക്! ഇതാണയാളുടെ മതാഭിമാനം! വിദ്വേഷവും സത്യവിരോധവും കൈമുതലായുള്ള ഇശാഅത്തുകാരൻെറ ജല്പനങ്ങൾ കേട്ട്തെറ്റിദ്ധരിക്കാനിടയായവരുടെ അറിവിന്നായി പ്രസ്തുത പ്രവചനവും അതിൻെറ പശ്ചാത്തലവും അൽപമിവിടെ വിശകലനം ചെയ്യാം.

1893 മെയ് മാസം 22 മുതൽ ജൂൺ 5 വരെ പതിനഞ്ചു ദിവസം തുടർച്ചയായി പഞ്ചാബിലെ അമൃത്സറിൽ വെച്ച് യേശുവിൻെറ ദൈവത്വം (ഉലൂഹിയത്തെ മസീഹ്) എന്ന വിഷയത്തെക്കുറിച്ച് ഇസ്ലാമിൻെറ പ്രതിനിധിയായി ഹ:അഹ്മദും, ക്രിസ്ത്യാനികളുടെ പ്രതിനിധിയായി പാതിരി അബ്ദുല്ലാ ആഥമും തമ്മിൽ ഒരു വാദപ്രതിവാദം നടക്കുകയുണ്ടായി. പ്രസ്തുത വിവാദത്തിൽ അല്ലാഹു ഇസ്ലാം മതത്തിന്ന്

ക്രിസ്തുമതത്തിൻെറ മേൽ പരിപൂർണ്ണ വിജയം നൽകി. പാതിരി അബ്ദുല്ല ആഥം തൻെറ അന്ത്രൂനയെ ബൈബിൾ എന്ന ഗ്രന്ഥത്തിൽ ഹ: നബികരീം(സ) തിരുമേനിയെക്കുറിച്ച് (നഊദുബില്ലാഹ്) ദജ്ജാൽ എന്ന പദം പ്രയോഗിച്ചിരുന്നു. പ്രസ്തുത വിവാദത്തിൻെറ അന്ത്യത്തിൽ ഹ:റസൂലുല്ലാഹ് (സ)ൻെറ വിനീത ദാസനായ ഹ:അഹ്മദ്(അ) ദൈവാജ്ഞയ നുസരിച്ച് താഴെക്കാണുന്ന പ്രവചനം നടത്തുകയുണ്ടായി :

"അവൻ (അല്ലാഹു) എനിക്കു ഒരു സുവിശേഷമെന്നോണം ഒരടയാളം തന്നിരിക്കുകയാണ്. അതായത് ഈ വിവാദത്തിൽ പങ്കെടുത്തിട്ടുള്ള രണ്ടു വിഭാഗക്കാരിൽ ആരാണോ വ്യാജവും കളവും സ്വീകരിച്ചുകൊണ്ട് സത്യദൈവത്തെ നിഷേധിക്കുകയും ബലഹീനനായ ഒരു മനുഷ്യനെ ദൈവമാക്കുകയും ചെയ്യുന്നത് ആ ആൾ വിവാദം നടന്ന ദിവസങ്ങളിൽ ഓരോ ദിവസത്തിന്നും ഓരോ മാസം എന്ന തോതനുസരിച്ച് 15 മാസങ്ങൾക്കകം പശ്ചാത്തപിച്ച് സത്യത്തിലേക്കു പിന്തിരിയുന്നില്ലെങ്കിൽ നാശത്തിൽ പതിക്കുന്നതും കഠിനമായ അപമാനത്തിന്ന് പാത്രീഭവിക്കുന്നതുമാണ്". (ജംഗെമുഖദ്ദസ് ഭാ: 209, 210; റൂഹാനീഖസായീൻ Vol:6.291,292)

ഇതാണു ഹ:അഹ്മദ്(അ)ൻെറ പ്രവചനം. ഇതിനെക്കുറിച്ച് ഇശഅത്തുകാരൻ പറയുന്നത് "വളരെ വ്യക്തമായ ഭാഷയിൽ വ്യാഖ്യാനത്തിനു പഴുതില്ലാത്തവിധം ആഥമിൻെറ മരണം പ്രവചിക്കപ്പെട്ടിരിക്കുന്നു" (പേജ്: 104) എന്നാണ്. "പശ്ചാത്തപിച്ച് സത്യത്തിലേക്കു പിന്തിരിയുന്നില്ലെങ്കിൽ" എന്ന നിബന്ധന അയാൾ സൗകര്യപൂർവ്വം വിഴുങ്ങിക്കളഞ്ഞിരിക്കുന്നു! പശ്ചാത്തപിച്ച് മടങ്ങുകയാണെങ്കിൽ ശിക്ഷയിൽ നിന്നു രക്ഷപ്പെടാം എന്ന ഖുർആനികാധ്യാപനം നേരത്തെ ഉദ്ധരിച്ചിട്ടുണ്ട്. ഇവിടെ ആഥമിനെക്കുറിച്ചും ആ നിബന്ധന വെച്ചിരിക്കുന്നു. ആഥം പശ്ചാത്തപിക്കുമെങ്കിൽ ശിക്ഷയിലകപ്പെടുകയില്ലെന്ന് പ്രവചനത്തിൽ നിന്നു ഇശാഅത്തുകാരന്നൊഴികെ മറ്റെല്ലാവർക്കും മനസ്സിലായിക്കാണും.

ഹസ്രത്ത് മിർസാ സാഹിബിൻെറ ഈ പ്രവചനത്തെക്കു

റിച്ച് അറിവു ലഭിച്ച മാത്രയിൽ പാതിരി ആഥം നാക്കു നീട്ടുകയും രണ്ടു കൈ കൊണ്ടും ചെവി പിടിക്കുകയും ഉണ്ടായി. അയാളുടെ മുഖം വിളറി വിവർണമായി. കണ്ണുകൾ തുറിപ്പിച്ച് നിഷേധരൂപത്തിൽ തലയാട്ടിക്കൊണ്ട് താൻ നബിതിരുമേനിയെ ഒരിക്കലും ദജ്ജാലെന്നു പറഞ്ഞിട്ടില്ലെന്നു ഏറ്റുപറഞ്ഞു. (നൂർ അഹ്മദ് ഭാ: 32)

ഈ പ്രതികരണം അയാളുടെ മാനസാന്തരത്തിൻെറ ആദ്യത്തെ പ്രകടനമായിരുന്നു. അന്നു മുതൽ ജീവപര്യന്തം ഇസ്ലാമിന്നോ നബികരീം(സ) തിരുമേനിക്കോ എതിരായി അയാൾ ഒരക്ഷരം എഴുതുകയോ പറയുകയോ ചെയ്തിരുന്നില്ല. രാപ്പകൽ ഇസ്ലാമിന്നും നബികരീം(സ) തിരുമേനിക്കും എതിരായി നാവിളക്കിക്കൊണ്ടിരിക്കുകയും തൂലിക ചലിപ്പിച്ചു കൊണ്ടിരിക്കുകയും അസഭ്യങ്ങൾ പുലമ്പിക്കൊണ്ടിരിക്കുകയും ചെയ്തിരുന്ന പാതിരിയുടെ 15 മാസക്കാലത്തെ മൗനം ഏറ്റവും അർഥഗർഭമായിരുന്നു. മാത്രമല്ല യേശുവിൻെറ ദൈവത്വത്തിൽ അയാൾക്കു വിശ്വാസം നശിച്ചു. 15 മാസക്കാലം അങ്ങേയറ്റം ഭയാക്രാന്തനായാണ് അയാൾ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടുകയുണ്ടായത്. മാനസികാസ്വസ്ഥത കാരണം അയാൾ പലസ്ഥലങ്ങളിലും മാറി മാറി പാർത്തുപോന്നു. ഈ കാലത്ത് അയാൾ രഹസ്യമായി നമസ്ക്കരിക്കുകയും ഇസ്ലാമിക രീതിയിൽ ദു:ആ ചെയ്യുകയും ചെയ്തിരുന്നതായും അയാൾ വീണ്ടും മുസൽമാനായിത്തീർന്നതായും അയാളുടെ സ്നേഹിതന്മാർ അന്യോന്യം സാക്ഷ്യം നൽകുകയുണ്ടായിട്ടുണ്ട്. അങ്ങിനെ 15 മാസക്കാലം ദു:ഖവും വേദനയും ഭീതിയും അനുഭവിച്ചുകൊണ്ട് പശ്ചാത്തപിച്ചും പ്രാർത്ഥിച്ചും കഴിച്ചു കൂട്ടിയതിൻെറ ഫലമായി അല്ലാഹു അയാളുടെ നേരെ പൊറുമ കാണിച്ചു. പശ്ചാത്തപിച്ച് സത്യത്തിലേക്കു തിരിയുക എന്ന നിബന്ധന പൂർത്തിയാക്കിയതിൻെറ ഫലമായി ദൈവിക ശിക്ഷയിൽ നിന്നും അയാൾ തൽക്കാലം രക്ഷപ്പെട്ടു.

പാതിരി ആഥമിൻെറ പശ്ചാത്താപം കാരണമായി ദൈവവിധിയനുസരിച്ച് 15 മാസത്തെ കാലാവധിക്കുശേഷം

മരണവക്ത്രത്തിൽനിന്നും രക്ഷപ്പെട്ടപ്പോൾ കൃസ്ത്യാനികൾ അതു കൃസ്തുമതത്തിൻെറ വിജയവും ഇസ്ലാമിൻെറ പരാജയവുമായി കൊട്ടിഘോഷിച്ചുകൊണ്ട് ജാഥകൾ നയിക്കുകയും അങ്ങിനെ ഇസ്ലാമിനെ അവഹേളിച്ചുകൊണ്ട് തങ്ങളുടെ ആഹ്ലാദം പ്രകടിപ്പിക്കുകയുമുണ്ടായി. ഈ സന്തോഷത്തിൽ ഉലമാക്കളും സിൽബന്ധികളും പങ്കെടുക്കാതിരുന്നില്ല. തദവസരത്തിൽ ഇശാഅത്തുകാരനുണ്ടായിരുന്നെങ്കിൽ അയാളും കൊടിപിടിച്ചു തുള്ളിച്ചാടിയേനെ!

അവരുടെ ആഹ്ലാദ പ്രകടനങ്ങൾ കണ്ടുകൊണ്ട് ഹസ്രത്ത് അഹ്മദ്(അ) ഇപ്രകാരം പറയുകയുണ്ടായി :

"അർദ്ധക്രിസ്തീയരെന്നു പറയപ്പെടേണ്ട നാമധാരികളായ ചില മുസ്ലിംകൾ, അബ്ദുല്ലാ ആഥം 15 മാസങ്ങൾക്കകം മരണപ്പെടാതിരുന്നപ്പോൾ വളരെയധികം ആഹ്ലാദം കൊള്ളുകയുണ്ടായി. സന്തോഷാധിക്യത്താൽ അവർക്കു ക്ഷമ വന്നില്ല. അങ്ങിനെ അവർ ഇതിനെ വിളംബരപ്പെടുത്തുകയും അതിൽ തങ്ങളുടെ സ്വഭാവമനുസരിച്ച് വളരെയധികം ചീത്ത പറയുകയുമുണ്ടായി. എന്നോടുള്ള വ്യക്തിവിദ്വേഷം കാരണമായി ഇസ്ലാമിനെത്തന്നെ ആക്രമിച്ചു. എന്തെന്നാൽ ഞാൻ ചെയ്തിരുന്ന വിവാദങ്ങൾ ഇസ്ലാമിന്നു വേണ്ടിയുള്ളതായിരുന്നു. അത് എൻെറ വാഗ്ദത്ത മസീഹ് വാദത്തിൽ അധിഷ്ഠിതമായതായിരുന്നില്ല. അവരുടെ ദൃഷ്ടിയിൽ ഞാൻ കാഫിറും ശൈത്താനും ദജ്ജാലും മറ്റുമൊക്കെയാണെങ്കിലും ഹ:റസൂൽ കരീം(സ) തിരുമേനിയുടെ സത്യസാക്ഷ്യത്തെയും വിശുദ്ധ ഖുർആൻെറ മഹത്വത്തെയും കുറിച്ചുള്ള വിവാദമാണു നടന്നിരുന്നത്. ഇവിടെ ഒരു സത്യവാദിയുടെയും കള്ളവാദിയുടെയും നിർവ്വചനത്തെക്കുറിച്ചുള്ള വിവാദമാണ് നടന്നത്. അതായത് ഏതൊരാൾ സത്യഹൃദയത്തോടുകൂടി ഹസ്രത്ത് ഖാതമുൽ അമ്പിയാ(സ:അ) തിരുമേനിയിൽ വിശ്വസിക്കുകയും വിശുദ്ധ ഖുർആൻ ദൈവിക ഗ്രന്ഥമാണെന്നു കരുതുകയും ചെയ്യുന്നുവോ ആ ആൾ സത്യവാനാണെന്നും, ഹ: ഈസാ മസീഹിനെ ദൈവമെന്നു കരുതുകയും ഖാതമുന്നബിയ്യീൻ (സ:അ)ൻെറ നുബുവ്വത്തിനെ നിഷേധിക്കുകയും

ചെയ്യുന്ന ആൾ വ്യാജനാണെന്നും സ്ഥാപിക്കലായിരുന്നു ഉദ്ദേശ്യം. ഇതിൻെറ തീരുമാനത്തിന്നു വേണ്ടിയായിരുന്നു ഞാൻ ദൈവിക വെളിപാടിനെ സമർപ്പിച്ചിരുന്നത്. എന്നാൽ വളരെ ഖേദകരമെന്നു പറയട്ടെ എതിരാളികളായ ശത്രുക്കൾ എന്നെ വ്യാജനെന്നു വരുത്തുമ്പോൾ അല്ലാഹുവിൻെറയും റസൂൽ കരീം(സ)ൻെറയും മഹത്വത്തെക്കുറിച്ച് അല്പം പോലും ചിന്തിച്ചില്ല. ഈ വിവാദത്തിൽ ഞാൻ തോറ്റു പോയിരിക്കുന്നുവെന്ന് വീരവാദം ചെയ്തു. എന്നാൽ എൻെറ പരാജയം കൊണ്ടുണ്ടാകുന്ന അനന്തരഫലത്തെക്കുറിച്ച് അല്പമെങ്കിലും ഇവർക്ക് ശങ്കയുണ്ടായില്ല" (അൻവാറുൽ ഇസ്ലാം. ഭാ: 23,24)

ക്യസ്ത്യാനികളുടെയും അവരുടെ സിൽബന്ധികളുടെയും ആഹ്ലാദപ്രകടനങ്ങൾ കാരണം ഹഃഅഹ്മദ്(അ) ദൈവിക നിർദ്ദേശമനുസരിച്ച് പാതിരി ആഥമിനെ മുബാഹലയ്ക്ക് ക്ഷണിച്ചുകൊണ്ട് ഇപ്രകാരം പ്രഖ്യാപിക്കുകയുണ്ടായി :

"പ്രസ്തുത പ്രവചനത്തെക്കുറിച്ച് ആർക്കെങ്കിലും സംശയമുണ്ടെങ്കിൽ, ഇസ്ലാമിന്നാണോ - അതെ തീർച്ചയായും ഇസ്ലാമിന്നു തന്നെയാണ് – അതല്ല അന്യായമായ വഴിയെ അവലംബിച്ചിരിക്കുന്ന ക്രിസ്ത്യാനികൾക്കാണോ വിജയം ലഭിച്ചിരിക്കുന്നത് എന്നു നിർണ്ണയിക്കാൻ ഞാൻ അവരെ പ്രാർത്ഥനാസമരത്തിന്നു – മുബാഹലയ്ക്കു – വെല്ലുവിളിക്കുകയാണ്. അതിപ്രകാരമായിരിക്കേണം. ഒരു തീയ്യതി നിശ്ചയിച്ച് ഇരുവിഭാഗക്കാരും ഒരു തുറന്ന സ്ഥലത്തു ഹാജരായിക്കൊണ്ട് പാതിരി അബ്ദുല്ലാ ആഥം ഇപ്രകാരം മൂന്നു പ്രാവശ്യം ഏറ്റുപറയണം : പ്രസ്തുത പ്രവചനത്തിൽ നിശ്ചയിക്കപ്പെട്ട അവധിക്കാലത്ത് എൻെറ ഹൃദയത്തിൽ ഒരു നിമിഷം കൂടി ഭീതിയും ഭയവും ഉണ്ടായിരുന്നില്ല. ഇസ്ലാമും അതിൻെറ സ്ഥാപകരും (സ) അസത്യത്തിലാണെന്നു ഞാൻ വിശ്വസിക്കുന്നു. അവരുടെ സത്യതയെക്കുറിച്ച് എൻെറ ഹൃദയത്തിൽ ഒരിക്കലും ഒരു ചിന്ത പോലും ഉദിച്ചിരുന്നില്ല. ഹസ്രത്ത് ഈസാനബി ദൈവമാണെന്നും ദൈവപുത്രനാണെന്നും ഞാൻ ഉറച്ചു വിശ്വസിക്കുന്നു. അതേപ്രകാരംതന്നെ എല്ലാ ക്രിസ്തീയ വിശ്വാസങ്ങ

ളിലും എനിക്കു പൂർണ്ണ വിശ്വാസമുണ്ട്. ഞാൻ സത്യവിരുദ്ധ മായിപ്പറയുകയോ, യാഥാർത്ഥ്യത്തെ മറച്ചുവെക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ ദൈവമേ ഒരു വർഷത്തിനകം എനിക്കു മരണശിക്ഷ നൽകേണമേ!" ആഥം അങ്ങനെ ദു:ആ ചെയ്യു മ്പോൾ ഞാൻ ആമീൻ എന്നു പറയുന്നതായിരിക്കും. ഇതി ന്നുശേഷം ഒരു വർഷത്തിന്നകം പ്രസ്തുത പ്രാർത്ഥനയ്ക്കു ഒരു ഫലവും കണ്ടില്ലെങ്കിൽ അതായത് കളവു പറയുന്നവർ ക്ക് ലഭ്യമാകുന്ന വിപത്ത് ഒന്നും ഇറങ്ങുന്നില്ലെങ്കിൽ അബ്ദു ല്ല ആഥമിന്നു ഞാൻ ആയിരം രൂപ പിഴ നൽകുന്നതായിരി ക്കും." (അൻവാറുൽ ഇസ്ലാം. ഭാ: 6)

എന്നാൽ പ്രസ്തുത വെല്ലുവിളി സ്വീകരിക്കാനുള്ള ചങ്കൂ റ്റമോ ആത്മധൈര്യമോ ആഥമിന്നുണ്ടായില്ല. അതുകൊണ്ട് ഹസ്രത്ത് അഹ്മദ്(അ) മറ്റൊരു വിജ്ഞാപനത്തിൽ സംഖ്യ രണ്ടായിരം രൂപയായി വർദ്ധിപ്പിക്കുകയുണ്ടായി. (വിജ്ഞാപ നം. 20.9.1894)

അയാളിൽ നിന്നു ഒരു പ്രതികരണവും കാണാത്തതി നാൽ മൂന്നാമതൊരു വിജ്ഞാപനത്തിൽ ആ സംഖ്യ 3000 ആയി വർദ്ധിപ്പിച്ചു. (വിജ്ഞാപനം. 4.10.1894). എന്നിട്ടും പാതിരി സാഹിബ് മൗനമവലംബിക്കുകയും ഭീരുത്വം കാണി ക്കുകയും ചെയ്തപ്പോൾ നാലാമതൊരു വിജ്ഞാപനത്തിൽ സംഖ്യ 4000 രൂപയായി വർദ്ധിപ്പിച്ചു കൊണ്ട് ആത്മീയ സമര ത്തിനുള്ള ആഹ്വാനം ആവർത്തിച്ചു. ആ വിജ്ഞാപനത്തിൽ അയാളുടെ ആത്മാഭിമാനത്തെ തട്ടിയുണർത്തിക്കൊണ്ട് 'മറി യ(അ)മിൽ ഭൂജാതനായ മസീഹിനെക്കുറിച്ച് നിങ്ങളുടെ ദൃഷ്ടിയിൽ അല്പമെങ്കിലും ബഹുമാനമുണ്ടെങ്കിൽ ആ ബഹുമാനത്തിൻെറ പേരിൽ കള്ളം പറയുന്നവർക്ക് ദൈവ ശിക്ഷയുണ്ടാവട്ടെ എന്ന നിബന്ധനയോടെ സത്യം ചെയ്തു പറയേണമെന്ന് അല്ലാഹുവിൻെറ പേരിൽ ഞാൻ അഭ്യർഥി ക്കുന്നു' എന്നറിയിക്കുകയുണ്ടായി.

എന്നിട്ടും അയാൾ മൗനമവലംബിച്ചു കൊണ്ടിരുന്ന

പ്പോൾ ഹസ്രത്ത് മസീഹ് മൗഊദ്(അ) ഇപ്രകാരം പ്രസ്താവിച്ചു :

"ആഥം സത്യം ചെയ്തു പറയുകയാണെങ്കിൽ ഒരു ഉപാധിയുമില്ലാതെ ഒരു വർഷക്കാലത്തിന്നുള്ളിൽ അദ്ദേഹത്തിന്റെ വിധി നിർണായകമായിരിക്കും. അദ്ദേഹം സത്യം ചെയ്യാൻ സന്നദ്ധനാകുന്നില്ലെങ്കിലും അല്ലാഹു ഇത്തരം കുറ്റവാളികൾക്കു ശിക്ഷ കൊടുക്കാതെ വിട്ടുകളയുന്നതല്ല. കാരണം അയാൾ സത്യത്തെ മറച്ചുവെച്ചുകൊണ്ട് ലോകത്തെ വഞ്ചിക്കാനാണ് ഇച്ഛരിച്ചത്" (റൂഹാനി ഖസാഇൗൻ Vol:9. ഭാ. 114)

"അദ്ദേഹം സത്യം ചെയ്ത തീയ്യതിക്കു ശേഷം ഒരു വർഷം വരെ ജീവനോടെ സുരക്ഷിതനായിരിക്കുകയാണെങ്കിൽ പ്രസ്തുത പണം അദ്ദേഹത്തിന്റേതായിരിക്കും. അതിനുശേഷം ഇവരുടെ സമുദായം എനിക്കെന്തുതന്നെ ശിക്ഷ തരാൻ ഇച്ഛരിക്കുകയാണെങ്കിലും അതെനിക്കു തരട്ടെ. എന്നെ വാൾകൊണ്ടു വെട്ടിമുറിക്കുകയാണെങ്കിലും എനിക്കൊരാക്ഷേപവും ഉണ്ടാവുകയില്ല. എത്രതന്നെ കഠിനമേറിയ ഭൗതികശിക്ഷ തരുന്നെങ്കിലും അതേൽക്കുവാൻ ഞാൻ തയ്യാറാണ്. അദ്ദേഹം സത്യം ചെയ്തതിന്നു ശേഷം എന്റെ തന്നെ ഇൽഹാം അനുസരിച്ച് ഞാൻ കള്ളവാദിയായിത്തീരുകയാണെങ്കിൽ എനിക്കതിനേക്കാൾ വലിയൊരപമാനം വേറെന്താണുണ്ടാവുക." (സിയാഉൽ ഹഖ് ഭാ: 69)

1895ൽ പ്രസ്തുത ഗ്രന്ഥം പ്രസിദ്ധീകൃതമായി ഒരു വർഷത്തിനകം തന്നെ പാതിരി അബ്ദുല്ല ആഥം ഫിരോസ്പൂരിൽ ചരമമടയുകയാണുണ്ടായത്. അങ്ങിനെ ഇസ്ലാമിന്റെയും വി:ഖുർആന്റെയും ഹ:നബികരീം(സ:അ)ന്റെയും ബദ്ധവൈരിയായ ആ മനുഷ്യൻ എന്നെന്നേക്കുമായി ഒരു ദൃഷ്ടാന്തം അവശേഷിപ്പിച്ചുകൊണ്ട് ഈ ലോകത്തു നിന്നു തിരോധാനം ചെയ്തു

എന്നാൽ കൃസ്ത്യാനികളുടെ വക്കാലത്ത് പിടിച്ചുകൊ

ണ്ട് ഇശാഅത്തുകാരൻ പലതും പുലമ്പുന്നു. ഇയാൾ ഉന്നയി ച്ചിട്ടുള്ള ആക്ഷേപങ്ങൾ ഹ:മസീഹ് മൗഊദ്(അ)ൻെറ കാല ത്തുതന്നെ എതിരാളികൾ ഉന്നയിച്ചിട്ടുള്ളതും അപ്പോൾ തന്നെ മറുപടി നൽകപ്പെട്ടവയുമാണ്. പക്ഷെ ഇശാഅത്തു കാരന് സത്യം ഗ്രഹിക്കണമെന്ന ഉദ്ദേശ്യമല്ലല്ലോ ഉള്ളത്.

പതിനഞ്ചു മാസക്കാലം ആഥം മാനസികമായി വളരെയ ധികം വ്യഥ അനുഭവിക്കുകയും അതിഭയങ്കരമായ ദു:സ്വപ്ന ങ്ങൾ കണ്ട് ഭയവിഹ്വലനായിത്തീരുകയും അങ്ങിനെ അമൃത് സറിൽ നിന്നും ലുധ്യാനയിലേക്കും അവിടെ നിന്ന് ഫിറോസ് പൂരിലേക്കും ഓടിക്കൊണ്ടിരിക്കുകയും ചെയ്തു. തൽസംബ ന്ധമായി ഹ:മസീഹ്മൗഊദ്(അ) തൻെറ അൻവാറുൽ ഇസ് ലാം എന്ന ഗ്രന്ഥത്തിൽ പറയുന്നു :

"സശ്രദ്ധം ഓർമ്മിക്കേണ്ട ഒരു വസ്തുതയാണിത്. അതാ യത് ഹാവിയ എന്ന നരകത്തിൽ പതിക്കുമെന്ന് പ്രവചന ത്തിൽ പറയപ്പെട്ട പ്രകാരം അബ്ദുല്ല ആഥം തന്നെ സ്വകരങ്ങ ളാൽ പൂർത്തീകരിച്ചിരിക്കുന്നു. പലവിധത്തിലുള്ള ആപത്തു കളിലും പെട്ടു പരിഭ്രാന്തനായി ഭയാധിക്യത്താൽ അയാളുടെ ഹൃദയം പിടച്ചുകൊണ്ടിരുന്നു. യഥാർഥത്തിലുള്ള ഹാവിയ ഇതുതന്നെയായിരുന്നു. മരണശിക്ഷ അതിൻെറ പരിപൂർണ്ണ ദശയാണ്. എന്നാൽ മരണം സംഭവിക്കുമെന്ന് പ്രവചനത്തിൽ പറയുന്നില്ല. തീർച്ചയായും അദ്ദേഹം അനുഭവിച്ചുകൊണ്ടിരു ന്നത് ശരിക്കും ഒരു നരക ശിക്ഷയായിരുന്നു." (അൻവാറുൽ ഇസ്ലാം. ഭാ: 5,6)

ഈ കാലഘട്ടത്തിൽ ഭയങ്കര സർപ്പങ്ങൾ തന്നെ ദംശി ക്കാൻ വരുന്നതായും ആയുധധാരികളായ ഭയങ്കര സത്വങ്ങൾ ആക്രമിക്കാൻ വരുന്നതായും അയാൾ കണ്ടുകൊണ്ടിരുന്നു. ഇതിനെക്കുറിച്ച് ഇശാഅത്തുകാരൻ തൻെറ മനോവേദന ഇപ്രകാരം പ്രകടിപ്പിക്കുന്നു :

"മിർസയും അനുയായികളും തന്നെ വേട്ടയാടുകയാണെ ന്ന സത്യം അദ്ദേഹത്തെ ഭയപ്പെടുത്തി. അമൃതസറിൽനിന്നും ലുധിയാനയിലെ തൻെറ മരുമകൻെറ വീട്ടിലേക്കും പിന്നീട്

ഫിറോസ്പൂരിലെ മറ്റൊരു മരുമകൻെറ വീട്ടിലേക്കും ആഥം പാലായനം ചെയ്യാൻ നിർബ്ബന്ധിതനായി. 'നൂറെ അഫ്ശാനിൽ' അദ്ദേഹം അക്കാര്യം വിശദീകരിക്കുന്നു. അമൃതസറിലെ ത ൻെറ ഫ്ളാറ്റിലേക്ക് ഒരു വിഷപ്പാമ്പിനെ എടുത്തിട്ടുകൊണ്ട് മിർസയുടെ അനുയായികൾ ആചാര്യൻെറ പ്രവചനം പുലർത്താനുള്ള ശ്രമത്തിലാണെന്ന ആഥമിൻെറ പരാതിയെ മിർസാ സാഹിബ് പരിഹസിച്ചു തള്ളി" (സമഗ്രപഠനം ഭാ: 104)

എന്നാൽ ആഥമിൻെറ ആക്ഷേപങ്ങളെ നിഷേധിച്ച ഹഃമസീഹ് മൗഊദ്(അ) അപ്പോൾതന്നെ തൻെറ 'സിയാഉൽ ഹഖ്' എന്ന ഗ്രന്ഥത്തിൽ വിശദീകരിച്ച മറുപടി പ്രസിദ്ധീകരിക്കുകയുണ്ടായി. വിസ്താരഭയംനിമിത്തം ചില ഭാഗങ്ങൾ മാത്രം ഇവിടെ ഉദ്ധരിക്കുകയാണ് :

പ്രവചനത്തിൽ പറയപ്പെട്ട പ്രകാരംതന്നെ വന്നു ഭവിച്ചു എന്നു തെളിയും വിധം താൻ ഈ കാലഘട്ടത്തിൽ വളരെയധികം ഭയാക്രാന്തനും പരിഭ്രാന്തനും ആയിക്കഴിഞ്ഞുകൂടിയെന്ന് നൂർഅഫ്ശാൻ പത്രത്തിൽ ആഥം ഏറ്റു പറഞ്ഞിരിക്കുന്നു. ഏറ്റവും കഠിനമായ പരിഭ്രാന്തിക്കധീനനായി എന്നും ഓരോ നിമിഷവും തന്നെ ഭയപ്പെടുത്തുന്ന ഭയാനകരൂപങ്ങൾ ദൃശ്യമായിക്കൊണ്ടിരിക്കുന്നുവെന്നും പറഞ്ഞു കൊണ്ടുള്ള അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ ഈ യാഥാർഥ്യത്തെ തെളിയിച്ചുകൊണ്ടിരുന്നു.........

"ആഥമിൻെറ ഹൃദയം പ്രവചനത്തെക്കുറിച്ചു വളരെയധികം പ്രഭാവിതമായിരുന്നു. എപ്പോഴും കഠിനമായ ഭയം അദ്ദേഹത്തെ പിടികൂടിക്കൊണ്ടിരുന്നു. അത്കൊണ്ട് ഭയാനകമായ ദൃശ്യങ്ങൾ അദ്ദേഹത്തിൻെറ കൺമുമ്പാകെ ചലിച്ചുകൊണ്ടിരുന്നു. അയാളുടെ ഭീതിജനകമായ അവസ്ഥ കാരണം ഭയങ്കര സർപ്പങ്ങളായി അദ്ദേഹത്തിനു ദൃശ്യമായിക്കൊണ്ടിരുന്നു....."

"ആഥം സാഹിബ് അമൃത്സറിൽനിന്നും പഠിപ്പിച്ചു വിട

പ്പെട്ട സർപ്പത്തിൻെറ ആക്രമണത്തെ ഭയന്നുകൊണ്ട് ലുധിയാനയിൽ തൻെറ മരുമകൻെറ വീട്ടിൽ അഭയം തേടി. ഈ സ്ഥലത്തും ഭയാനകമായ ദൃശ്യങ്ങൾ കണ്ട് അദ്ദേഹം ഭയചികിതനായിക്കൊണ്ടിരുന്നു. ഈ പ്രാവശ്യം അദ്ദേഹം കണ്ടത് ചില ആയുധധാരികൾ അമ്പുകളേന്തി തന്നെ ആക്രമിക്കാൻ വരുന്നതായിട്ടായിരുന്നു. അദ്ദേഹം താമസിക്കുന്ന ബംഗ്ലാവിൽ അവർ നുഴഞ്ഞു കയറി ആക്രമിക്കുന്നതായിട്ട്. ഈ ദൃശ്യം കണ്ട അദ്ദേഹം ഭയന്നു നിലവിളിച്ചുകൊണ്ടിരുന്നതായി വിശ്വാസയോഗ്യമായി ഞങ്ങൾക്കറിയാൻ സാധിച്ചു. ഇങ്ങനെയൊക്കെയായിട്ടും തന്നെ മനുഷ്യർ വന്നു ആക്രമിക്കുന്നതായി അദ്ദേഹം ഒരു പ്രസ്താവന പോലും പുറപ്പെടുവിച്ചില്ല. മറിച്ച് ഒരദൃശ്യകരത്തെക്കുറിച്ചുള്ള ഭീതി അദ്ദേഹത്തിൻെറ മുഖത്തു എപ്പോഴും കാണപ്പെട്ടിരുന്നു. അങ്ങിനെ ആ ബംഗ്ലാവിൽ താമസിക്കുവാനും അയാൾ ഭയപ്പെട്ടു തുടങ്ങി. സായുധരായ പോലീസുകാരും കാവൽക്കാരും രാപ്പകൽ ഉണ്ടായിട്ടും സുരക്ഷിതമായ ബംഗ്ലാവിൽ ആയുധമേന്തി അനായാസേന ആക്രമിക്കാൻ വരുന്നവരെ പിടിക്കാനോ അവരെ തിരിച്ചറിയാനോ അവർ ഏതു ഭാഗത്തുനിന്നു വന്നു ഏതു വഴിക്കു മടങ്ങിച്ചെന്നുവെന്ന് മനസ്സിലാക്കാനോ സാധിച്ചിട്ടില്ല. ഇത്തരത്തിലുള്ള ഭയജനകമായ ബംഗ്ലാവിൽ അദ്ദേഹത്തിനെങ്ങിനെ താമസിക്കാൻ സാധിക്കും?......"

ആഥമിന്നും കൂട്ടർക്കും അമൃത്സറിൽ അയാൾക്കു ദൃശ്യമായ പാമ്പിനെ പിടിക്കാനോ കൊല്ലാനോ സാധിക്കാത്തതുപോലെതന്നെ പോലീസിൻെറ സുശക്തമായ സംരക്ഷണവും മരുമകൻെറ സൂക്ഷ്മമായ ഏർപ്പാടുകളും ഉണ്ടായിട്ടും അക്രമികളെ പിടികൂടാനും സാധിച്ചില്ല.

ആഥമിനെപ്പോലുള്ള അനുഭവസ്ഥനായ ഒരു ഗവൺമെൻറുദ്യോഗസ്ഥന്ന് ഒരു ദീർഘകാലം എക്സ്ട്രാ അസിസ്റ്റൻറായി ഉദ്യോഗം വഹിച്ച് റിട്ടയർ ചെയ്ത ഒരു മനുഷ്യന്ന് ക്രിമിനൽ നിയമത്തെ പ്രയോജനപ്പെടുത്താൻ കൂടി തോന്നിയില്ല എന്നു പറയുന്നത് അദ്ഭുതകരമായിരിക്കുന്നു. തന്നെ വധിക്കുവാനുള്ള ശ്രമം നടന്നിട്ടും അദ്ദേഹം ഒരു കോടതിയെ

യും സമീപിച്ചില്ല........ഈ സംഭവത്തെക്കുറിച്ച് പത്രങ്ങളിൽ ഒരു പ്രസ്താവന നടത്താനും അയാൾ മിനക്കെട്ടില്ല. കാരണം ഇതൊക്കെ ദൈവിക ഏർപ്പാടുകളാണെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു.........എന്നിരുന്നാലും ഈ മൗനം നിഷ്പ്രയോജനമാണ്. കാരണം അല്ലാഹു കുറ്റവാളികളെ ശിക്ഷകൊടുക്കാതെ വിട്ടുകളയുന്നതല്ല. വിവരം കെട്ട പാതിരിമാരുടെ എല്ലാ ജല്പനങ്ങളും ആഥമിൻെറ പിരടിയിലാണു വന്നു ചേരുക. ആഥം മൗനമവലംബിച്ചും സത്യം ചെയ്യാൻ തയ്യാറാകാതെയും താൻ യഥാർഥത്തിൽ പശ്ചാതപിച്ചിരുന്നുവെന്നു വ്യക്തമാക്കുകയാണ് ചെയ്തത്. അദ്ദേഹത്തിന്നനുഭവപ്പെട്ട മൂന്നു ആക്രമണങ്ങളുടെ സംഭവഘടനകളും മനസ്സിലാക്കിത്തരുന്നത് ആ ആക്രമണങ്ങൾ മനുഷ്യരിൽ നിന്നുണ്ടായവയല്ലെന്നാണ്. എന്നിരുന്നാലും അയാൾ യാഥാർഥ്യത്തെ വിളംബരപ്പെടുത്താത്ത കാരണത്താൽ അല്ലാഹുവിൻെറ കോപത്തിൽ നിന്നും രക്ഷപ്പെടാൻ സാധ്യമല്ല.

പ്രസ്തുത മൂന്നു ആക്രമണങ്ങളും അഹ്മദിയ്യാ ജമാഅത്ത് ചെയ്യിച്ചതാണെന്നുള്ള കുറ്റാരോപണം അഹ്മദികളുടെ ഈമാനെയും യഖിനെയും ബലപ്പെടുത്തുവാനും ആഥം വ്യാജനാണെന്നു സ്ഥാപിക്കുവാനും . ഉള്ളതായിത്തീർന്നിരിക്കുന്നു. കാരണം നമ്മുടെ ജമാഅത്തിലുള്ള ഓരോ ആളും ഇത്തരത്തിലുള്ള ഒരാക്രമണത്തിന്നു ആർക്കും പ്രചോദനം നൽകിയിട്ടില്ലെന്നു പരിപൂർണ്ണമായി വിശ്വസിക്കുന്നവരാണ്. ഇത്തരത്തിലുള്ള വൃത്തികെട്ട മോശമായ ആ[illegible]ന ജമാഅത്തിൽ നടന്നിട്ടേ ഇല്ലതന്നെ.

പഠിപ്പിക്കപ്പെട്ട കരിനാഗത്തെ പരിശീലിപ്പിച്ചുകൊണ്ട് ആഥമിനെ കടിപ്പിക്കുവാനായി അയാളുടെ ബംഗ്ലാവിൽ കൊണ്ടിടേണമെന്നും അവിടെ അവസരം ലഭിച്ചില്ലെങ്കിൽ ലുധിയാനയിൽ ചെല്ലണമെന്നും അവിടെയും ഒത്തില്ലെങ്കിൽ ഫിറോസ്പൂരിൽ ചെന്നു കാര്യം സാധിക്കണമെന്നും ആരോടെങ്കിലും ആരെങ്കിലും നിർദ്ദേശിച്ചിരുന്നോ എന്ന് എൻെറ ജമാഅത്തിൽപ്പെട്ട ഓരോ ആളോടും ഞാൻ ചോദിക്കുകയാണ്. ആരെങ്കിലും ആർക്കെങ്കിലും അങ്ങിനെയുള്ള നിർദ്ദേശം

കൊടുത്തതിനു ശേഷം ആ ആൾ അതു വെളിപ്പെടുത്താതെ മറച്ച് പിടിക്കുകയാണെങ്കിൽ അത് കടുത്ത വിശ്വാസവഞ്ചന (ബേഈമാൻ) ആയിരിക്കും. മുരീദുമാർക്ക് (ശിഷ്യന്മാർക്ക്) തങ്ങളുടെ മുർശിദിനോട് (ആത്മീയ ഗുരുവിനോട്) യഥാർഥ ത്തിലുള്ള വിശ്വാസവും കൂറും ഭക്തിയും സത്യത്തിൻെറയും വിശ്വസ്തതയുടെയും അടിസ്ഥാനത്തിലാണുണ്ടാവുന്നത്. അസത്യത്തിലും വഞ്ചനയിലും ഗൂഢാലോചനയിലും അല്ല.

യാഥാർഥ്യം ഇതായിരിക്കെ നമ്മുടെ മുരീദുമാരിൽ ആരെങ്കിലും നമ്മുടെ നിർദ്ദേശമനുസരിച്ച് അല്ലെങ്കിൽ സ്വയം തന്നെ ആഥമിനെ ആക്രമിക്കുവാനായി അമൃത്സറിലും ലുധി യാനയിലും ഫിറോസ്പൂരിലും പോയിരുന്നോ എന്നു ചോദി ക്കുകയാണെങ്കിൽ തീർച്ചയായും ആരും പോയിരുന്നില്ലെന്നും അങ്ങനെയുള്ള ഏറ്റവും മോശമായ നിർദ്ദേശം ആർക്കും കൊടുക്കപ്പെട്ടിട്ടില്ലെന്നും ഓരോ അഹ്മദിക്കും പറയാൻ സാധിക്കും. അങ്ങിനെയുള്ള നിർദ്ദേശം ആർക്കെങ്കിലും കൊടുക്കപ്പെട്ടിരുന്നെങ്കിൽ ജമാഅത്തിലുള്ള എല്ലാ അംഗ ങ്ങൾക്കും അല്ലെങ്കിൽ ഭൂരിപക്ഷം പേർക്കും അത് അറിയാവു ന്നതായിരിക്കും.

നാം ജമാഅത്തിലെ എല്ലാ സഹോദരന്മാരോടും നിങ്ങ ളിൽ ആരെങ്കിലും ഈ അനുചിതമായ ആലോചനയിൽ പങ്കു ചേർന്നിരുന്നോ അല്ലെങ്കിൽ ആഥമിനെ കൊലചെയ്യുവാനാ യി അയക്കപ്പെട്ടിരുന്നോ എന്നു ചോദിക്കുകയാണെങ്കിൽ ഇത്തരത്തിലുള്ള ആരോപണം തികച്ചും വ്യാജമാണെന്ന് അവ രുടെ ഹൃദയങ്ങൾ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതായിരി ക്കും.......

ക്രിസ്ത്യാനികൾക്കു റാൻ മൂളുന്ന ഭൗതികവാദികളായ മൗലവിമാർ ഞങ്ങളോടുള്ള ശത്രുത കാരണമായി തങ്ങളുടെ മുഖത്ത് എന്തിനാണു കരിവാരി തേക്കുന്നത്? ഈ കറുത്ത മുഖവും കൊണ്ടാണോ നാളെ (മഹ്ശറയിൽ) ഇക്കൂട്ടർ ഹസ്രത്ത് നബികരീം(സ) തിരുമേനിയുടെ തിരുമുമ്പിൽ ഹാജരാവുന്നത്? ആ പുണ്യാത്മാവിൻെറ മതത്തെ കളവാ

ക്കുന്നതിന്നാണല്ലൊ ഇവർ അവരോടു ചേർന്നിരിക്കുന്നത്! അവരുടെ പക്കൽ ആഥം യഥാർഥത്തിൽ സത്യവാനാണെ ങ്കിൽ ഇവർ ആണയിട്ടു പറയാൻ സന്നദ്ധരാണോ? ഈ പ്രാർഥനാസമരത്തിൽ സത്യം ചെയ്യുന്നതിൽനിന്ന് ആഥം പിന്മാറിയതുതന്നെ അയാൾക്കേർപ്പെട്ട ഒരു മരണമായിരു ന്നു. തെളിവുകളാലും ദൃഷ്ടാന്തങ്ങളാലും അയാൾക്കു ഒരു വിധത്തിലുള്ള മരണംതന്നെ വന്നുഭവിച്ചിരുന്നു. അയാൾക്ക് ഒരിക്കലും തൻെറ ഉത്തരവാദിത്വത്തിൽ നിന്നും തലയൂരു വാൻ സാധിക്കുന്നതല്ല. ശാരീരികമായ മരണത്തിൽനിന്നും അയാൾക്കു മുക്തനാകുവാൻ സാധ്യമല്ലതന്നെ.

ഖേദകരമെന്നു പറയട്ടെ ചില മൗലവിമാരും അവരുടെ അയോഗ്യരായ നാമമാത്ര മുസ്ലിംശിഷ്യന്മാരും തങ്ങളുടെ സ്വാഭാവികമായ ദുർഗുണങ്ങൾ കാരണമായി സത്യത്തെ ആവർത്തിച്ചാവർത്തിച്ചു നിഷേധിച്ചു കൊണ്ട് ഇസ്ലാമിന്നെതി രിൽ പാതിരിമാരേക്കാൾ ഒട്ടും കുറഞ്ഞവരല്ല എന്നു തെളിയി ക്കുകയാണുണ്ടായത്." (സിയാഉൽ ഹഖ്)

ആഥമിൻെറ ഫ്ളാറ്റിലേക്ക് വിഷപ്പാമ്പിനെ ഇടാനും ആയുധം ധരിച്ച് ആക്രമിക്കാനും ഹ:അഹ്മദ്(അ) ൻെറ അനുയായികൾ ചെന്നിരുന്നുവെങ്കിൽ ആഥമിൻെറ പോലീ സുകാരും കാവൽക്കാരും അവരെ പിടികൂടേണ്ടതായിരുന്നു. 'ആചാര്യൻെറ പ്രവചനം പുലർത്താൻ ശ്രമിച്ച അനുയായിക ളെ അങ്ങനെ അന്നേ കൈയ്യോടെ പിടിച്ചിരുന്നെങ്കിൽ ഇശാ അത്തുകാരന് ഇന്നിത്ര പാടുപെടേണ്ടിവരുമായിരുന്നില്ല! പക്ഷെ എന്തു ചെയ്യാൻ! ദൈവിക ശാപമേറ്റ് ഭയാക്രാന്തനാ യിത്തീർന്ന ആഥം കണ്ടതൊക്കെ മിഥ്യയായിരുന്നു. എങ്കിലും അന്നു ഇശാഅത്തുകാരനുണ്ടായിരുന്നെങ്കിൽ ഒരു കൈ നോക്കുകതന്നെ ചെയ്യുമായിരുന്നു.

ഹ:അഹ്മദ്(അ)ൻെറ ഈ വിശദീകരണങ്ങളിൽനിന്ന് ആക്ഷേപങ്ങളിൽ എത്രമാത്രം കഴമ്പുണ്ടെന്നു നിഷ്പക്ഷബു ദ്ധികൾക്കു മനസ്സിലാക്കാവുന്നതാണ്. ഇസ്ലാമിൻെറ വിരയോ ദ്ധാവിനോടേറ്റുമുട്ടിയ ആഥം നശിച്ചു നാമാവശേഷമായി.

വിജയശ്രീലാളിതനായ ഹ:അഹ്മദ്(അ)ൻെറ യശസ്സ് നാൾക്കു നാൾ വർദ്ധിച്ചു വരുന്നു.

താൻ 15 മാസക്കാലം പശ്ചാത്തപിച്ചു മാനസാന്തരപ്പെടുകയും ഇസ്ലാമിനെയും മുഹമ്മദ് നബി(സ)യെയും ആക്ഷേപിക്കാതിരിക്കുകയും ചെയ്തതിനെ നിഷേധിച്ചുകൊണ്ട് അബ്ദുല്ല ആഥം സത്യം ചെയ്തു പറയുകയാണെങ്കിൽ ഒരു വർഷത്തിനകം അയാൾ ദൈവിക ശിക്ഷക്കു പാത്രമാകുന്നതാണെന്നും അല്ലാത്തപക്ഷം താൻ 4000/=രൂപ പിഴ നൽകാമെന്നും തനിക്കെതിരെ വിധിക്കുന്ന എത്ര കഠിനശിക്ഷയും ഏറ്റു കൊള്ളാമെന്നും ഹ:അഹ്മദ്(അ) പ്രഖ്യാപിച്ചപ്പോൾ ആഥം സത്യം ചെയ്യാൻ കൂട്ടാക്കാതെ മൗനമവലംബിച്ചിരിക്കുകയാണല്ലൊ ചെയ്തത്. അയാൾക്കു അതിനുള്ള ആത്മധൈര്യമുണ്ടായിരുന്നില്ല. എന്നാൽ അയാളുടെ കേസു വാദിക്കാൻ ഒരുങ്ങിപ്പുറപ്പെട്ടിട്ടുള്ള ഇശാഅത്തുകാരൻ സമർപ്പിക്കുന്ന വക്കീൽ പോയിൻറ് മുസ്ലിംകൾക്കു പന്നിമാംസം പോലെ ക്രിസ്ത്യാനികൾക്കു സത്യം ചെയ്യൽ നിഷിദ്ധമാണെന്നതിനാലായിരുന്നു ആഥം സത്യം ചെയ്യാതിരുന്നതെന്നാണ്. (സ.പ. ഭാ:11)

എന്നാൽ ഒരു കാര്യത്തെ സ്ഥാപിക്കാൻ സത്യം ചെയ്യുന്നത് ബൈബിളിൻെറ അധ്യാപനമനുസരിച്ച് നിഷിദ്ധമല്ലെന്ന് ഹ:അഹ്മദ്(അ) നേരത്തെ തന്നെ മറുപടി നൽകിയിരുന്നു. ആ മഹാത്മാവ് ഇപ്രകാരം പറയുന്നു :

"വാസ്തവത്തിൽ ഇവരുടെ മതത്തിൽ സത്യം പറയൽ നിഷിദ്ധമായ ഒന്നാണെങ്കിൽ ഞങ്ങൾ അദ്ദേഹത്തെ സത്യം ചെയ്യുന്നതിൽ നിന്നും വിമുക്തനാക്കുമായിരുന്നു. എന്നാൽ ഞങ്ങൾ 4-ാം നമ്പർ വിജ്ഞാപനത്തിൽ ഇവരുടെ മഹാന്മാർ സത്യം ചെയ്തിരുന്നതായി സ്ഥാപിച്ചുകൊടുക്കുകയുണ്ടായി. ഇവരുടെ പൗലൂസ് അപ്പോസ്തലനും സത്യം ചെയ്യുന്നതിൽ നിന്നും വിട്ടുനിന്നിരുന്നില്ല. പൗലൂസിൽ നിന്ന് മുഖം തിരിക്കുന്നത് കൃസ്ത്യാനികൾക്ക് നിഷിദ്ധവും അവരുടെ വിശ്വാസത്തിനു വിരുദ്ധവും ആയ ഒന്നാണ്. ഇത്തരം സത്യങ്ങളുടെ

വിവരണത്തെക്കുറിച്ച് നമ്മുടെ 27.10.1894ലെ വിജ്ഞാപന ത്തിൽ നിങ്ങൾ വായിക്കേണ്ടതാണ്. അതിൽ സുവിശേഷ ത്തിൽ (ഇഞ്ചിലിൽ)നിന്നും ബൈബിളിൽനിന്നും ഉദ്ധരണികൾ കൊടുത്തിട്ടുണ്ട്. എന്നാൽ ആഥം സാഹിബ് താൻ വിശ്വസി ക്കുന്ന ഇഞ്ചിലിന്ന് ഒരു പ്രാധാന്യവും നൽകുകയില്ല. കാരണം അദ്ദേഹത്തിൻെറ ഹൃദയത്തിൽ കുടികൊണ്ടിരുന്ന ഭയവും ഭീതിയും തന്നെ. തന്നെ ആക്രമിക്കുന്നതായ ദൃശ്യം അദ്ദേഹം മൂന്നു പ്രാവശ്യം കാണുകയുണ്ടായി. ആഥം സാഹിബ് തങ്ങ ളുടെ മുഖത്ത് കരിവാരിത്തേക്കുകയാണെന്നു മനസ്സിലാക്കി യ പാതിരിമാർ വ്യാകുലരായിത്തീരുകയും അവരിൽപ്പെട്ട ഡോക്ടർ ക്ലാർക്ക് തികച്ചും അവിശ്വസ്തത കാണിച്ചുകൊണ്ട് കൃസ്തുമതത്തിൽ സത്യം ചെയ്യുക എന്നത് മുസ്ലിംകൾക്ക് 'പന്നിയിറച്ചി തിന്നുന്നതുപോലെ നിഷിദ്ധമാണെന്നു കാണിച്ച് വിജ്ഞാപനം പ്രസിദ്ധപ്പെടുത്തുകയുമുണ്ടായി. എന്നാൽ ലജ്ജയുടെ വൈരിയായ ഈ മനുഷ്യന് ഇഞ്ചിലിനെക്കുറി ച്ചോ പത്രോസിനെക്കുറിച്ചോ പൗലൂസിനെക്കുറിച്ചോ അല്പ മെങ്കിലും ബഹുമാനചിന്തയുണ്ടായില്ല. ഈ ഉദാഹരണം ശരി യാണെന്നുവെച്ചാൽ പിന്നെ പൗലൂസിൻെറ വിശ്വാസം ശരിയ ല്ലെന്നു പറയേണ്ടിവരും. കാരണം ഈ ദുഷിച്ച കാര്യത്തെ ഒന്നാമതായി ഉപയോഗിച്ചത് അദ്ദേഹമായിരുന്നു.

പന്നിയെ ഹലാലാണെന്നു കരുതുന്ന മുസൽമാൻ കാഫിറാണെന്നും അതിനെ ഭുജിക്കുന്നയാൾ ഫാസിഖാണെ ന്നും എല്ലാ വിഭാഗം മുസ്ലിംകളും കരുതുന്നു. അങ്ങിനെയിരി ക്കെ ഹസ്രത്ത് പൗലൂസിനെക്കുറിച്ചു ഡോ. ക്ലാർക്കിൻെറ അഭിപ്രായമെന്താണെന്നും പ്രസ്തുത (കാഫിർ എന്നും ഫാസിഖ് എന്നുമുള്ള) സംബോധനകളിൽ ഏതാണെന്നദ്ദേ ഹത്തിന്നു നൽകേണ്ടതെന്നും ഞങ്ങൾക്കു പറഞ്ഞു തരിക.

സത്യമായ കാര്യങ്ങളെ മറച്ചുവെക്കുന്നത് അവിശ്വാസി കളുടെയും ശപിക്കപ്പെട്ടവരുടെയും പ്രവൃത്തിയാണ്. പൗലൂ സും പത്രോസും സത്യം ചെയ്തിരുന്നു എന്നത് യാഥാർഥ്യമ ല്ലേ? ഭോഷ്കൻ സത്യം ചെയ്യുന്നില്ല എന്നത് സങ്കീർത്തനത്തി

ലുള്ള വചനമാണ്. *

ആഥം മാത്രമാണ് സത്യം ചെയ്യുന്നതിൽ നിന്നും മോചിതനായിരിക്കുന്നത്. മറ്റുള്ള കൃസ്തീയരായ മഹാത്മാക്കളെല്ലാം പന്നിയെ ഭുജിച്ചിരുന്നുവെന്നാണോ ഞങ്ങൾ കരുതേണ്ടത്? ഇപ്പോഴും ഇത്തരത്തിലുള്ള പന്നിഭോജനം നടത്താതെ (സത്യം ചെയ്യാതെ) ഒരുന്നത പദവിയും ഒരു കൃസ്തീയനും ലഭ്യമല്ല എന്നത് വാസ്തവമല്ലേ? (റൂഹാനി ഖസായിൻ Vol : 9 പേജ് : 272, 273)

ചുരുക്കത്തിൽ ഇസ്‌ലാമിൻെറയും ഹസ്രത്ത് മുഹമ്മദു മുസ്തഫാ(സ) തിരുമേനിയുടെയും സത്യത്തെയും മാഹാത്മ്യത്തെയും തെളിയിക്കുവാനായി ഹസ്രത്ത് അഹ്മദ്(അ) ഇസ്ലാമിൻെറ ബദ്ധവൈരിയായിരുന്ന പാതിരി ആഥമിനെക്കുറിച്ച് ചെയ്ത വഅ്ദിൻെറ അടിസ്ഥാനത്തിലുള്ള പ്രവചനം പരിപൂർണ്ണമായും പുലർന്നിരിക്കുന്നു എന്നത് നിസ്സംശയമാണ്. ഹസ്രത്ത് അഹ്മദ്(അ) ഇപ്രകാരം പ്രസ്താവിക്കുന്നു :

" 23-ാമത്തെ തെളിവ് ഡപ്യൂട്ടി അബ്ദുല്ലാഹ് ആഥമിനെക്കുറിച്ച് വളരെ വ്യക്തമായിപ്പുലർന്ന പ്രവചനമാണ്. യഥാർഥത്തിൽ ഇത് രണ്ടു പ്രവചനങ്ങളായിരുന്നു. ഒന്നു അയാൾ 15 മാസങ്ങൾക്കകം മരണപ്പെടുമെന്നതാണ്. മറ്റൊന്ന് അയാൾ ഹസ്രത്ത് നബികരീം(സ) തിരുമേനിയെക്കുറിച്ച് (നൗഊദുബില്ലാഹ്) ദജ്ജാൽ എന്നെഴുതിയതിൽ നിന്നും പശ്ചാത്തപിക്കുകയാണെങ്കിൽ 15 മാസങ്ങൾക്കകം മരണപ്പെടുകയില്ല എന്നതാണ്. തത്സംബന്ധമായി ഞാൻ ആദ്യം തന്നെ എഴുതി പ്രസിദ്ധപ്പെടുത്തിയിരുന്നു. ഈ പ്രവചനത്തിൻെറ അടിസ്ഥാനമിതാണ്. അതായത് അയാൾ തൻെറ അൻദ്രൂനയെ ബൈബിൾ എന്ന ഗ്രന്ഥത്തിൽ നമ്മുടെ നബികരീം(സ) തിരുമേനിയെക്കുറിച്ച് ദജ്ജാൽ എന്നു പറഞ്ഞിരു

* എന്നാൽ രാജാവ് ദൈവത്തിൽ സന്തോഷിക്കും. അവൻെറ നാമത്തിൽ സത്യം ചെയ്യുന്നതെല്ലാം പുകഴും. എങ്കിലും ഭോഷ്ക് പറയുന്നവരുടെ വായ് അടഞ്ഞു പോകും. (സങ്കീർത്തനങ്ങൾ 63 : 11)

ന്നു. ഈ പ്രവചനത്തിൽ ആഥം മരണപ്പെടുന്നതിന്നു 15 മാസത്തെ അവധി കൊടുക്കപ്പെട്ടിരുന്നെങ്കിലും അതിൽ ഒരു നിബന്ധനയുണ്ടായിരുന്നു. "അയാൾ പശ്ചാത്തപിച്ച് സത്യത്തിലേക്കു പിന്തിരിയുന്നില്ലെങ്കിൽ" എന്ന് ആഥം അതേ സ്ഥലത്തുവെച്ചു തന്നെ പശ്ചാത്തപിക്കുകയും വളരെ വിനീതനായി നാവ് നീട്ടിക്കൊണ്ട് രണ്ടു കൈകളും കാതുകളിൽ വെച്ച്, ദജ്ജാൽ എന്നു പറഞ്ഞതിനെക്കുറിച്ച് പശ്ചാത്താപം പ്രകടിപ്പിക്കുകയുണ്ടായി. തദവസരത്തിൽ 60 ഓ 70 ഓ ആളുകൾ സാക്ഷികളായിട്ടുണ്ടായിരുന്നു. അവരിൽ പകുതി ഭാഗം കൃസ്തീയരും പകുതി ഭാഗം മുസ്ലീംകളുമായിരുന്നു. എൻെറ അഭിപ്രായത്തിൽ അവരിൽ അമ്പതിൽ ചില്വാനം പേർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. അതിന്നുശേഷം മരണംവരെ ഇത്തരത്തിലുള്ള വാക്കുകൾ അയാളുടെ വായിൽ നിന്നും പുറപ്പെട്ടിട്ടില്ല. അങ്ങനെ 60, 70 ആളുകൾക്കു മദ്ധ്യെ വളരെ വ്യക്തമായ രീതിയിൽത്തന്നെ ആഥം പശ്ചാത്തപിച്ചിട്ടും അങ്ങിനെ ചെയ്തില്ലെന്നു പറയുന്നത് എത്രമാത്രം തെമ്മാടിത്തവും അധർമ്മവുമാണ്. ദജ്ജാൽ എന്ന പദത്തിൽ ദൈവകോപം അങ്ങേയറ്റം അടങ്ങിയിരിക്കുന്നു. ആ പദത്തിൻെറ അടിസ്ഥാനത്തിലായിരുന്നു പ്രവചനം. അത്തരം പദപ്രയോഗം നടത്തിയതിൽ നിന്നും വിരമിക്കുക എന്നതാണു നിബന്ധന. അയാൾ മുസ്ലിം ആകേണം എന്നു പ്രവചനത്തിൽ എവിടെയും പറഞ്ഞിരുന്നില്ല. അയാൾ വളരെ വിനയാന്വിതനായി പശ്ചാത്തപിച്ചപ്പോൾ ദൈവവും അയാളോടു കാരുണ്യം കാണിച്ചു. ആഥം ഇസ്ലാംമതം സ്വീകരിക്കുന്നതുവരെ നാശത്തിൽ നിന്നു മുക്തനല്ല എന്നതു പ്രവചനത്തിൻെറ ഉദ്ദേശ്യമല്ല. കാരണം ഇസ്ലാമിനെ നിഷേധിക്കുന്നതിൽ എല്ലാ കൃസ്ത്യാനികളും പങ്കാളികളാണ്. ദൈവം ഇസ്ലാമിന്നു വേണ്ടി ആരെയും നിർബന്ധിക്കുന്നില്ല. ഒരാൾ ഇസ്ലാംമതം സ്വീകരിക്കുന്നതുവരെ ഒരു കാലപരിധിക്കുള്ളിൽ അയാൾ മരണപ്പെടും എന്നു പ്രവചിക്കുന്നത് ബുദ്ധിഹീനമായ കാര്യമാണ്. ഇസ്ലാമിൻെറ നിഷേധികളെക്കൊണ്ട് ലോകം നിറഞ്ഞിരിക്കുകയാണ്. ഇസ്ലാമിനെ നിഷേധിക്കുന്നതുകൊണ്ടു മാത്രം ലോകത്ത് ആപത്തുണ്ടാകുന്നതല്ല. അതിനെക്കുറിച്ചുള്ള ചോദ്യം ഖിയാമംനാളിലേ ഉണ്ടാവുകയുള്ളൂ. ഈ കാര്യം ഞാൻ പലവുരു പ്രസ്താവിച്ചിട്ടുള്ളതാണ്.

ആഥം ഇസ്ലാംമതത്തെ നിഷേധിച്ചതുകൊണ്ടുമാത്രം അയാളുടെ മരണത്തെക്കുറിച്ചു പ്രവചിക്കാൻ മറ്റുള്ളവർക്കില്ലാത്ത എന്തു പ്രത്യേകതയാണ് അയാൾക്കുണ്ടായിരിക്കുന്നത്? പ്രസ്തുത പ്രവചനത്തിനു നിദാനമായിട്ടുണ്ടായത് നബികരീം(സ) തിരുമേനിയെക്കുറിച്ച് അയാളുടെ ദജ്ജാൽ എന്ന പദപ്രയോഗമായിരുന്നു. മാന്യന്മാരടങ്ങിയ 60,70 ആളുടെ ഒരു സദസ്സിൽ വെച്ച് അയാളതിൽ നിന്നും പശ്ചാത്തപിച്ച് മടങ്ങുകയുണ്ടായി. പ്രസ്തുത പദപ്രയോഗത്തെക്കുറിച്ച് പശ്ചാത്തപിച്ച് മടങ്ങിയെന്നു മാത്രമല്ല അതിന്നു ശേഷം ദു:ഖാകുലനും, ഭയാക്രാന്തനുമായി കരഞ്ഞും വിലപിച്ചും കൊണ്ടുമിരുന്നു. അങ്ങിനെ ദൈവികകാരുണ്യത്തിന്ന് അയാൾ പാത്രീഭൂതനായി. അങ്ങിനെ അയാളുടെ മരണത്തിന്നും കുറച്ചു കാലതാമസമുണ്ടായി. എൻെറ ജീവിതകാലത്തു തന്നെ അയാൾ മരണമടഞ്ഞു. ഒരു മുബാഹലയുടെ രൂപത്തിലുള്ള ചർച്ചയ്ക്കുശേഷം തൻെറ മരണം മുഖേന താൻ വ്യാജനാണെന്നയാൾ സ്ഥാപിക്കുകയുണ്ടായി. എന്നിട്ടും പ്രസ്തുത പ്രവചനം പൂർത്തിയായിട്ടില്ലെന്നാണോ പറയുന്നത്? എത്ര വ്യക്തമായ അടയാളങ്ങൾ ഉണ്ടായിട്ടും ആക്ഷേപങ്ങളിൽ നിന്നും വിരമിക്കാത്തവരുടെ ഹൃദയങ്ങളിൽ ദൈവത്തിൻെറ ശാപമുണ്ടാകും. അവർ ആഗ്രഹിക്കുകയാണെങ്കിൽ ആഥമിൻെറ പശ്ചാത്താപത്തെക്കുറിച്ച് സാക്ഷ്യം നൽകുവാൻ ഇപ്പോൾ 40ലധികം സാക്ഷികളെ ഞാൻ സമർപ്പിക്കുന്നതാണ്. അതുകൊണ്ടാണല്ലൊ അയാൾ (താൻ തൗബാചെയ്തിട്ടില്ലെന്നു) സത്യം ചെയ്തു പറയാതിരുന്നത്. എന്നാൽ എല്ലാ കൃസ്ത്യാനികളും സത്യം ചെയ്യാറുണ്ടായിരുന്നു. ഹ:ഈസാ മസീഹും സ്വയം സത്യം ചെയ്തിരുന്നു. ഈ വിവാദം ഇപ്പോൾ ദീർഘിപ്പിക്കേണ്ടതില്ല. ആഥം ഇപ്പോൾ ജീവനോടുകൂടി ഇല്ല. അയാൾ മരണപ്പെട്ടു പതിനൊന്നിലധികം വർഷങ്ങളായി!" (ഹഖീഖത്തുൽ വഹ്‌യ് 213, റൂഹാനീ ഖസായിൽ Vol : 22 പേജ്: 222, 223)

പാതിരി അബ്ദുല്ലാ ആഥമിനെക്കുറിച്ച് ഹ:അഹ്മദ്(അ) ചെയ്ത പ്രവചനത്തിൻെറ യാഥാർഥ്യവും അതിൻെറ പുലർച്ചയും ഇങ്ങനെയാണ്. എന്നാൽ കണ്ണുകളിലും കാതുകളിലും ദജ്ജാലിയ്യത്തിൻെറ തിരശ്ശീല വീണവർക്ക് ഈ യാഥാർഥ്യം

മനസ്സിലാവുകയില്ല. 'വ്യക്തമായ അടയാളങ്ങൾ ഉണ്ടായിട്ടും ആക്ഷേപങ്ങളിൽനിന്നും വിരമിക്കാത്തവരുടെ ഹൃദയങ്ങളിൽ അല്ലാഹുവിൻെറ ശാപമുണ്ടാകും' എന്ന വാഗ്ദത്ത മസീഹിൻെറ വാക്യം ആക്ഷേപകനെ ഓർമ്മിപ്പിച്ചുകൊണ്ട് ഈ വിഷയം അവസാനിപ്പിക്കുകയാണ്.

## മൗലവി സനാഉല്ലയുടെ നിറംമാറ്റം.

അഹ്മദിയ്യാജമാഅത്തിൻെറ ബദ്ധവൈരിയായിരുന്ന അമൃത്സർകാരനായ മൗലവി സനാഉല്ലായെ വാനോളം പുകഴ്ത്തിക്കൊണ്ട്, അദ്ദേഹം ഖാദിയാനിസത്തിനെതിരെ വിശുദ്ധ യുദ്ധം നയിക്കുകയും ഖാദിയാനിസത്തെ തളച്ചിടുകയും ചെയ്ത ഫാത്തിഹെഖാദിയാൻ ആയിരുന്നുവെന്നും ഖാദിയാനികളുടെ പേടിസ്വപ്നം ആയിരുന്നുവെന്നും ഇശാഅത്തുകാരൻ എഴുതിപ്പിടിപ്പിച്ചിരിക്കുന്നു.

എന്നാൽ ഇയാളുടെ 'ഫാത്തിഹെ ഖാദിയാന്നും' കൂട്ടാളികൾക്കും 'ഖാദിയാനി'കൾക്കുമേൽ എത്രമാത്രം ഫത്ഹ് (വിജയം) നേടാൻ കഴിഞ്ഞിട്ടുണ്ടെന്ന് പാക്കിസ്ഥാനിൽ നിന്നു പുറപ്പെട്ടിരുന്ന 'ജമാഅത്തെ ഇസ്‌ലാമി' പത്രമായ 'അൽമുനീർ' പറഞ്ഞുതരുന്നുണ്ട്. നോക്കുക.

"നമ്മുടെ പ്രാപ്തരായ പല പണ്ഡിതന്മാർ അവരുടെ സർവ്വ ശക്തികളും ഉപയോഗിച്ച് ഖദിയാനീപ്രസ്ഥാനത്തെ എതിർത്തുകൊണ്ടേയിരുന്നു. എന്നാൽ ഖാദിയാനിസം പൂർവ്വാധികം ശക്തിയോടെ ലോകമെങ്ങും പരന്നുകൊണ്ടിരിക്കുന്നുവെന്ന വാസ്തവം നാം കാണുന്നു. മിർസാ സാഹിബിന്നെതിരിൽ പ്രവർത്തിച്ചവരിൽ സയ്യിദ് നദീർ ഹുസൈൻ ദഹ്‌ലവി, മൗലവി അൻവർ ശാഹ്ദേവ്ബന്ധി, മൗലവി മുഹമ്മദ് ഹുസൈൻ ബട്ടാലവി, മൗലവി സനാഉല്ലാഹ് അമൃതസരി എന്നീ പണ്ഡിതന്മാരെക്കുറിച്ചു പറയുന്നതായാൽ അവർ തങ്ങളുടെ അങ്ങേയറ്റം കഴിവോടും ഊർജ്ജസ്വലതയോടും കൂടി ഖാദിയാനിസത്തെ എതിർത്തുകൊണ്ടിരുന്നു. എന്നാൽ

എത്രതന്നെ ശക്തിമത്തായ എതിർപ്പുകളുണ്ടായിട്ടും ഖാദിയാനീ ജമാഅത്ത് നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടു കൊണ്ടേ ഇരിക്കുന്നുവെന്നത് ഒരു കയ്പേറിയ സത്യമാണ്, ഇതിനെ നിഷേധിക്കാൻ സാധ്യമല്ല." (അൽമുനീർ 3.3.1956)

അപ്പോൾ അതാണ് ആ 'പേടിസ്വപ്ന'ത്തിൻെറ ഫതഹ്! ഈ കുറിപ്പ് സനാഉല്ലയുടെ മരണത്തിന്നു വളരെ ശേഷമാണ് എഴുതപ്പെട്ടിരിക്കുന്നത്. അദ്ദേഹത്തിന്ന് തൻെറ ജീവിതാന്ത്യം വരെയും 'ഖാദിയാനിസത്തെ തളച്ചിടാൻ' കഴിഞ്ഞിരുന്നില്ലെന്ന് ഇതു വ്യക്തമാകുന്നു.

ഹസ്റത്ത് അഹ്മദ്(അ) തൻെറ പ്രവചനങ്ങൾ നുബുവ്വത്തിൻെറ മാനദണ്ഡത്തിൽ ഖാദിയാനിൽ വന്നു പരിശോധിക്കുവാനായി മൗലവി സനാഉല്ലായെ ക്ഷണിച്ചുകൊണ്ട് 'ഇഅ്ജാസെ അഹ്മദി' എന്ന ഗ്രന്ഥത്തിൽ എഴുതിയിട്ടുള്ള കാര്യങ്ങൾ വളച്ചൊടിച്ച് ഉദ്ധരിച്ചുകൊണ്ട് ഇശാഅത്തുകാരൻ ആക്ഷേപവിധേയമാക്കിയിരിക്കുകയാണ്. അയാളെഴുതിയിരിക്കുന്നു:

"മിർസാ സാഹിബ് തൻെറ ഇഅ്ജാസെ അഹ്മദി എന്ന പുസ്തകത്തിൽ എഴുതി: സനാഉല്ലാ സത്യവാനാണെങ്കിൽ ഖാദിയാനിൽ വന്ന് എൻെറ പ്രവചനങ്ങൾ അസത്യമാണെന്ന് തെളിയിക്കട്ടെ. എങ്കിൽ ഓരോ വചനത്തിന്നും നൂറുരൂപ വീതം സമ്മാനം നൽകുന്നതായിരിക്കും. മാത്രമല്ല അദ്ദേഹത്തിൻെറ യാത്രാ ചിലവ് ഞാൻ വഹിക്കുന്നതുമായിരിക്കും." (പേജ് 11 ഖാദിയാനിസം ഒരു സമഗ്രപഠനം II, ഭാ: 234).

പഞ്ചാബിലെ മുദ്ദ് എന്ന സ്ഥലത്തുവെച്ചുനടന്ന ഒരു വിവാദത്തിൽ ഹഃമസീഹ് മൗഊദിൻെറ പ്രവചനങ്ങളൊക്കെ കള്ളമാണെന്ന് മൗലവിസനാഉല്ലാസാഹിബ് പറഞ്ഞിരുന്നു. തൽസംബന്ധമായി ഹഃഅഹ്മദ് തൻെറ 'ഇഅ്ജാസെ അഹ്മദി' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

"ഈ കാര്യങ്ങൾതന്നെയായിരുന്നു മൗലവി സനാഉല്ലാ-

മുട്ട് എന്ന സ്ഥലത്തുവെച്ചു നടന്ന വിവാദത്തിൽ ഉന്നയിച്ചിരുന്നത്. ഇത്തരം കാര്യങ്ങളിൽ നിന്നു തന്നെ ഈ മൗലവിമാരുടെ സ്ഥിതി എവിടംവരെ എത്തിച്ചേർന്നു എന്ന് ദൈവഭക്തിയുള്ള ഓരോരുത്തർക്കും മനസ്സിലാക്കാൻ സാധിക്കുന്നതാണ്. അവർ തങ്ങളുടെ വിദ്വേഷം കാരണമായി നുബുവ്വത്തിന്റെ സത്യസാക്ഷ്യം മനസ്സിലാക്കാൻ നിശ്ചയിക്കപ്പെട്ടിട്ടുള്ള മാനദണ്ഡത്തെ അവഗണിക്കുകയാണ്. അവരുടെ ഓരോ ആക്ഷേപവും തികച്ചും കള്ളവും പൈശാചികവുമാണ്. ഇവർ സത്യവാന്മാരാണെങ്കിൽ ഖാദിയാനിൽ വന്നുകൊണ്ട് ഏതെങ്കിലും ഒരു പ്രവചനത്തെ വ്യാജപ്പെടുത്തട്ടെ. ഓരോ പ്രവചനത്തിന്നും ഞാൻ 100 രൂപ വീതം സമ്മാനം കൊടുക്കുന്നതാണ്. മാത്രമല്ല യാത്രാചിലവു വേറെയും കൊടുക്കുന്നതാണ്. എന്നാൽ ഈ അന്വേഷണാവസരത്തിൽ സത്യാസത്യം വിവേചിച്ചറിയുവാൻ നുബുവ്വത്തിന്റെ മാനദണ്ഡത്തെ സ്വീകരിക്കേണ്ടതാണ്. എന്റെ മുഅ്ജിസത്തുകളും പ്രവചനങ്ങളും അദ്ദേഹത്തിന്റെ പക്കൽ ശരിയല്ലെങ്കിൽ അദ്ദേഹത്തിന്നു എല്ലാ നബിമാരെയും നിഷേധിക്കേണ്ടതായിവരും. അവസാനം അദ്ദേഹത്തിന്റെ മരണം കുഫ്റിൽ ആയിരിക്കും." (ഇഅ്ജാസെ അഹ്മദി. ഭാ: 11)

"സത്യാസത്യം വിവേചിച്ചറിയുവാൻ നുബുവ്വത്തിന്റെ മാനദണ്ഡം സ്വീകരിക്കേണ്ടതാണ്" എന്ന കാതലായ നിബന്ധന ആക്ഷേപകൻ സൗകര്യപൂർവ്വം മറച്ചുവെച്ചിരിക്കുകയാണ്. ഖാദിയാനിൽ വന്നു തനിക്കു തോന്നിയപോലെ സ്വേഛാനുസാരണം അന്വേഷണം നടത്തിയാൽ അതു സ്വീകാര്യമല്ലെന്നാണ് ഹ:അഹ്മദ്(അ) ഉദ്ദേശിക്കുന്നത്.

തുടർന്നു ഇശാഅത്തുകാരൻ പ്രസ്തുത ഗ്രന്ഥത്തിൽ നിന്നുതന്നെ മറ്റൊരു ഭാഗം വളച്ചൊടിച്ചുദ്ധരിക്കുന്നത് ഇപ്രകാരമാണ്:

"മൗലവി സനാഉല്ലാ എന്റെ പ്രവചനങ്ങൾ കള്ളമാണെന്നു പ്രസ്താവിച്ചിരിക്കെ അത് തെളിയിക്കുവാൻ വേണ്ടി ഖാദിയാനിൽ വരണമെന്ന് ഞാൻ അല്ലാഹുവിനെ മുൻനിറുത്തി

ആവശ്യപ്പെടുന്നു. എൻെറ 'നുസൂലുൽ മസീഹിൽ 150 പ്രവ ചനങ്ങൾ ഞാൻ രേഖപ്പെടുത്തിയിട്ടുണ്ട്. അവ കള്ളമാണെ ന്നു തെളിയിച്ചുകൊണ്ട് 15000 രൂപ അയാൾക്കു നേടാവുന്ന താണ്. മാത്രമല്ല ഒരു ലക്ഷത്തിലധികം വരുന്ന എൻെറ അനു യായികളിൽ നിന്ന് ഓരോ രൂപാ വിതം വാങ്ങി ഞാനദ്ദേഹ ത്തിന്നു പാരിതോഷികമായി നൽകുന്നതാണ്. അതോടെ രണ്ടണയ്ക്കു വേണ്ടി നാടുചുറ്റേണ്ട ആവശ്യം വരില്ല. മരിച്ചവ രുടെ കഫനം വയളു പരിപാടിയുമായി തെണ്ടി നടക്കുന്ന ദരി ദ്രവാസിക്കു സ്വർഗം ലഭിക്കുന്നതിന്നു തുല്യമായിരിക്കും ഇത്.' (പേജ്: 23" ഖാ. ഒ. സമഗ്രപഠനം. ഭാ: 2, പേജ്: 234, 235)

എന്നാൽ ഹ:അഹ്മദ്(അ) ഏതുരൂപത്തിലാണ് എഴുതി യിരിക്കുന്നതെന്നു വായിച്ചാൽ ആക്ഷേപകൻെറ വഞ്ചനാത്മ കമായ നിലപാട് വ്യക്തമാകുന്നതാണ്. ആ മഹാത്മാവ് എഴുതിയത് ഇപ്രകാരമാണ്.

"മൗലവി സനാഉല്ലാ മുദ്ദ് എന്ന സ്ഥലത്തുവെച്ചു നടന്ന വിവാദത്തിൽ എൻെറ എല്ലാ പ്രവചനങ്ങളും വ്യാജമായിപ്പു ലർന്നുവെന്ന് പറയുകയുണ്ടായി. അതുകൊണ്ട് ഇതിനെക്കു റിച്ചു ഗവേഷണം നടത്തുവാനും എൻെറ എല്ലാ പ്രവചനങ്ങ ളെക്കുറിച്ചും അന്വേഷണം നടത്തുവാനും ഞാൻ അദ്ദേഹ ത്തെ അല്ലാഹുവിനെ മുൻനിറുത്തി ക്ഷണിക്കുകയാണ്. നുബുവ്വത്തിൻെറ മാനദണ്ഡത്തിൽക്കൂടി അന്വേഷിച്ചതി ൻെറ ഫലമായി വ്യാജമാണെന്നു തെളിയുന്ന ഓരോ പ്രവചന ത്തിന്നും നൂറു രൂപാവീതം ഞാൻ അദ്ദേഹത്തിന്നു നൽകുന്ന താണ്. അല്ലെങ്കിൽ ശാപത്തിൻെറ പതക്കം അയാളുടെ കഴു ത്തിൽ വീഴുന്നതാണ്. ഞങ്ങൾ അദ്ദേഹത്തിന്നു യാത്രാചില വും കൊടുക്കുന്നതാണ്. ഭാവിയിൽ ഒരുതരത്തിലുള്ള ശങ്ക യും അവശേഷിക്കാത്ത വിധത്തിൽ എല്ലാ പ്രവചനങ്ങളെയും അപഗ്രഥിക്കേണ്ടതാണ്. ഈ നിബന്ധനയിൽ മാത്രമേ പണം ലഭിക്കുകയുള്ളൂ. തെളിവുകൾ തരേണ്ടത് ഞങ്ങളുടെ കർത്ത വ്യമായിരിക്കും. 'ഞാൻ നുസൂലുൽ മസീഹ്' എന്ന ഗ്രന്ഥ ത്തിൽ 150 പ്രവചനങ്ങൾ എഴുതിയിട്ടുണ്ട്. അവ വ്യാജമാ ണെന്നു തെളിയുകയാണെങ്കിൽ സനാ ഉല്ലയ്ക്കു 15000 രൂപ

ലഭിക്കുന്നതായിരിക്കും. വീടുതോറും ചെന്ന് പിച്ച വാങ്ങുന്നതിൽ നിന്നും അയാൾക്കു രക്ഷപ്പെടാം. മാത്രമല്ല ഞങ്ങൾ മറ്റു പ്രവചനങ്ങളും അവയുടെ തെളിവുകളോടുകൂടി അദ്ദേഹത്തിൻെറ മുന്നിൽ വെക്കുന്നതായിരിക്കും. ഇതേ വാഗ്ദാനമനുസരിച്ച് ഓരോ പ്രവചനത്തിന്നും നൂറുരൂപാ വീതം ഞങ്ങൾ കൊടുത്തുകൊണ്ടിരിക്കുന്നതാണ്. ഇപ്പോൾ ഒരുലക്ഷത്തിലധികം പേരടങ്ങിയ എൻെറ ജമാഅത്തുണ്ട്. ഞാൻ എൻെറ അനുയായികളിൽനിന്നു മൗലവി സാഹിബിനുവേണ്ടി ഓരോ രൂപ വാങ്ങുകയാണെങ്കിൽ തന്നെ ഒരുലക്ഷം വരും. അതെല്ലാം ഞാൻ അദ്ദേഹത്തിനു കൊടുക്കുന്നതാണ്. ഈ രണ്ടണയ്ക്കു വേണ്ടി വീടുകൾ തോറും അലയുകയും ശിഷ്യന്മാരുടെ കഫൻതുണിയിൽ നിന്നും വയളുപറയുന്നതിൽ നിന്നും കിട്ടുന്നപൈസ കൊണ്ട് ജീവിതം കഴിക്കുകയും ചെയ്യുന്നതിനേക്കാൾ ഇത്തരത്തിൽ ഒരുലക്ഷം ലഭിക്കുന്നത് അയാൾക്കു സ്വർഗതുല്യമായിരിക്കും. എന്നാൽ ഈ പ്രസ്താവനയെ അയാൾ അവഗണിക്കുകയും സത്യാസത്യ വിവേചനത്തിനായുള്ള സൂക്ഷ്മാന്വേഷണം നടത്തേണമെന്ന നിബന്ധനയനുസരിച്ച് ഖാദിയാനിൽ വരാതിരിക്കുകയും ചെയ്യുകയാണെങ്കിൽ മുദ്ദ് എന്ന സ്ഥലത്തു നടന്ന വിവാദത്തിൽ അയാൾ നിർലജ്ജം പറഞ്ഞ കള്ളങ്ങൾക്കുള്ള ശാപം അയാൾക്കുണ്ടാകും." (ഇഅ്ജാസെ അഹ്മദി. ഭാ: 23)

ഇതാണ് ഹ:അഹ്മദ്(അ) സനാഉല്ലാ സാഹിബിനോടു ചെയ്ത ആഹ്വാനവും വാഗ്ദാനവും. അദ്ദേഹം ആത്മാർഥതയോടും സത്യം ഗ്രഹിക്കണെമെന്ന ഉദ്ദേശ്യത്തോടും കൂടി വി:ഖുർആൻ നിർദ്ദേശിക്കുന്ന മാനദണ്ഡത്തിൻെറ അടിസ്ഥാനത്തിൽ നുബുവ്വത്ത് വാദത്തിൻെറ സത്യാസത്യങ്ങൾ നിരീക്ഷിക്കുകയും സൂക്ഷ്മാന്വേഷണം നടത്തുകയും ചെയ്യുവാൻ ഖാദിയാനിൽ വരണമെന്നാണു ക്ഷണിക്കുകയുണ്ടായത്. താഴെ പറയുന്ന കാര്യങ്ങളാണ് ഈ ആഹ്വാനത്തിൻെറ കാതലായ വശങ്ങൾ:

1. ഖാദിയാനിൽ വന്നു, പ്രവചനങ്ങളുടെ സൂക്ഷ്മാന്വേഷണം പ്രവാചകന്മാരുടെ സത്യത്തെ തിരിച്ചറിയാനുള്ള മാനദ

ണ്ടത്തിന്റെ അടിസ്ഥാനത്തിൽ നടത്തണം.

2. പ്രവചനങ്ങളെക്കുറിച്ചുള്ള നിരീക്ഷണം നടത്തുമ്പോൾ മിൻഹാജെ നുബുവ്വത്തിനെ തന്നെ സത്യാസത്യ വിവേചനത്തിന്റെ മാനദണ്ഡമായി ഗണിക്കേണ്ടതാണ്.

3. സൂക്ഷ്മാന്വേഷണം എല്ലാ ലക്ഷ്യത്തോടെയാവണം ഖാദിയാനിൽ വരുന്നത്. വിവാദം ഉദ്ദേശ്യമായിരിക്കരുത്.

4. എല്ലാ പ്രവചനങ്ങളെക്കുറിച്ചുമുള്ള അപഗ്രഥനം നടത്തണം. ഭാവിയിൽ ഒരു ശങ്കയും അവശേഷിക്കാത്ത വിധം ഓരോ പ്രവചനത്തെപ്പറ്റിയും നിരീക്ഷണം നടത്തണം.

5. നുബുവ്വത്തിന്റെ മാനദണ്ഡമനുസരിച്ച് വ്യാജമെന്നു സ്ഥാപിതമാകുന്ന ഓരോ പ്രവചനത്തിന്നും പാരിതോഷികമായി അദ്ദേഹത്തിന്നു നൂറുരൂപ വീതം നൽകുന്നതായിരിക്കും.

6. ഈ നിബന്ധനകളനുസരിക്കേണ്ടത് വളരെ നിർബന്ധമാണ്.

എന്നാൽ മൗലവി സനാഉല്ലാ സാഹിബ് ചെയ്തതെന്താണെന്നു നോക്കുക. അദ്ദേഹം നിബന്ധനകൾ പാലിച്ചില്ല.

1. യാതൊരു മുന്നറിയിപ്പും കൂടാതെ അദ്ദേഹം ഖാദിയാനിൽ വന്നു.

2. ബദ്ധവൈരികളായ ആര്യസമാജികളുടെ ക്ഷേത്രത്തിൽ താമസിച്ചു. എന്നിട്ടു ഹ:അഹ്മദിന്നു ഒരു കുറിപ്പയക്കുകയുണ്ടായി. ഇശാഅത്തുകാരൻ ആ കുറിപ്പിന്റെ ഒരു ഭാഗം മാത്രം തന്റെ ക്ഷുദ്രകൃതിയിൽ എടുത്തുചേർത്തിരിക്കുന്നു. പ്രധാനഭാഗം അയാൾ വിട്ടുകളഞ്ഞിട്ടുണ്ട്. പ്രസ്തുത കുറിപ്പിൽ എഴുതുകയുണ്ടായി:

"ഒരു സദസ്സിൽ ഞാൻ താങ്കളുടെ പ്രവചനങ്ങളെക്കുറിച്ച് എന്റെ അഭിപ്രായങ്ങൾ പറയുന്നതായിരിക്കും."

എന്നാൽ ഹ:അഹ്മദ്(അ) തന്റെ പ്രവചനങ്ങളെക്കുറിച്ച് പൊതു സദസ്സിൽ വിവാദം നടത്തുവാനല്ല മറിച്ച് അവയെക്കുറിച്ച് സൂക്ഷ്മനിരീക്ഷണം നടത്തി വ്യാജമാണെന്നു തെളി

യിച്ച് പാരിതോഷികം വാങ്ങാനാണ് ക്ഷണിച്ചിരുന്നത്.

പ്രസ്തുത കുറിപ്പിന്ന് ഹഃഅഹ്മദ്(അ) അയച്ച മറുപടി വളരെ വളച്ചൊടിച്ചും വികലപ്പെടുത്തിയുമാണ് ഈ മനുഷ്യൻ തൻെറ പുസ്തകത്തിൽ പ്രസിദ്ധീകരിച്ചത്.

ഹഃഅഹ്മദ്(അ) തൻെറ മറുപടി കത്തിൽ എഴുതുകയുണ്ടായി:

"എൻെറ പ്രവചനങ്ങളെയും വാദങ്ങളെയും കുറിച്ച് താങ്കൾക്കുള്ള സംശയങ്ങളും സന്ദേഹങ്ങളും ദൂരീകരിക്കണം എന്ന നല്ല ഉദ്ദേശ്യത്തോടുകൂടിയാണ് താങ്കൾ ഇവിടെ വന്നിരിക്കുന്നതെങ്കിൽ അതു നല്ലതുതന്നെ. എന്നാൽ പലവർഷങ്ങൾക്കുമുമ്പെ തന്നെ എൻെറ ഗ്രന്ഥമായ അഞ്ചാമെ ആഥമിൽ എതിരാളികളുമായി വിവാദങ്ങൾ നടത്തുകയില്ലെന്ന് എഴുതി പ്രസിദ്ധീകരിച്ചിരുന്നു. കാരണം അനാവശ്യമായ ചീത്തപറച്ചിലും അസഭ്യങ്ങളും കേൾക്കൽ മാത്രമായിരിക്കും അവയുടെ ഫലം. എന്നാൽ ഞാൻ സത്യാന്വേഷികളുടെ സംശയങ്ങൾ ദൂരീകരിക്കാൻ എപ്പോഴും തയ്യാറാണ്. താങ്കൾ സത്യാന്വേഷണത്തിന്നു വേണ്ടിയാണ് ഇവിടെ വന്നിരിക്കുന്നതെന്നു കുറിപ്പിൽ പറയുന്നു. എന്നാൽ താങ്കളുടെ വാദത്തിൽ താങ്കൾ ഉറച്ചു നിൽക്കുമോ എന്നെനിക്കു സംശയമുണ്ട്. എന്തെന്നാൽ ഓരോ കാര്യത്തിലും അനാവശ്യമായ വിവാദത്തിൽ ഏർപ്പെടുന്നത് താങ്കളുടെ സ്വഭാവത്തിൽപ്പെട്ടതാണ്. * ഇത്തരത്തിലുള്ളവരോടു വിവാദങ്ങളിൽ ഏർപ്പെടുകയില്ലെന്നു ഞാൻ ദൈവ സവിധത്തിൽ ഏറ്റുപറഞ്ഞിരുന്നു. വിവാദങ്ങളിൽ നിന്നും അകന്നുനിൽക്കുന്ന വഴി നിങ്ങൾ പ്രവാചകത്വത്തിൻെറ മാനദണ്ഡത്തിൽ നിന്നും പുറത്തു

* ഈ വചനത്തിന്നു ഇശാഅത്തുകാരൻ പരിഭാഷ നൽകിയിരിക്കുന്നത് ജൂദപ്രകൃതരായ താങ്കളെപ്പോലുള്ളവർ എപ്പോഴും വഴക്കും വക്കാണവും ഇഷ്ടപ്പെടുന്നു എന്നാണ്! ഉറുദുഭാഷയിലുള്ള 'അപാരപാണ്ഢിത്യം' മൂലം ബേഹൂദ (അനാവശ്യമായ) എന്നതിന്ന് 'യഹൂദ'(ജൂദ) എന്ന അർഥകൽപ്പന നടത്തിയിരിക്കുകയാണ്!

പോവുകയില്ല എന്നുള്ളതാണ്. ഹ:ഈസാനബി(അ), ഹ:മൂസാനബി(അ), ഹ:യൂനുസ്നബി(അ) മുതലായ പ്രവാചകന്മാർക്കും, ഹദീസിലും വി:ഖുർആനിലും ഉള്ള പ്രവചനങ്ങൾക്കും തിരിച്ചടിയേൽക്കാത്തവയായിരിക്കണം അത്. രണ്ടാമതെ നിബന്ധന താങ്കൾക്കു പ്രസംഗിക്കാനുള്ള അവസരം നൽകപ്പെടുന്നതല്ല. താങ്കൾ താങ്കളുടെ ആക്ഷേപങ്ങൾ ഒന്നോ രണ്ടോ വരികളിൽ സംക്ഷിപ്തമായി എഴുതിത്തരണം. (ഇശാഅത്തുകാരൻ വിവർത്തനം ചെയ്തത് പോലെ, താങ്കളുടെ സംശയങ്ങൾ ഒന്നോ രണ്ടോ വരികളിൽ എഴുതിത്തരാം എന്നല്ല – ലേ) പിന്നീടു താങ്കൾക്കു വിശദീകരിച്ച മറുപടി ഒരു സദസ്സിൽ വെച്ചു കേൾപ്പിക്കപ്പെടുന്നതാണ്.

ഒരു പ്രവചനത്തെക്കുറിച്ച് അതു പ്രവാചകത്വത്തിൻെറ മാനദണ്ഡത്തിൽ പൂർത്തിയായില്ലെന്ന താങ്കളുടെ ആക്ഷേപം സംക്ഷിപ്തമായി എഴുതിത്തരിക. എന്നിട്ടു മൗനമവലംബിക്കുക. ഞാൻ പൊതുസദസ്സിൽ അതിനുള്ള മറുപടി തരുന്നതാണ്."

പ്രസ്തുത കത്തിന് സനാഉല്ലാ സാഹിബ് എഴുതിയ മറുപടിയിൽ ഒരു സദസ്സിൽ വെച്ച് താൻ ആക്ഷേപം ബോധിപ്പിക്കുന്നതാണെന്നും അവിടെ വെച്ചു തന്നെ മറുപടി പറയേണ്ടതാണെന്നും ശഠിക്കുകയുണ്ടായി. ഇശാഅത്തുകാരൻ എഴുതുന്നു:

"ഈ കത്തു വായിച്ചു കേട്ട മിർസാ ഖാദിയാനി കോപം കൊണ്ടു ജ്വലിച്ചു. ഓരോ വാക്യം കേൾക്കുമ്പോഴും അയാൾ പിറുപിറുത്തു കൊണ്ടിരുന്നു. നീചൻ, രക്തപാനി, പന്നി, പട്ടി, കഴുതയെപ്പോലെ ഞാനവനെ കെട്ടിയിടും, ഒരക്ഷരം മിണ്ടാനനുവദിക്കില്ല' എന്നും മറ്റും പറഞ്ഞുകൊണ്ടിരുന്നു എന്ന്. കത്തുവായിക്കുമ്പോൾ അയാളവിടെ ഉണ്ടായിരുന്നമാതിരിയാണ് എഴുതിവിട്ടിരിക്കുന്നത്. എന്നാൽ ഇതയാളുടെ ദുർഭാവനയിൽ നിന്നുടലെടുത്ത കരിങ്കള്ളമാണ്. ഹ:അഹ്മദ്(അ) അങ്ങനെയൊരിക്കലും പ്രതികരിച്ചിട്ടില്ല. അയാൾക്കതു തെളിയിക്കാൻ സാധ്യവുമല്ല.

പ്രസ്തുത കുറിപ്പിന്നു ഹ:അഹ്മദ്(അ) ൻെറ നിർദ്ദേശ പ്രകാരം അദ്ദേഹത്തിൻെറ ശിഷ്യൻ സെയ്യിദ് മുഹമ്മദ് അഹ്സൻ സാഹിബ് അയച്ച മറുപടിക്കുറിപ്പിൽ 'ഇഅ്ജാസെ അഹ്മദി'യിൽ നിർദ്ദേശിച്ച നിബന്ധനകളനുസരിച്ചല്ലാതെ ഒരു വിവാദം എന്ന രീതിയിൽ ഈ സംഭവത്തിന്നു ആ പുണ്യത്മാവ് തയ്യാറല്ല എന്ന് അറിയിക്കുകയുണ്ടായി.

ചുരുക്കത്തിൽ മൗലവി സാഹിബ് ഒരു നിറഞ്ഞ സദസ്സിൽ വിവാദം നടത്തി ഒരു പ്രഹസനത്തിനുള്ള സന്നാഹത്തോടെ മാത്രമാണ് ഖാദിയാനിൽ വരുകയും ഇസ്ലാമിൻെറയും അഹ്മദിയ്യത്തിൻെറയും ബദ്ധശത്രുക്കളായ ആര്യസമാജികളുടെ ആസ്ഥാനത്ത് താവളമടിക്കുകയും ചെയ്തത്. അല്ലാതെ സത്യം ഗ്രഹിക്കേണം എന്നും, പ്രവാചകത്വത്തിൻെറ മാനദണ്ഡത്തിൽ സൂക്ഷ്മാന്വേഷണവും നിരീക്ഷണവും നടത്തേണമെന്നും ഉള്ള ഉദ്ദേശം അയാൾക്കുണ്ടായിരുന്നില്ല. അയാളുടെ അതുവരെയുള്ള എല്ലാ നടപടികളും എതിർകോലാഹലങ്ങളും അത്തരത്തിലുള്ളതായിരുന്നു. അതുകൊണ്ടാണ് 'ഇഅ്ജാസെ അഹ്മദി' എന്ന ഗ്രന്ഥത്തിൽ ഹ:അഹ്മദ്(അ) നെ ചില നിബന്ധനകൾ മുന്നോട്ടു വെച്ചത്. അയാൾ പ്രസ്തുത നിബന്ധനകൾ മാനിച്ചുകൊണ്ട് ഒരു നിഷ്പക്ഷ സത്യാന്വേഷകനായി ഖാദിയാനിൽ വരുകയും ഹ : അഹ്മദ്(അ)നെ സമീപിക്കുകയും ചെയ്തിരുന്നെങ്കിൽ അതു ലോകർക്കു ഗുണം ചെയ്തേനെ.

ആക്ഷേപകൻ 'ഇഅ്ജാസെ അഹ്മദി'യിൽ നിന്നും ഒരു ഭാഗം തെറ്റായ രീതിയിൽ ഉദ്ധരിച്ചുകൊണ്ട് ജനങ്ങളെ വഞ്ചിക്കാൻ ശ്രമിക്കുന്നു. അയാളെഴുതി:

"മൗലവി സനാഉല്ലാ മുഖേന മൂന്നടയാളങ്ങൾ ഉടനെതന്നെ വെളിപ്പെടുന്നതാണ്.

1. എൻെറ പ്രവചനങ്ങൾ പരിശോധിക്കാൻ വേണ്ടി അയാളൊരിക്കലും ഖാദിയാനിൽ വരുന്നതല്ല. എൻെറ സത്യവചനങ്ങൾ കള്ളമാണെന്നു തെളിയിക്കാൻ ശ്രമിക്കുന്നതിൻെറ ഫലം മരണമായിരിക്കും.

2. ഈ ചാലഞ്ച് പ്രകാരം സത്യവാദിക്കു മുമ്പെ അസത്യവാൻ മരണപ്പെടുമെന്ന് നിശ്ചയിക്കപ്പെട്ടാൽ അയാൾ ആദ്യം മരണപ്പെടും.

3. എൻെറ ഉറുദുഗദ്യത്തെയും അറബിപദ്യത്തെയും തോൽപ്പിക്കാനുള്ള അദ്ദേഹത്തിൻെറ ശ്രമം കടുത്ത നിന്ദ്യതയിലായിരിക്കും കലാശിക്കുക. (ഇഅ്ജാസെ അഹ്മദി പേജ്: 37 സമഗ്രപഠനം. ഭാ: 2, പേജ്: 235)

ഹ:അഹ്മദ്(അ) എന്താണു പ്രസ്താവിച്ചിരിക്കുന്നതെന്ന് നോക്കാം. അദ്ദേഹം പ്രസ്തുത ഗ്രന്ഥത്തിൽ പറഞ്ഞതിപ്രകാരമാണ്:

"മൗലവി സനാഉല്ലാ മുഖേന എൻെറ മൂന്നടയാളങ്ങൾ ഉടനെ വെളിപ്പെടുന്നതാണ്:

1. എല്ലാ പ്രവചനങ്ങളെയും പരിശോധിക്കുവാനായി അയാൾ ഖാദിയാനിൽ എൻെറ അടുക്കെ ഒരിക്കലും വരുന്നതല്ല. സത്യപ്രവചനങ്ങളെ അദ്ദേഹം തൻെറ പേന കൊണ്ട് സത്യപ്പെടുത്തുന്നത് അയാൾക്ക് ഒരു മരണമായിരിക്കും.

നോക്കുക യാഥാർഥ വാചകങ്ങളും ഇശാഅത്തുകാരൻെറ ഉദ്ധരണിയും തമ്മിൽ എത്രമാത്രം വ്യത്യാസപ്പെട്ടിരിക്കുന്നു. മൗലവി സാഹിബ് 'ഒരിക്കലും ഖാദിയാനിൽ വരുന്നതല്ല' എന്നല്ല മറിച്ച് ഖാദിയാനിൽ തൻെറ അടുക്കെ വരില്ലെന്നാണ് അദ്ദേഹം പറഞ്ഞിരുന്നത്. ഖാദിയാനിൽ വന്ന മൗലവി ആര്യസമാജക്കാരുടെ താവളത്തിലാണല്ലൊ താമസിച്ചത്. ഹ:മിർസാ സാഹിബിൻെറ അടുക്കെ അദ്ദേഹം ചെന്നില്ല. അതേപ്രകാരം 'എൻെറ സത്യവചനങ്ങൾ കള്ളമാണെന്നു തെളിയിക്കാൻ ശ്രമിക്കുന്നതിൻെറ ഫലം മരണമായിരിക്കും' എന്നല്ല അദ്ദേഹം എഴുതിയത് മറിച്ച് സത്യപ്രവചനങ്ങളെ അദ്ദേഹം തൻെറ പേനകൊണ്ട് സത്യപ്പെടുത്തുന്നത് അയാൾക്കു ഒരു മരണമായിരിക്കും" എന്നാണ്. അതെ മൗലവി സാഹിബ് സത്യഹൃദയത്തോടെ, നിബന്ധനകളനുസരിച്ച് പ്രവചനങ്ങളെക്കുറിച്ച് സൂക്ഷ്മനിരീക്ഷണം നടത്തിയിരുന്നെങ്കിൽ അദ്ദേഹത്തിന്ന് ഹ:അഹ്മദ്(അ)ൻെറ സത്യം ഗ്രഹിക്കാൻ സഹായ

കമാവുകയും അങ്ങിനെ അദ്ദേഹത്തിൻെറ നിഷേധാവസ്ഥയ്ക്കു മരണം സംഭവിക്കുകയും ചെയ്യുമായിരുന്നു.

ഹ:അഹ്മദ്(അ)ൻെറ രണ്ടാമത്തെ വാദം മൗലവിസാഹിബ് അസത്യവാൻ സത്യവാന്നു മുമ്പെ മരണപ്പെടുമെന്ന വെല്ലുവിളി സ്വീകരിക്കാൻ തയ്യാറാവുമെങ്കിൽ അദ്ദേഹം ആദ്യം മരണപ്പെടുമെന്നായിരുന്നു. എന്നാൽ പ്രസ്തുത വെല്ലുവിളി സ്വീകരിക്കാൻ അയാൾ തയ്യാറായിരുന്നില്ല. അതിനെക്കുറിച്ച് പിറകെ സവിസ്തരം വിശദീകരിക്കുന്നതാണ്. ഇ.അ.

മൂന്നാമത്തെ അടയാളമായി അദ്ദേഹം പറഞ്ഞതിതാണ്:

"ഒന്നാമതായി പ്രസ്തുത ഉറുദുഗദ്യത്തിന്നും അറബി ഖസീദയ്ക്കും എതിരായുള്ള രചനയിൽ അദ്ദേഹം തോൽവിയടഞ്ഞു നിന്ദ്യനായിത്തിരുന്നതാണ്." (ഭാഗം: 37)

പ്രസ്തുത അടയാളവും പൂർത്തിയായതായി കാണാവുന്നതാണ്. അദ്ദേഹം തൻെറ 'ഇഅ്ജാസെ അഹ്മദി' എന്ന ഗ്രന്ഥത്തിൽ "അൽഖസീം ദത്തുൽ ഇഅ്ജാസിയ" എന്ന ശീർഷകത്തിൽ 39-ാം പേജ് മുതൽ 87-ാം പേജ് വരെ അറബി ഭാഷയിൽ ഒരു ഖസീദ പ്രസിദ്ധീകരിച്ചിരുന്നു. അത് തൻെറ വാദത്തെ സ്ഥാപിച്ചുകൊണ്ടുള്ള ധാരാളം അടയാളങ്ങൾ അടങ്ങിയതായിരുന്നു. പ്രസ്തുത അറബി കവിതയിൽ പറഞ്ഞ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ട് അറബിയിൽ തന്നെ ഒരു ഖസീദയെഴുതാൻ ആ പുണ്യാത്മാവ് മൗലവി സനാഉല്ലായെ വെല്ലുവിളിച്ചിരുന്നു. അത് മൗലവി സനാഉല്ലായുടെ അറബി പാണ്ഡിത്യത്തെ ചോദ്യം ചെയ്തു കൊണ്ടുള്ള ഒന്നായിരുന്നു. തത്സംബന്ധമായി അദ്ദേഹം എഴുതുന്നു:

"(മുദ്ദ് എന്ന സ്ഥലത്ത്) 1902 ഒക്ടോബർ 29,30നുകളിൽ നടന്ന വിവാദത്തിന്നു ശേഷം നമ്മുടെ സഹോദരന്മാർ മടങ്ങിവന്നതിൽ പിന്നെ 1902 നവമ്പർ 8-ാംനു ഞാനീ കവിത എഴുതാൻ തുടങ്ങി. 1902 നവമ്പർ 12-ാംനു ഉറുദു വിവർത്ത

നത്തോടെ അവസാനിപ്പിച്ചു. പ്രസ്തുത കവിത അല്ലാഹുവി ൻെറ സഹായത്താൽ എതിരാളിയെ ഉത്തരം മുട്ടിക്കാനും ലജ്ജിതനാക്കുവാനും ഉള്ള ഒന്നാണെന്നു ഞാൻ ഉറച്ചു വിശ്വസിക്കുന്നു. അതുകൊണ്ട് ഞാനീ അടയാളത്തെ 10,000 രൂപ പാരിതോഷികത്തോടുകൂടി മൗലവി സനാഉല്ലായുടെ യും അദ്ദേഹത്തിൻെറ സഹായികളുടെയും മുമ്പാകെ സമർ പ്പിക്കട്ടെ. അവർ ഈ കാലപരിധിക്കുള്ളിൽ, അതായത് 5 ദിവ സത്തിനുള്ളിൽ ഇതേപോലുള്ള കവിതയും അതിൻെറ ഗദ്യ വും എഴുതി പ്രസിദ്ധീകരിക്കട്ടെ. അങ്ങിനെ അദ്ദേഹം ചെയ്യു കയാണെങ്കിൽ ഞാൻ ഉടനെ തന്നെ 10,000 രൂപ കൊടുക്കു ന്നതാണ്. മൗലവി മുഹമ്മദ് ഹുസൈൻ സാഹിബിനെയോ മറ്റാരെയെങ്കിലുമോ സഹായത്തിന്നു വിളിക്കാൻ അദ്ദേഹ ത്തിന്നധികാരമുണ്ട്. അതുകൊണ്ട് അദ്ദേഹം എൻെറ ഈ പ്രസ്ഥാനത്തെ മനുഷ്യനിർമ്മിതമായ ഒരു പദ്ധതിയാണെന്നു കരുതുന്നുവെങ്കിൽ ഈ അടയാളത്തെ ഏതെങ്കിലും പ്രകാര ത്തിൽ എതിർക്കട്ടെ. നോക്കുക ഞാൻ സത്യം ചെയ്തു പറ യുകയാണ് അദ്ദേഹം തനിച്ചോ മറ്റുള്ളവരുടെ സഹായത്തോ ടെയോ പ്രസ്തുത കാലപരിധിക്കുള്ളിൽ എൻെറ കവിതയ് ക്കും അതിലുള്ള ഗദ്യത്തിന്നും സദൃശമായി 12 ദിവസങ്ങൾ ക്കകം (എഴുതാൻ 5ദിവസവും അച്ചടിക്കാൻ ഒരാഴ്ചയും കൂടി 12ദിവസങ്ങൾക്കകം) എനിക്കു അയക്കുകയാണെങ്കിൽ ഞാനദ്ദേഹത്തിന്നു പതിനായിരം രൂപ പാരിതോഷികം കൊടു ക്കുന്നതാണ്. മാത്രമല്ല അദ്ദേഹം ഇതിൽ വിജയിക്കുകയാ ണെങ്കിൽ ഞാൻ വ്യാജനാണെന്നു സ്ഥാപിതമാകുന്നതാണ്. ആ സ്ഥിതിയിൽ മൗലവി സനാഉല്ലായ്ക്കും അയാളുടെ സഖാക്കൾക്കും അനാവശ്യമായി ആരോപണങ്ങൾ ഉന്നയി ക്കേണ്ടുന്ന ആവശ്യം വരുന്നതല്ല. അവർക്ക് വിജയം കൊട്ടി ഘോഷിക്കാവുന്നതാണ്. അല്ലാത്ത പക്ഷം എന്നെ കള്ളവാദി എന്നു പറയുവാനും എൻെറ ദൃഷ്ടാന്തങ്ങളെ വ്യാജപ്പെടു ത്തുവാനും അയാൾക്കു ഒരു വിധത്തിലുള്ള അവകാശവും ഉണ്ടാകുന്നതല്ല." (ഇഅ്ജാസെ അഹ്മദി ഭാ: 36-37)

ഹസ്രത്ത് അഹ്മദ്(അ)ൻെറ ഈ ആഹ്വാനത്തെ സ്വീക രിക്കാൻ മൗലവി സനാഉല്ലായ്ക്ക് ജിവിതാന്ത്യം വരെയും സാ

ധിച്ചില്ല എന്നതാണ് പരമാർഥം.

ചുരുക്കത്തിൽ ഹഃഅഹ്മദ്(അ) പറഞ്ഞ മൂന്ന് അടയാള ങ്ങളും പൂർത്തിയായിരിക്കുന്നു. അതായത്,

1. പ്രവചനങ്ങളുടെ സത്യാന്വേഷണത്തിന്നും സൂക്ഷ്മനിരീക്ഷണത്തിന്നും ആയി മൗലവി സനാഉല്ലാ ഹസ്രത്ത് അഹ്മദ് (അ)ൻെറ അടുക്കെ ചെന്നില്ല.

2. ഹസ്രത്ത് അഹ്മദ്(അ)ൻെറ സുദീർഘമായ അറബികവിതയെയും അതിൻെറ ഉറുദുഗദ്യത്തെയും എതിരിട്ടുകൊണ്ട് അതിനു തുല്യമായ കവിതയും ഗദ്യവും രചിക്കുവാൻ നിശ്ചിത സമയപരിധിക്കുള്ളിൽ മാത്രമല്ല മരണംവരെയും സാധിച്ചില്ല.

3. അസത്യവാൻ സത്യവാന്നു മുമ്പെ മരണമടയുമെന്ന ചാലഞ്ചിനെ സ്വികരിക്കുകയാണെങ്കിൽ അയാൾ ആദ്യം മരണമടയുമെന്ന അടയാളം അയാൾ ആ വെല്ലുവിളി സ്വീകരിക്കാത്തതിനാൽ പ്രാവർത്തികമായില്ല. അതിനെക്കുറിച്ച് ഇവിടെ അല്പം വിശദീകരിക്കാം.

മൗലവി സനാഉല്ലായും പ്രഭൃതികളും ഒരു നീണ്ടകാലം ഹഃമസീഹ് മൗഊദ്(അ)നെ അധിക്ഷേപിക്കുകയും അദ്ദേഹത്തിന്നെതിരിൽ കുഫ്ർ പുറപ്പെടുവിച്ച് ദ്രോഹനടപടികൾ തുടർന്നു കൊണ്ടിരിക്കുകയും ചെയ്തപ്പോൾ അദ്ദേഹം തൻെറ അഞ്ചാമെ ആഥം എന്ന ഗ്രന്ഥത്തിലൂടെ ഒരു ദൈവിക കല്പനയനുസരിച്ച് എതിരാളികളായ ആലിംകളെ പേരെടുത്തു പറഞ്ഞുകൊണ്ട് മുബാഹലയ്ക്കു ക്ഷണിക്കുകയുണ്ടായി. ഈ ഉലമാക്കളിൽ 11-ാംമത്തെ ആളായിരുന്നു മൗലവി സനാഉല്ലാഹ്. മുബാഹല വെല്ലുവിളി ഉണ്ടായപ്പോൾ ഈ ഉലമാക്കളിൽ പലരും നിശബ്ദരായി. മൗലവി സനാഉല്ലായാകട്ടെ വഞ്ചനാത്മകമായ ഒരു ദ്വിമുഖ നയമാണ് കൈക്കൊണ്ടത്. ഒരു മുബാഹലയ്ക്കു തയ്യാറായിരുന്നില്ലെങ്കിലും താൻ അതിനു തയ്യാറാണെന്ന് അനുയായികളെ ധരിപ്പിക്കാനുള്ള ബദ്ധപ്പാടിലായിരുന്നു അയാൾ. ഒരിക്കൽ താൻ മുബാഹലയ്ക്കു തയ്യാറാണെന്ന് അയാൾ തൻെറ സ്നേഹിതന്നെഴുതിയ കത്ത് ഹസ്രത്ത് അഹ്മദ്(അ)ൻെറ ശ്രദ്ധയിൽപ്പെട്ടപ്പോൾ ആ

പുണ്യാത്മാവ് തൻെറ ഇഅ്ജാസെ അഹ്മദി എന്ന ഗ്രന്ഥ ത്തിൽ ഇപ്രകാരം എഴുതി:

"എനിക്കു കേൾക്കാൻ സാധിച്ചു, അല്ല, മൗലവി സനാഉല്ല ഒപ്പിട്ട ഒരു കത്തുതന്നെ ഞാൻ കാണുകയുണ്ടായി. നാം ഇരുവരിൽ അസത്യവാനാരോ അയാൾ സത്യവാൻെറ ജീവിത കാലത്ത്തന്നെ മരണമടയട്ടെ എന്നുള്ള പ്രാർഥന ഇരുകൂട്ട രും ചെയ്യുന്നത് മുഖേന ഒരു തീരുമാനമുണ്ടാക്കുന്നതിന്ന് താൻ ഹൃദയപൂർവ്വം ആഗ്രഹിക്കുന്നതായി അദ്ദേഹം അഭി പ്രായപ്പെട്ടിരിക്കുന്നു. കൂടാതെ 'ഇഅ്ജാസെ അഹ്മദി'യെ പ്പോലുള്ള സാഹിത്യസംപുഷ്ടമായ ഒരു ഗ്രന്ഥം രചിക്കാനും അദ്ദേഹം ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായി. മൗലവി സാഹിബ് ഹൃദയപൂർവ്വമാണ് തൻെറ ഈ ആഗ്രഹം പ്രകടി പ്പിച്ചിരിക്കുന്നതെങ്കിൽ ഇതിൽ കാപട്യം ലവലേശം ഇല്ലെങ്കിൽ പിന്നെ ഇതിൽപ്പരം ശ്രേഷ്ഠമായത് മറ്റെന്താണുള്ളത്. അദ്ദേ ഹം ഈ ചരിത്രകാലഘട്ടത്തിൽ ഈ ഉമ്മത്തിന്ന് വലിയ ഉപകാ രമാണ് ചെയ്യുന്നത്. അതായത് ഒരു സമരയോദ്ധാവായി രംഗ ത്തിറങ്ങി സത്യാസത്യ നിർണയം വരുത്തുകയാണദ്ദേഹം ചെയ്യുന്നത്. അദ്ദേഹം ഏറ്റവും നല്ല ഒരഭിപ്രായമാണ് പുറപ്പെ ടുവിച്ചിരിക്കുന്നത്. അദ്ദേഹം ഈ വിഷയത്തിൽ ഉറച്ചുനിൽ ക്കുകയാണെങ്കിൽ അതു നല്ലൊരു കാര്യം തന്നെയാണ്." (ഇഅ്ജാസെ അഹ്മദി. ഭാ: 14)

വീണ്ടും അദ്ദേഹം എഴുതി: 'അസത്യവാൻ സത്യവാന്നു മുമ്പായി മരിക്കട്ടെ എന്ന സമരതീരുമാനത്തിന്ന് അദ്ദേഹം സന്നദ്ധനാണെങ്കിൽ നിശ്ചയമായും അദ്ദേഹം ആദ്യം മരണമ ടയുന്നതാണ്." (പേജ്: 37)

അല്ലാഹുവിലുള്ള ഉറച്ച വിശ്വാസം കാരണമാണ് ആ മഹാത്മാവ് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നത്. അദ്ദേഹം പറയുകയാണ്:

"എൻെറ സർവശക്തനായ ദൈവമേ! നീ അടുത്തുവരി ക. നിൻെറ നീതിപീഠത്തിൽ ഇരുന്നുകൊണ്ട് എപ്പോഴുമുള്ള

ഈ ശണ്ഠയെ അവസാനിപ്പിക്കുക. എൻെറ വാക്കുകൾ ജന ങ്ങളുടെ മുമ്പാകെയുണ്ട്. എൻെറ ഹൃദയത്തിൻെറ യഥാർഥ നില നിൻെറ മുമ്പാകെ വ്യക്തമാണ്. നീ ഒരു സത്യവാനെ അപമാനിതനാക്കി ഖബറിൽ ഇറക്കും. എന്ന് എങ്ങിനെ എനി ക്കു പറയാൻ സാധിക്കും. അതിനെ എങ്ങിനെ എൻെറ ഹൃദ യത്തിന്ന് സ്വീകരിക്കാൻ സാധിക്കും. നീ ഒരിക്കലും അങ്ങിനെ ചെയ്യുകയില്ലെന്നു എനിക്കു പരിപൂർണ്ണ വിശ്വാസമുണ്ട്." (ഇഅ്ജാസെ അഹ്മദി. ഭാ: 17)

എന്നാൽ സനാഉല്ലാ തൻെറ അഭിപ്രായത്തിൽ ഉറച്ച് നിന്നില്ല. മറിച്ച് ഇപ്രകാരം മറുപടി നൽകുകയാണുണ്ടായത്:

"ഞാൻ നിങ്ങളെപ്പോലെ ഒരു പ്രവാചകനെന്നോ ദൈവ ദൂതനെന്നോ ദൈവപുത്രനെന്നോ ഇൽഹാം ലഭിക്കുന്ന ആളെന്നോ അവകാശപ്പെടുന്നില്ല. അതുകൊണ്ട് ഈ മാതിരി യുള്ള ഒരു മത്സരത്തിന്ന് എനിക്കു ധൈര്യമില്ല....എങ്ങിനെ യായിരുന്നാലും വിവാദാസ്പദമായ അത്തരം കാര്യത്തിൽ പ്രവേശിക്കുവാൻ ഞാനാഗ്രഹിക്കുന്നില്ല. ഇക്കാര്യത്തിൽ എനിക്കുള്ള ധൈര്യക്കുറവിൽ യാതൊരപമാനവും ഇല്ല." (ഇൽഹാമാത്തെ മിർസ പേജ്: 116)

മൗലവി സാഹിബിൻെറ ഈ പ്രഖ്യാപനം അദ്ദേഹത്തി ൻെറ അനുയായികളിൽ അങ്കലാപ്പും വിഭ്രമവും ഉണ്ടാക്കി ത്തിർക്കുകയും അങ്ങനെ അദ്ദേഹം അവരുടെ വിമർശന ങ്ങൾക്കു ഇരയായിത്തീരുകയും ചെയ്തു. ഒടുവിൽ തൻെറ ശിഷ്യന്മാരുടെ നിർബന്ധത്തിനു വഴങ്ങി വീണ്ടുമൊരു പ്രഖ്യാപനം പ്രസിദ്ധപ്പെടുത്തി.

"മിർസായികളെ! നിങ്ങൾ സത്യവാന്മാരാണെങ്കിൽ വരു വിൻ! നിങ്ങളുടെ ഗുരുവിനെയും കൂട്ടിവരുവിൻ. അഞ്ചാമെ ആഥം എന്ന പുസ്തകത്തിൽ ഞങ്ങളെ മുബാഹലക്കു ക്ഷണിച്ച ആളോട് എന്നെ എതിരിടുവാൻ പറയുവിൻ." (അഹ് ലെ ഹദീസ് - 29.3.1907)

മൗലവിയുടെ ഈ പ്രസ്താവന പുറത്തു വന്നപ്പോൾ

ഹ:മസീഹ് മൗഊദ്(അ)ൻെറ നിർദ്ദേശമനുസരിച്ച് ബദ്ർ പത്ര ത്തിൻെറ അധിപർ മുഫ്ത്തീ മുഹമ്മദ് സാദിഖ് സാഹിബ് തൻെറ പത്രത്തിൽ ഇപ്രകാരം എഴുതി:

"മിർസാ സാഹിബ് അദ്ദേഹത്തിൻെറ ആഹ്വാനത്തെ സ്വീകരിച്ചിരിക്കുന്നുവെന്നു ഞാൻ മൗ:സനാഉല്ലാ സാഹിബി ന്നു സുവിശേഷം അറിയിക്കുകയാണ്. ഈ മനുഷ്യൻ (ഹ:മിർ സാസാഹിബ്) തൻെറ വാദത്തിൽ വ്യാജനാണെന്നു താൻ സത്യം ചെയ്തു പറയുന്നു എന്നദ്ദേഹം പറയട്ടെ. മുബാഹല യുടെ അടിസ്ഥാനം 'ലഅ്നത്തുല്ലാഹി അലൽ കാദിബിൻ' എന്നുള്ളതാണല്ലോ." (ബദ്ർ. 4.4.1907)

എന്നാൽ ഇതിന്നു മറുപടിയായി മൗ:സനാഉല്ലാ എഴുതി:

"ഞാൻ താങ്കളെ മുബാഹലയ്ക്കല്ല വിളിച്ചത്. സത്യം ചെയ്യുന്നതിന്നാണ് ഞാൻ തയ്യാറായത്. എന്നാൽ താങ്കൾ അതിന്നു മുബാഹല എന്നു പറയുന്നു. എന്നാൽ ഇരുകൂട്ട രും ചേർന്നുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും സത്യം ചെയ്തു പ്രാർഥിക്കുന്നതിന്നാണ് മുബാഹല എന്നു പറയുന്നത്. ഞാൻ സത്യം ചെയ്യുന്നതിനെപ്പറ്റിയാണ് പറഞ്ഞത്. മുബാഹല യ്ക്കല്ല. സത്യം ചെയ്യലും മുബാഹലയും രണ്ടും രണ്ടാണ്." (അഹ്ലെഹദീസ്. 19.4.1907)

വീണ്ടും അദ്ദേഹം തൻെറ പത്രത്തിൽ എഴുതി:

"ഈ പ്രാർഥനയ്ക്കു എന്നോടു സമ്മതം ചോദിച്ചിട്ടില്ല. എന്നോട് ചോദിക്കാതെയാണ് ഇതു പ്രസിദ്ധം ചെയ്തിരിക്കു ന്നത്."

"നിങ്ങളുടെ ഈ എഴുത്ത് ഒരു വിധത്തിലും വിധിനിർ ണ്ണായകമായിരിക്കുന്നില്ല."

"എൻെറ എതിർപ്പ് നിങ്ങളോടാണ്. ഞാൻ മരിച്ചാൽ എൻെറ മരണം മുഖേന മറ്റുള്ളവരിൽ ന്യായപൂർത്തിവരുന്ന തെങ്ങിനെ?"

"ചുരുക്കിപ്പറഞ്ഞാൽ നിങ്ങളുടെ ഈ എഴുത്ത് എനിക്കു സ്വീകാര്യമല്ല. ബുദ്ധിയുള്ള ആർക്കും അതു സ്വീകാര്യമായിരിക്കില്ല."

"ഞങ്ങൾക്കും കണ്ടുപഠിക്കുവാനുള്ള ഏതെങ്കിലും ഒരടയാളം കാണിച്ചു തരൂ. മരിച്ചാൽ പിന്നെ എന്തുകാണാനാണ്.

ഖുർആൻ പറയുന്നത് ദുർവൃത്തന്മാർക്ക് അല്ലാഹുവിൽ നിന്നു കാലവിളംബം ലഭിക്കുന്നുവെന്നാണല്ലൊ. കേൾക്കൂ:

مَنْ كَانَ فِي الضَّلَالَةِ فَلْيَمْدُدْ لَهُ الرَّحْمٰنُ مَدًّا -
إِنَّمَا نُمْلِي لَهُمْ لِيَزْدَادُوا إِثْمًا -
وَيَمُدُّهُمْ فِي طُغْيَانِهِمْ يَعْمَهُونَ -

"ദുർമാർഗ്ഗികൾക്ക് താൽക്കാലികമായ കാലവിളംബം ദൈവം നൽകുന്നു (19:76) അവർക്ക് തങ്ങളുടെ കുറ്റങ്ങൾ അധികരിപ്പിക്കാനായി കാലവിളംബം നൽകുകയാണ് നാം ചെയ്യുന്നത്. (3:179) അതിക്രമത്തിൽ അന്ധരായി വിഹരിക്കുന്ന നിലയിൽ അല്ലാഹു അവരെ അവരുടെ മാർഗ്ഗത്തിൽ വിടുന്നു. (2:16)

ഈ ആയത്തുകളുടെ വിവക്ഷ ദൈവം വ്യാജരും വഞ്ചകരും, കുഴപ്പവാദികളും ദ്രോഹികളും ആയവർക്ക് ദീർഘായുസ്സു നൽകുന്നു. അവർ ഈ കാലവിളംബത്തെ പ്രയോജനപ്പെടുത്തി വീണ്ടും തിയ്യകാര്യങ്ങൾ ചെയ്യുന്നതിന്നു വേണ്ടി എന്നാണ്. (അഹ്‌ലെഹദീസ്. 26.4.1907)

വീണ്ടും എഴുതി:

"നബിതിരുമേനി(സ) സത്യവാനായ പ്രവാചകനായിട്ടും

മുസൈലിമത്തുൽകദ്ദാബിന്നു മുമ്പായി ചരമം പ്രാപിച്ചു. മുസൈലിമ കള്ളവാദിയായിട്ടും സത്യവാദിയുടെ ശേഷമാണ് മരിച്ചത്." (മുറഖ്യെഖാദിയാനി. 1907 ആഗസ്റ്റ്)

മേലുദ്ധരിച്ച പ്രസ്താവനകളിൽ നിന്നും മൗലവി സനാഉല്ലാ സാഹിബ്, ഹ:മസീഹ് മൗഊദ്(അ)ൻെറ മുബാഹലാ ആഹ്വാനം സ്വീകരിക്കുകയുണ്ടായില്ലെന്നു വ്യക്തമാണല്ലൊ. അങ്ങിനെ പ്രാർഥനാരംഗത്തിറങ്ങുന്നതിൽ നിന്നും അയാൾ ഒഴിഞ്ഞുമാറി.

മൗലവിയുടെ ഈ ഒഴിഞ്ഞുമാറ്റത്തെ പരാമർശിച്ചുകൊണ്ട് ഹസ്രത്ത് അഹ്മദ്(അ) ഇപ്രകാരം എഴുതി:

"അസത്യവാൻ സത്യവാൻെറ ജീവിതകാലത്ത് മരണമടയും എന്നെവിടെയാണെഴുതിയിരിക്കുന്നത്? നാം നമ്മുടെ ഒരു ഗ്രന്ഥത്തിലും അങ്ങനെ എഴുതിയിരുന്നില്ല. അങ്ങിനെയാണെങ്കിൽ കൊണ്ടുവരൂ. ഏത് ഗ്രന്ഥത്തിലാണ് നാം എഴുതിയിരിക്കുന്നത്. മുബാഹല ചെയ്യുന്നവരിൽ അസത്യവാൻ സത്യവാൻെറ ജീവിതത്തിൽ മരണപ്പെടും എന്നാണു നാം എഴുതിയിരിക്കുന്നത്. അസത്യവാൻ സത്യവാൻെറ ജീവിതകാലത്ത് മരണപ്പെടും എന്നത് തികച്ചും തെറ്റായ ഒന്നാണ്. ഹ:നബികരീം(സ)ൻെറ ജീവിതകാലത്ത് അദ്ദേഹത്തിൻെറ ശത്രുക്കളെല്ലാം മരിച്ചൊടുങ്ങുകയുണ്ടായോ? ആയിരക്കണക്കായ ശത്രുക്കൾ തിരുമേനിയുടെ വഫാത്തിന്നു ശേഷവും ജീവിച്ചിരുന്നു. മുബാഹല ചെയ്യുന്ന അസത്യവാനാണ് സത്യവാൻെറ ജീവിതത്തിൽ മരണമടയുന്നത്. അതേപ്രകാരം നമ്മുടെ എതിരാളികളും നമ്മുടെ മരണത്തിന്നുശേഷവും ജീവിക്കുന്നതാണ്............മുബാഹല ചെയ്യാതെ തന്നെ അസത്യവാൻ സത്യവാൻെറ ജീവിതത്തിൽ നശിക്കുന്നതാണെന്നു ഞാനെവിടെയാണെഴുതിയിട്ടുള്ളതെന്നു ഈ ആക്ഷേപകരോടു ചോദിച്ചുനോക്കൂ." (അൽഹക്കം 10.10.1907)

ചുരുക്കത്തിൽ ഹ:മസീഹ് മൗഊദ്(അ) ചെയ്ത ആഹ്വാനം മുബാഹല പ്രാർഥനയ്ക്കുള്ളതായിരുന്നു. അതു

സ്വീകരിക്കാൻ അയാൾ മുതിർന്നില്ല. ഇതു ഏകപക്ഷീയമായ പ്രാർഥനയായിരുന്നില്ലെന്നു ഉപര്യുക്ത ഉദ്ധരണികൾ വിളിച്ചു പറയുന്നുണ്ട്. ഇത് ഏകപക്ഷീയമായ പ്രാർഥനയായിരുന്നെങ്കിൽ എന്നോട് സമ്മതം ചോദിക്കാതെയാണ് ഈ പ്രാർഥന പ്രസിദ്ധപ്പെടുത്തിയതെന്ന് മൗലവി സനാ ഉല്ലാ ആക്ഷേപിക്കുമായിരുന്നില്ലല്ലോ. നിങ്ങളുടെ ഈ എഴുത്ത് ഒരു പ്രകാരത്തിലും വിധിനിർണ്ണായകമായിരിക്കില്ലെന്ന് അയാളെഴുതിയതും അതുകൊണ്ടുതന്നെയാണ്.

പ്രസ്തുത മുബാഹലാ ദു:ആയെക്കുറിച്ച്

أُجِيبُ دَعْوَةَ الدَّاعِ

നിൻെറ പ്രാർഥന ഞാൻ സ്വീകരിക്കുന്നതാണെന്നു ഹഃ മസീഹ്മൗഊദ്(അ)ൻെറ ഇൽഹാമിനെക്കുറിച്ചും ഇശാഅത്തുകാരൻ സൂചിപ്പിച്ചിട്ടുണ്ട്. ഈ പ്രാർഥന സ്വീകരിക്കപ്പെടുക എന്നത് മുബാഹലാ ആഹ്വാനത്തെ എതിരാളി സ്വീകരിക്കുന്നതിനെ അടിസ്ഥാനമാക്കിയാണുണ്ടാവേണ്ടത്. അതായത് മുബാഹല നടന്നെങ്കിൽ നിശ്ചയമായും സനാഉല്ലായ്ക്കു ശാപമരണം ഉണ്ടാകുമായിരുന്നു.

വി:ഖുർആനിൽ നജ്റാനിലെ ക്രിസ്തീയരെക്കുറിച്ച്

فَنَجْعَلْ لَّعْنَتَ اللّٰهِ عَلَى الْكٰذِبِيْنَ

എന്ന ആയത്ത് ഇറങ്ങിയിരുന്നു. അതായത് നാം വ്യാജന്മാരിൽ ശാപം ഇറക്കുന്നതാണെന്ന്. ഇതും ഒരു ദൈവിക വാഗ്ദാനമാണ്. എന്നാൽ അവർ മുബാഹലയിൽ പങ്കെടുക്കാത്തതുകൊണ്ട് ശാപത്തിന്നിരയായില്ല. അതേപ്രകാരം മൗ:സനാഉല്ലായും മുബാഹലയിൽ പങ്കുചേരാതിരുന്നതിനാൽ

أُجِيبُ دَعْوَةَ الدَّاعِ

എന്ന വാഗ്ദാനവും നിറവേറിയില്ല. അതുകൊണ്ട് അസത്യവാൻ സത്യവാൻെറ ജീവിതകാലത്ത് മരണപ്പെടുന്നതാണെന്ന കാര്യം പൂർത്തിയായില്ല. കാരണം അതു മുബാഹല നടന്നതിന്നു ശേഷം സംഭവിക്കേണ്ടതായിരുന്നു.

അങ്ങിനെ മുസെലിമത്തുൽ കദ്ദാബ് നബിതിരുമേനിക്കു ശേഷവും ജീവിച്ചിരുന്നുവെന്ന മൗലവിയുടെ ഉദാഹരണവും, വ്യാജനും വഞ്ചകനും, കുഴപ്പക്കാരനും, ദ്രോഹിക്കുമാണ് നീണ്ടകാലം ജീവിക്കാൻ അവസരം ലഭിക്കുക എന്ന അയാളുടെതന്നെ അഭിപ്രായമനുസരിച്ചും ഹഃഅഹ്മദിന്നുശേഷം നീണ്ടകാലം ജീവിക്കാൻ അയാൾക്കു സാധിച്ചു. ഓന്തിനെപ്പോലെ നിറം മാറിക്കൊണ്ടിരുന്ന സനാഉല്ലായെക്കൊണ്ട് പറയിച്ച വാചകങ്ങൾ അയാളിൽ തന്നെ അല്ലാഹു പൂർത്തിയാക്കി.

ഹഃമസീഹ്മൗഊദിൻെറ ജീവിതകാലത്ത് വ്യാജനും വഞ്ചകർക്കും കുഴപ്പക്കാർക്കും ആണ് ദീർഘായുസ്സു ലഭിക്കുകയെന്നും കള്ളവാദിയായ മുസൈലിമ നബിതിരുമേനിക്കു ശേഷം ജീവിച്ചത് അതിനുദാഹരണമാണെന്നും കൊട്ടിഘോഷിച്ച സനാഉല്ലാ സത്യവാദിയായ ഹഃഅഹ്മദ്(അ)ന്നു ശേഷം ജീവിച്ചിരുന്നുകൊണ്ട് താൻ വ്യാജനും വഞ്ചകനും കുഴപ്പക്കാരനും, അസത്യവാനായ മുസൈലിമയുമാണെന്ന് സ്വയം വെളിപ്പെടുത്തി. ഹഃഅഹ്മദ്(അ) മരണപ്പെട്ടതിന്നുശേഷം "അസത്യവാൻ സത്യവാന്ന് മുമ്പെ മരണമടയും എന്ന പ്രാർഥനയനുസരിച്ചാണ് അദ്ദേഹം മരിച്ചതെന്ന് പറയാൻ വഞ്ചകനായ മൗലവിക്ക് മനഃക്ലേശമുണ്ടായില്ല. അതേസമയം സനാഉല്ലാ പ്രാർഥനയിൽ പങ്കെടുക്കുകയും ആദ്യം മരിക്കുകയും ചെയ്തിരുന്നുവെങ്കിൽ മുസൈലിമ നബിക്കുശേഷമാണ് മരിച്ചതെന്ന ആചാര്യൻെറ ഉദാഹരണം പൊക്കിപ്പിടിച്ച് അയാളുടെ അനുയായികൾ വിജയം കൊണ്ടാടുമായിരുന്നു.

ഇങ്ങനെ വഞ്ചകനും വ്യാജനുമാണെന്നു സ്വന്തം വാക്കുകളിലൂടെ തെളിയിച്ചു കാട്ടിയ സനാഉല്ലായുടെ ദയനീയമായ

പര്യവസാനം എല്ലാവർക്കും പാഠം പഠിക്കത്തക്കതായിരുന്നു. "ഫാതിഹെ ഖാദിയാൻ" എന്നു ഇശാഅത്തുകാരൻ പെരുമ്പറ മുഴക്കുന്ന സനാഉല്ലാക്കു അത്യന്തം നിരാശാഭരിതമായ അന്ത്യത്തെ അഭിമുഖീകരിക്കേണ്ടിവന്നു.

ഹ:അഹ്മദ്(അ) തനിക്കു തുടരെത്തുടരെ ലഭിച്ച ദിവ്യവെളിപാടുകളനുസരിച്ച് 1908 മെയ് 26-ാം നു വഫാത്തായപ്പോൾ ഇതുതന്നെ അഹ്മദിയ്യത്തിനെ നശിപ്പിക്കാനുള്ള അവസരമെന്നു കരുതി മൗലവി സനാഉല്ലാ ഒരു പ്രഖ്യാപനം നടത്തിയിരുന്നു:

"മിർസായുടെ എല്ലാ പ്രസിദ്ധീകരണങ്ങളും കീറി കടലിൽ എറിഞ്ഞുകളയുകയോ ചുട്ടുചാമ്പലാക്കിക്കളയുകയോ ചെയ്യണമെന്ന് അല്ലാഹുവിൻെറ പേരിൽ ഞാൻ എല്ലാ മുസ്ലിംകളോടും ആവശ്യപ്പെടുകയാണ്. മാത്രമല്ല മുസ്ലിമോ അമുസ്ലിമോ ആയ ഒരു ചരിത്രകാരനും ഇന്ത്യാചരിത്രമോ ഇസ്ലാം മതചരിത്രമോ എഴുതുമ്പോൾ മിർസായെക്കുറിച്ച് ഒരൊറ്റ വാക്കുപോലും ചേർത്തു പോകരുതെന്നും ഞാനാവശ്യപ്പെടുകയാണ്." (വക്കീൽ 1908 ജൂൺ 13)

വിഷലിപ്തമായ ഈ ആഹ്വാനത്തെ മുസ്ലിംകളോ അമുസ്ലിംകളോ ഒരുതരത്തിലും മാനിച്ചില്ല. നേരെമറിച്ച് ആ പുണ്യാത്മാവിൻെറ കൃതികൾ പുന:പ്രസിദ്ധീകരിക്കപ്പെടുകയും മിക്കവെയും അനവധി ഭാഷകളിൽ വിവർത്തനം ചെയ്യപ്പെടുകയും മുസ്ലിംകളും അല്ലാത്തവരുമായ ലക്ഷക്കണക്കിലാളുകൾ അവയിൽനിന്ന് ആത്മീയ പീയൂഷം നുകരുകയുമാണുണ്ടായത്. ചരിത്രകാരന്മാരാകട്ടെ ഇരുപതാം നൂറ്റാണ്ടിലെ മതപരിഷ്കർത്താവായി ഹ:അഹ്മദ്(അ)നെ പരിചയപ്പെടുത്തുകയും പാഠപുസ്തകങ്ങളിൽ പോലും അതു പരാമർശിക്കപ്പെടുകയുമുണ്ടായി. അങ്ങിനെ സനാഉല്ലായുടെ ആഹ്വാനം ചരിത്രത്തിൻെറ ചവറ്റുകൊട്ടയിലാണ് സ്ഥാനം പിടിച്ചത്. ഇശാഅത്തുകാരൻെറ ഫാതിഹെ ഖാദിയാൻ!

അതുകൊണ്ടും അവശേഷിപ്പിച്ചില്ല. അല്ലാഹുവിൻെറ ഒരു സത്യദാസനോട് വഞ്ചനാത്മകമായ നിലപാടു കാണിച്ചു

കൊണ്ട് സത്യാന്വേഷികളെ ആശയക്കുഴപ്പത്തിലാക്കാൻ ശ്രമിച്ച അയാൾ മിർസാസാഹിബിൻെറ പ്രസിദ്ധീകരണങ്ങളെ എന്തുചെയ്യാൻ ആഹ്വാനം ചെയ്തുവോ അത് അയാളിലേക്കു തന്നെ തിരിച്ചുചെന്നു. 1947ൽ നടന്ന സാമുദായിക കലാപത്തിൻെറ തീജ്ജ്വാലകൾ 'ഫാതിഹെ ഖാദിയാ'ൻെറ വിലപിടിച്ച ഗ്രന്ഥശേഖരം ചുട്ടുചാമ്പലാക്കി. അയാളുടെ ഗ്രന്ഥങ്ങൾ പുനഃപ്രസിദ്ധീകരിക്കാൻ ആരുമുണ്ടായില്ല. തൽസംബന്ധമായി അദ്ദേഹത്തിൻെറ ആളുകൾതന്നെ വിവരിക്കുന്നതാണല്ലോ കൂടുതൽ ആധികാരികമായിരിക്കുക. മൗലവി അബ്ദുൽ മജീദ് സുഹ്റവർദി രചിച്ച "സീറത്തെ സനായി" എന്ന ഗ്രന്ഥത്തിൽ 1947ലെ സാമുദായിക കലാപവേളയിൽ പഞ്ചാബു സംസ്ഥാനത്തിൽ വിശിഷ്യാ അമൃത്സറിൽ നടന്നുകൊണ്ടിരുന്ന സംഭവങ്ങൾ വിവരിച്ചുകൊണ്ട് ഇപ്രകാരം എഴുതുന്നു:

"മൗലാന, പട്ടണത്തിലെ പ്രധാനികളിൽപ്പെട്ട ഒരാളായിരുന്നു. ലക്ഷക്കണക്കിലുള്ള പണവും വസ്തുവും അദ്ദേഹത്തിന്നുണ്ടായിരുന്നു. ആയിരക്കണക്കിൽ രൂപ വിലയുള്ള ആഭരണങ്ങൾ പെട്ടികളിലുണ്ടായിരുന്നു. ആയിരങ്ങൾ വില മതിക്കുന്ന ഒരു ഗ്രന്ഥാലയംതന്നെ അദ്ദേഹത്തിന്നു സ്വന്തമായുണ്ടായിരുന്നു. വസ്ത്രങ്ങൾക്കു ഒരു കുറവും ഉണ്ടായിരുന്നില്ല.....കലാപാവസരത്തിൽ വെറും 50 രൂപ മാത്രമെ കീശയിലുണ്ടായിരുന്നുള്ളൂ. സാധാരണ വസ്ത്രമാണു ധരിച്ചിരുന്നത്. അതേ സ്ഥിതിയിൽ തന്നെ അദ്ദേഹത്തിന്നു തൻെറ കുടുംബത്തോടുകൂടി വീടുവിട്ടോടിപ്പോകേണ്ടി വന്നു. അദ്ദേഹം വിട് ഉപേക്ഷിച്ചതും അക്രമികൾ വീട്ടിലുണ്ടായിരുന്ന എല്ലാ സാധനങ്ങളും ആഭരണങ്ങളും കൊള്ളയടിക്കുകയും വീടു അഗ്നിക്കിരയാക്കുകയും ഉണ്ടായി. കൊള്ളക്കാർ അതുകൊണ്ടും മതിയാക്കിയില്ല. അദ്ദേഹം സ്വന്തം ജീവനേക്കാൾ വിലപ്പെട്ടതായി കണക്കാക്കിയിരുന്ന അമൂല്യങ്ങളായ പല ഗ്രന്ഥങ്ങളുമടങ്ങിയ ഗ്രന്ഥശേഖരം ചുട്ടെരിച്ചുകളയുകയുണ്ടായി. ഗ്രന്ഥങ്ങൾ ചുട്ടെരിക്കപ്പെട്ട ദുഃഖം മൗലാനയ്ക്കു തൻെറ ഏകമകൻ കൊലചെയ്യപ്പെട്ടപ്പോൾ ഉണ്ടായ വേദനയേക്കാൾ പതിന്മടങ്ങായിരുന്നു. ഈ ഗ്രന്ഥങ്ങൾ അദ്ദേഹത്തിൻെറ

ജീവിതസമ്പാദ്യമായിരുന്നു. ഈ വേദന അദ്ദേഹത്തിൻെറ അവസാനശ്വാസംവരെ അദ്ദേഹത്തിന്നനുഭവപ്പെട്ടിരുന്നു. വാസ്തവത്തിൽ അദ്ദേഹത്തിൻെറ പെട്ടെന്നുള്ള മരണത്തിന്നുള്ള രണ്ടു കാരണങ്ങളിൽ ഒന്ന് അദ്ദേഹത്തിൻെറ മകൻെറ ആകസ്മികമായ കൊലപാതകവും ജീവനുതുല്യമായ ലൈബ്രറിയുടെ നാശവും ആയിരുന്നു. ഈ രണ്ടു വേദനകളും കുറഞ്ഞ കാലം കൊണ്ട് അദ്ദേഹത്തിൻെറ ജീവനെത്തന്നെ പിടിക്കുകയുണ്ടായി." (സീറത്തെ സനായി - ഭാ: 389-390)

പാക്കിസ്ഥാനിൽനിന്നു പുറപ്പെടുന്ന "അൽഇഅ്തിസാം" എന്ന പത്രം ഇപ്രകാരം പറയുന്നു :

"അദ്ദേഹത്തിൻെറ കൺമുമ്പിൽ തൻെറ യുവാവായ ഏകമകൻ അത്താഉല്ല: വളരെ ശോചനീയമായ രീതിയിൽ കഷണം കഷണമാക്കപ്പെട്ട ദൃശ്യം അദ്ദേഹത്തിൻെറ ഹൃദയത്തെയും കരളിനെയും തുണ്ടം തുണ്ടമാക്കുകയുണ്ടായി."

പാക്കിസ്ഥാനിൽ എവിടെയെങ്കിലും മൗലാനായുടെ ഓർമ്മയ്ക്കായി ഏതെങ്കിലും ഒരു മദ്രസയോ അനാഥാലയമോ, ചികിത്സാലയമോ, എന്തെങ്കിലും ഒരു ട്രസ്റ്റോ ഇല്ല തന്നെ. മൗലാനായുടെ ഏതെങ്കിലും ഒരു ഗ്രന്ഥം പുനഃപ്രസിദ്ധീകരിക്കാൻ ആർക്കും തന്നെ, അദ്ദേഹത്തിൻെറ കുടുംബസ്ഥർക്കു കൂടി സാധിച്ചില്ല എന്നത് വളരെയധികം ഖേദകരമത്രെ." (അൽഇഅ്തിസാം 15-6-1962)

ഇതാണ് ഫാതിഹെ ഖാദിയാൻെറ പര്യവസാനം! ഏതൊരു മഹാത്മാവിൻെറ ഗ്രന്ഥങ്ങൾ ചുട്ടെരിക്കാൻ അയാൾ ആഹ്വാനം ചെയ്തുവോ അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ ഇന്നും ലോകത്തിൻെറ നാനാകോണുകളിലും പ്രചരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അയാളുടെ ഗ്രന്ഥങ്ങളൊന്നും പുനഃപ്രസിദ്ധം ചെയ്യപ്പെട്ടില്ലെന്നുമാത്രമല്ല, സ്വന്തം ഗ്രന്ഥാലയം കത്തിച്ചാമ്പലായതിൽ മനംനൊന്തു മരിക്കാനുള്ള വിധിയാണുണ്ടായത്!

പക്ഷെ ഈ യഥാർത്ഥ്യം അറിയാതെ, അല്ലെങ്കിൽ മറച്ചു

വെച്ചുകൊണ്ട് "ഫാതിഹെ ഖാദിയാൻ" മൗലവി സനാഉല്ലാ എഴുതിയ ഗ്രന്ഥങ്ങൾ ഇന്നും ഖാദിയാനി മതത്തിന്നെതിരെ വെല്ലുവിളി ഉയർത്തുന്നെന്നു" കള്ളം വിളിച്ചുപറഞ്ഞ് 'ഫത ഹ്' നടിക്കുന്ന ഇശാഅത്തുകാരൻെറ തൊലിക്കട്ടി അപാരം തന്നെ.

"ഫാതിഹെ ഖാദിയാൻ എന്നും ഖാദിയാനികളുടെ പേടി സ്വപ്നമെന്നും ഇയാൾ പൊക്കിക്കാണിക്കുന്ന സനാഉല്ലായു ടെ എതിർപ്പുകളും വിമർശനങ്ങളും അഹ്മദിയ്യാ ജമാഅത്തി ൻെറ ഫതഹിന്നാണ് കളമൊരുക്കിയതെന്നതാണു സത്യം.

ആ വസ്തുത ഹ:അഹ്മദ്(അ) പറയുന്നതു കാണുക:

وَلَوْ لَا ثَنَاءُ اللّٰهِ مَا زَالَ جَاهِلٌ يَشُكُّ

وَلَا يَدْرِيْ مَقَامِيْ وَ يَحْصَرُ

فَهٰذَا عَلَيْنَا مِنَّةٌ مِنْ أَبِي الْوَفَا

أَرَى كُلَّ مَحْجُوْبٍ ضِيَائِيْ وَ نَشْكُرُ

"സനാഉല്ലാ ഇല്ലായിരുന്നെങ്കിൽ ഓരോ അജ്ഞനും എന്നെക്കുറിച്ച് സംശയഗ്രസ്തനായിത്തീരുകയും എൻെറ സ്ഥാനത്തെ അറിയാതിരിക്കുകയും അങ്ങിനെ ചോദ്യങ്ങൾ ചോദിച്ചുകൊണ്ട് എന്നെ ഞെരുക്കുകയും ചെയ്യുമായിരു ന്നു. അതുകൊണ്ട് ഓരോ അജ്ഞനും എൻെറ പ്രകാശം ലഭി ക്കുവാൻ സന്ദർഭം തന്ന സനാഉല്ല ഞങ്ങളുടെ മേൽ വലിയ നന്മയും ഉപകാരവും ആണു ചെയ്തിരിക്കുന്നത്. അതിന്നാ യി അദ്ദേഹത്തിന്നു ഞങ്ങൾ നന്ദി രേഖപ്പെടുത്തുന്നു." (ഇഅ് ജാസെ അഹ്മദി. ഭാ: 42)

## മൗലവി മുഹമ്മദുഹുസൈൻ സാഹിബിനെ ക്കുറിച്ചുള്ള പ്രവചന പൂർത്തീകരണം.

ഹസ്രത്ത് അഹ്മദ്(അ)ൻെറ വാദങ്ങൾക്കുമുമ്പ് അദ്ദേഹം ചെയ്ത ഇസ്ലാമിക സേവനങ്ങളെ അങ്ങേയറ്റം പ്രകീർത്തിച്ചുകൊണ്ട് മൗലവി മുഹമ്മദു ഹുസൈൻ ബട്ടാലവി തൻെറ ഇശാഅത്തുസ്സുന്നഃ എന്ന പത്രമാസികയിൽ പലവുരു ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. ഹ:അഹ്മദ്(അ)ൻെറ "ബറാഹീനെ അഹ്മദിയ്യ" എന്ന പ്രാരംഭഗ്രന്ഥത്തെ പുകഴ്ത്തിക്കൊണ്ട് അദ്ദേഹം ഇപ്രകാരം എഴുതി:

"ധനം കൊണ്ടും ദേഹം കൊണ്ടും പേനകൊണ്ടും നാവുകൊണ്ടും പ്രവൃത്തികൊണ്ടും വാക്കുകൊണ്ടും ഇസ്ലാമിന്നു വേണ്ടി ഈ ഗ്രന്ഥകർത്താവിനെപ്പോലെ സേവനം ചെയ്തിട്ടുള്ളവർ പൂർവ്വ മുസ്ലിംകളിൽപ്പോലും വിരളമായേ കാണപ്പെടുകയുള്ളൂ."

"ഞങ്ങളുടെ ഈ വാക്കുകളെ ഒരു ഏഷ്യൻ അതിശയോക്തിയായി ആരെങ്കിലും കരുതുന്നുവെങ്കിൽ ഇസ്ലാമിൻെറ ശത്രുക്കളെ ഇത്ര ശക്തിയുക്തം എതിരിട്ടിട്ടുള്ള ഒരൊറ്റ ഗ്രന്ഥമെങ്കിലും അവർ കാണിച്ചുതരട്ടെ. ധനം കൊണ്ടും ദേഹം കൊണ്ടും തൂലികകൊണ്ടും നാവുകൊണ്ടും സർവ്വോപരി ജീവിതരീതികൊണ്ടും ഇസ്ലാമിൻെറ ശത്രുക്കളെയും ഇസ്ലാമിൻെറ നിഷേധികളെയും എതിർക്കുകയും സംശയാലുക്കളെ തൻെറ അടുക്കൽവന്നു അനുഭവസാക്ഷ്യം സ്വീകരിച്ചുകൊള്ളുവാൻ ആണത്തത്തോടെ ആഹ്വാനം ചെയ്യുകയും ഇതര സമുദായക്കാർക്ക് ഈ അനുഭൂതികളെ അഭിരുചിപ്പിക്കുകയും ചെയ്തിട്ടുള്ള മൂന്നുനാലാളുകളെ ചൂണ്ടിക്കാണിച്ചു തരുകയും ചെയ്യട്ടെ." (ഇശാഅത്തുസ്സുന്നഃ പുസ്തകം: 6, ലക്കം: 169,170)

ഇങ്ങനെ ഹസ്രത്ത് അഹ്മദിനെയും അദ്ദേഹത്തിൻെറ ഇസ്ലാമിക സേവനങ്ങളെയും കുറിച്ച് ആത്മാർഥമായി സ്തുതി പാടിയിരുന്ന ഇദ്ദേഹംതന്നെ പിന്നീട് അദ്ദേഹത്തിൻെറ ബദ്ധശത്രുവായി മാറിയില്ലെങ്കിൽ ആശ്ചര്യപ്പെടാനൊന്നും തന്നെയില്ല. എല്ലാ പ്രവാചകന്മാരുടെ ചരിത്രത്തിൽ നിന്നും മനസ്സിലാകുന്ന ഒരു യാഥാർഥ്യമാണിത്.

വാദം പുറപ്പെടുവിയ്ക്കുന്നത്വരെ അമീൻ എന്നും സുദൂഖ് എന്നും നീ സത്യമല്ലാതെ പറഞ്ഞതായിട്ടു ഞങ്ങളുടെ അനുഭവത്തിലില്ല എന്നും ഹ:നബികരീം(സ)നെ പുകഴ്ത്തിപ്പറഞ്ഞവർ തന്നെ പിന്നീട് അദ്ദേഹത്തിൻെറ ബദ്ധ ശത്രുക്കളായിത്തീർന്ന ചരിത്രം നമ്മുടെ മുമ്പാകെയുണ്ട്.

മൗലവി മുഹമ്മദു ഹുസൈൻ സാഹിബ് ഹ:അഹ്മദ് (അ)നെതിരായി ഉപയോഗിച്ചിരുന്ന ശകാരപദങ്ങളെയും അസഭ്യവാക്കുകളെയും കുറിച്ച് ആ പുണ്യാത്മാവിൻെറ ജീവ ചരിത്ര മെഴുതിയ ഒരു പണ്ഡിതൻ പ്രസ്താവിച്ചത് ഉറുദുഭാ ഷയിലുള്ള ഒരൊറ്റ ശകാരപദവും ഇയാൾ അദ്ദേഹത്തെക്കുറി ച്ച് ഉപയോഗിക്കാതെ വിട്ടുകളഞ്ഞിട്ടില്ലെന്നും, ഭാഷയിൽ മുമ്പു പ്രയോഗിച്ചിട്ടില്ലാത്ത പല ശകാരപദങ്ങളും ഇയാൾ സ്വയം നിർമ്മിച്ച് ഉപയോഗിച്ചിട്ടുണ്ടെന്നും ആണ്. (ഹയാ ത്തെ ത്വയ്യിബ. ഭാഗം: 132)

മൗലവി മുഹമ്മദു ഹുസൈൻ സാഹിബ് ഇത്തരം അസ ഭ്യപദങ്ങൾ നിറഞ്ഞ ഒരു വിജ്ഞാപനം എഴുതി പ്രസിദ്ധീകരി ച്ചു. തത്സംബന്ധമായി ഹ:മസീഹ് മൗഊദ്(അ) ഇപ്രകാരം എഴുതുകയുണ്ടായി:

" എനിക്കും മുഹമ്മദു ഹുസൈനുമിടയിൽ ഒരു തീരു മാനം ഉണ്ടാകേണമേ എന്നു ഞാൻ അല്ലാഹുവിനോടു പ്രാർഥിക്കുകയുണ്ടായി. ഞാൻ ചെയ്ത ദു:ആ ഇതാണ്:

എൻെറ രക്ഷിതാവും പ്രതാപശാലിയും ആയ അല്ലാഹു വേ, മൗലവി മുഹമ്മദു ഹുസൈൻ ബട്ടാലവി തൻെറ ഇശാ അത്തുസ്സുന്ന: എന്ന പത്രമാസികയിൽ ആവർത്തിച്ചാവർത്തി ച്ച് എന്നെ പെരുംകള്ളനെന്നും ദജ്ജാലെന്നും കറ്റുകെട്ടിപ്പറ യുന്നവനെന്നും ആരോപിച്ചുകൊണ്ടിരിക്കുന്നതുപോലെ നിൻെറ ദൃഷ്ടിയിലും ഞാൻ നിന്ദ്യനും വ്യാജനും കറ്റുകെട്ടിപ്പ റയുന്നവനും ആണെങ്കിൽ എന്നെ 13 മാസങ്ങൾക്കകം അതാ യത് ഡിസംബർ 1898 മുതൽ ജനുവരി 1900വരെ 13 മാസ ങ്ങൾക്കകം എന്നെ അപമാനത്തിന്നിരയാക്കേണമേ. ഇവർക്ക്

നീ അന്തസ്സും മാന്യതയും കൊടുക്കേണമേ. അങ്ങിനെ നിത്യം ഉള്ള ഈ കലഹത്തിന്നു നീയൊരു തീരുമാനമുണ്ടാക്കേണമേ. എന്നാൽ എൻെറ യജമാനനും അനുഗ്രഹദായിയും ആയ രക്ഷിതാവേ! എനിക്കു നീ തന്നനുഗ്രഹിച്ച അനുഗ്രഹങ്ങളെക്കുറിച്ചു നിനക്കു നന്നായിട്ടറിയാം. അതേപ്രകാരം നിൻെറ തിരുസന്നിധിയിൽ എനിക്കു ഇസ്സത്തുണ്ടെന്നു എനിക്കും അറിയാം. ഞാൻ നിന്നോടു വിനയപുരസ്സരം അപേക്ഷിക്കുകയാണ്. ഈ 13 മാസങ്ങൾക്കുള്ളിൽ, 15 ഡിസ. 1898 മുതൽ 15 ജനു. 1900 വരെയുള്ള കാലഘട്ടത്തിനുള്ളിൽ, എന്നെ അപമാനിക്കാൻ ഈ വിളംബരം എഴുതി പ്രസിദ്ധീകരിച്ച ശൈഖ് മുഹമ്മദ് ഹുസൈൻ, ജഅ്ഫർ സട്ട്ലി, (അബുൽ ഹസൻ) തിബ്വത്തി എന്നിവരെ ഈ ലോകത്ത് അപമാനത്തിന്നിരയാക്കേണമേ" (തബ്ലീഗെരിസാലത്ത് ഭാഗം: 5 പേജ്: 10)

പ്രസ്തുത വിജ്ഞാപനത്തിൽ ഹ:അഹ്മദ്(അ) അസത്യവും വ്യാജവും കൈമുതലായുള്ളവരെ 13 മാസങ്ങൾക്കകം അപമാനത്തിന്നിരയാക്കേണമേ എന്നാണു പ്രാർഥിച്ചിരുന്നത്. എന്നാൽ ഇശാഅത്തുകാരൻ " ഈ മൂവരെയും പതിമൂന്നു മാസങ്ങൾക്കകം മരിപ്പിച്ച് നിന്ദ്യരാണെന്നു തെളിയിക്കേണമേ! എന്ന അർഥം നൽകുകയും പ്രസ്തുതകാലാവധിക്കുള്ളിൽ ബട്ടാലവി മരിച്ചില്ലെന്നും 1908 മേയ് 26ന് മിർസാസാഹിബ് മരണപ്പെട്ടപ്പോൾ അദ്ദേഹം ജീവിച്ചിരിപ്പുണ്ടായിരുന്നു എന്ന്പറഞ്ഞ് വിജയം നടിക്കുകയും ചെയ്യുന്നു! ഹ:മസീഹ്മൗഊദ് (അ). "അപമാനത്തിൻെറ പ്രഹരം ദില്ലത്ത് കീ മാർ വാരിദ്കർ ഏൽപ്പിക്കുക" എന്നുപറഞ്ഞതിന്നാണ് 'മരിപ്പിച്ച് നിന്ദ്യരാക്കുക' എന്നു ഇശാഅത്തുകാരൻ അർഥം നൽകിയിരിക്കുന്നത്. അയാളുടെ ഭാഷാനൈപുണ്യം അപാരം തന്നെ!

എന്നാൽ അല്ലാഹു ഹ:അഹ്മദ്(അ)ൻെറ പ്രാർഥന സ്വീകരിച്ചു. പ്രസ്തുത പ്രാർഥനയ്ക്കു ശേഷമുള്ള ബട്ടാലവിയുടെ ജീവിതം ദു:ഖ പൂരിതവും അപമാനഭരിതവുമായിരുന്നുവെന്ന് അയാളുടെ ജീവിതവുമായി ബന്ധപ്പെട്ടവർക്ക് നന്നായറിയാം.

ഇദ്ദേഹത്തിന്നുണ്ടായ അപമാനങ്ങളുടെ പട്ടിക നീണ്ടു നീണ്ടുകിടക്കുകയാണ്. വിസ്താരഭയംനിമിത്തം രണ്ടുമൂന്നു സംഭവങ്ങൾ മാത്രമെ ഇവിടെ പരാമർശിക്കുന്നുള്ളൂ.

1898ൽ ഇയാൾ ലാഹോറിലെ വിക്ടോറിയാ പ്രസ്സിൽ നിന്നുഇംഗ്ലീഷ്ഭാഷയിൽ ഒരു വിജ്ഞാപനം പ്രസിദ്ധീകരിക്കുകയുണ്ടായി. അതിൽ, ബ്രിട്ടീഷ്ഗവൺമെൻറിൽ നിന്ന് നിലവും മറ്റാനുകൂല്യങ്ങളും ലഭിക്കുവാനായി ഇമാംമഹ്ദിയുടെ ആവിർഭാവത്തെക്കുറിച്ചുള്ള പ്രവചനങ്ങൾ പാടെ നിഷേധിക്കുകയും, ഇത്തരം ഹദീസുകൾ മൗളൂഉം, അസത്യവും ആണെന്നും താൻ അവയെ വിശ്വസിക്കുന്നില്ലെന്നും പ്രഖ്യാപിക്കുകയും, ഗവൺമെൻറിനെ പ്രശംസിച്ചുകൊണ്ട് തൻെറ ഇശാഅത്തുസ്സുന്നയിൽ എഴുതിയ ലേഖനങ്ങളുടെ ഒരു പട്ടികതന്നെ പ്രസിദ്ധീകരിക്കുകയുമുണ്ടായി.

ഭൗതികമായ ചില്ലറ നേട്ടങ്ങൾക്കുവേണ്ടി ഹ:നബികരീം (സ)ൻെറ വ്യക്തമായ പ്രവചനങ്ങളെത്തന്നെ നിഷേധിച്ചുകൊണ്ടുള്ള ബട്ടാലവിയുടെ ഈ വിജ്ഞാപനം കണ്ടപ്പോൾ ഹസ്രത്ത് അഹ്മദ്(അ), ഇമാം മഹ്ദിയുടെ ആഗമനത്തെ നിഷേധിക്കുന്നവരെക്കുറിച്ച് ഇന്ത്യയിലെ സുപ്രസിദ്ധ പണ്ഡിതന്മാരുടെ ഫത്വ ആരായുകയുണ്ടായി. അപ്പോൾ ഈ ഇസ്താഫ്ത്തായിൽ ആ പണ്ഡിതന്മാർ പറഞ്ഞ ഏകോപിച്ച അഭിപ്രായം ഇമാം മഹ്ദിയുടെ ആഗമനത്തെ നിഷേധിക്കുന്ന ആൾ കാഫിറും, വഴികെട്ടവനും, കറ്റുകെട്ടുകാരനും, അഹ്ലുസ്സുന്നത്തുവൽ ജമാഅത്തിൽ നിന്നു പുറന്തള്ളപ്പെട്ടവനും ദജ്ജാലും ആണെന്നായിരുന്നു. അങ്ങിനെ ഏന്തെല്ലാം പദങ്ങൾ ഇയാൾ ഹ: അഹ്മദിന്നെതിരിൽ പ്രയോഗിച്ചുവോ അതെല്ലാം ഇയാൾക്കും മുസ്ലിം പണ്ഡിതന്മാരിൽനിന്നുതന്നെ ലഭിക്കുകയുണ്ടായി. പതിമൂന്നു മാസങ്ങൾക്കകം തന്നെ ഇയാൾക്കു ഇപ്രകാരം അപമാനത്തിൻെറ പ്രഹരം (ദില്ലത്ത് കീ മാർ) ഏൽപ്പിക്കപ്പെട്ടു. അതിന്നുശേഷം ഒരു തുടർക്കഥയെന്നോണം അപമാനത്തിലകപ്പെട്ടുകൊണ്ടിരുന്നു. ജനങ്ങൾക്കിടയിൽ ഉണ്ടായിരുന്ന സ്വാധീനശക്തിയും ബഹുമാന്യപദവിയും ക്ഷയിച്ചുകാണുവാൻ തുടങ്ങി. അഹ്ലെഹദീസിൻെറ

ലീഡറായി അഭിനയിച്ച് അതിൻെറ കുഞ്ചികാ സ്ഥാനത്ത് ഇരുന്ന അദ്ദേഹം ആ പദവിയിൽ നിന്ന് നീക്കം ചെയ്യപ്പെട്ടു. അദ്ദേഹത്തിൻെറ ഭാര്യയും മക്കളും അദ്ദേഹത്തെ വിട്ടുപിരിഞ്ഞെന്നു മാത്രമല്ല ഒരു മകൻ കൃസ്ത്യാനിയാവുകയും മറ്റൊരു മകൻ ഖാദിയാനിൽ അഭയം തേടുകയും ചെയ്തു.

ഒരിക്കൽ മാർട്ടിൻ ക്ലാർക്ക് എന്ന കൃസ്തീയ പാതിരി ഹ:അഹ്മദിന്നെതിരിൽ കൊടുത്ത ഒരു വധോദ്യമക്കേസ്സിൽ പാതിരിക്കുവേണ്ടി സാക്ഷിപറയാൻ പോലും അയാൾ തൻെറ നീണ്ട ജുബ്ബയും തലപ്പാവും ധരിച്ചുകൊണ്ട് കോടതി കയറി.

ഹ:അഹ്മദ്(അ)ൻെറ ഉയർന്ന വ്യക്തിത്വത്തെ മാനിച്ച് കൊണ്ട് അദ്ദേഹത്തിന്നിരിക്കുവാൻ ജഡ്ജി കസേര നൽകുകയുണ്ടായി. ഇതുകണ്ട് അസൂയാലുവായിത്തീർന്ന മൗലവി ബട്ടാലവി ഒരു മതവിഭാഗത്തിൻെറ (അഹ്‌ലെഹദീസിൻെറ) തലവൻ എന്ന നിലയിൽ തനിക്കും കസേര വേണമെന്ന് ആവശ്യപ്പെട്ടു. എന്നാൽ ന്യായാധിപധി അദ്ദേഹത്തിൻെറ ആവശ്യം നിരസിക്കുകയുണ്ടായി. പക്ഷെ അദ്ദേഹം തനിക്കും തൻെറ പിതാവിന്നും കോടതികളിലും പൊതുമേടകളിലും പ്രത്യേക സീറ്റ് സാധാരണ നൽകപ്പെടാറുണ്ടായിരുന്നുവെന്നു ചൂണ്ടിക്കാണിച്ചുകൊണ്ട് തൻെറ ആവശ്യം വിണ്ടും ഉന്നയിച്ചു. അപ്പോൾ കുപിതനായിത്തീർന്ന ജഡ്ജി 'ബക്ബക്നകർ പരേഹഠ്ജാ' - നീ അനാവശ്യമായി നൊടിയാതെ പിന്നോട്ടു പോ എന്നാജ്ഞാപിക്കുകയുണ്ടായി. അപമാനിതനായ മൗലവി സാഹിബ് കോടതിമുറിയിൽ നിന്നു പുറത്തുവന്നു. വരാന്തയിൽ ഇട്ടിരുന്ന കസേരയിൽ ഇരുന്നു. എന്നാൽ കോടതി നടപടികൾ വീക്ഷിച്ചുകൊണ്ടിരുന്ന ശിപായി അവിടെ ഇരിക്കാൻ പാടില്ലെന്നു പറഞ്ഞ് കസേരയിൽ നിന്നെഴുന്നേൽപ്പിച്ചു കളഞ്ഞു. അവിടെ നിന്നും ഇളിഭ്യനായ ആ മനുഷ്യൻ കോർട്ടുസ്റ്റാമ്പു വിൽക്കുന്ന വേണ്ടറുടെ പായയിൽ പോയിരുന്നു. ഇതു കണ്ട സ്റ്റാമ്പു വിൽപ്പനക്കാരനായ ആ മുസ്ലിം "ഒരു പാതിരിയുടെ ഭാഗം ചേർന്ന് ഒരു മുസ്ലിമിന്നെതിരായി കള്ളസാക്ഷ്യം പറയുവാൻ വന്ന നീ ഇരുന്ന ഈ പായ പോലും അശുദ്ധമായിപ്പോകും എഴുന്നേറ്റ് വേറെ എവിടെയെങ്കിലും പോയി തുലയൂ"

എന്നു പറഞ്ഞ് അവിടെ നിന്നും എഴുന്നേൽപ്പിച്ചുകളഞ്ഞു.

അങ്ങിനെ അപമാനത്തിന്നുമേൽ അപമാനിതനായ ബട്ടാലവി എന്നിട്ടും വിടാതെ കോടതിയിൽ പോയി കള്ളസാക്ഷ്യം പറയുകയുണ്ടായി. എന്നാൽ ആ കേസ്സ് തള്ളപ്പെടുക മാത്രമല്ല കള്ളക്കേസ്സു കൊടുത്ത പാതിരിക്കെതിരായും കള്ള സാക്ഷ്യം പറഞ്ഞ മൗലവിക്കെതിരായും മാനനഷ്ടത്തിന്നു കേസ്സുകൊടുക്കാനുള്ള അനുവാദം ഹഃഅഹ്മദ്(അ)ന്നു കോടതി നൽകുകയുമുണ്ടായി. എന്നാൽ തൻെറ കേസ്സ് അല്ലാഹുവിൻെറ കോടതിയിലാണ് സമർപ്പിക്കുന്നതെന്നും ഇവിടെ കേസ്സുകൊടുക്കേണ്ട ആവശ്യം ഇല്ലെന്നുമാണ് ആ പുണ്യാത്മാവ് പറഞ്ഞത്.

പ്രസ്തുത കേസ്സുമായി ബന്ധപ്പെട്ട മറ്റൊരു സംഭവം- ഹഃഅഹ്മദ്(അ)ൻെറ പവിത്ര പ്രകൃതിയെയും നിർമലമായ മനഃസ്ഥിതിയെയും പ്രകടമാക്കുന്ന സംഭവം- ഇവിടെ അല്പം വിവരിക്കുകയാണ്. സാക്ഷിവിസ്താരമദ്ധ്യേ ഹഃഅഹ്മദ് (അ)ൻെറ വക്കീൽ, മൗലവി ബട്ടാലവിയുടെ സാക്ഷ്യം ബലഹീനമാണെന്നു തെളിയിക്കുവാനായി അദ്ദേഹത്തിൻെറ കുടുംബത്തെ സംബന്ധിച്ച അപമാനകരമായ ഒരു യാഥാർത്ഥ്യത്തെക്കുറിച്ച് ചോദിക്കാൻ തുനിഞ്ഞപ്പോൾ വളരെ ആവേശത്തോടുകൂടി ഹഃഅഹ്മദ്(അ) അതു തടയുകയാണുണ്ടായത്. സാക്ഷിയുടെ മൊഴി ബലഹീനമാണെന്നു തെളിയിക്കാനാണ് താനത് ചോദിക്കുന്നതെന്നു വക്കീൽ പറഞ്ഞപ്പോൾ, ഒരാളുടെ കുടുംബനിലയെക്കുറിച്ചും പിതൃബന്ധത്തെക്കുറിച്ചും മറ്റുമുള്ള രഹസ്യങ്ങളെപ്പറ്റി പരസ്യമായി ചോദിച്ച് അപമാനിക്കുന്നത് വിഃഖുർആൻെറ പാഠത്തിന്നെതിരായതുകൊണ്ട് താനതനുവദിക്കുകയില്ലെന്ന് ആ മഹാത്മാവ് ഉദീരണം ചെയ്തു. തനിക്കെതിരെ കള്ളക്കേസ്സ് കൊടുത്തവർക്കുവേണ്ടി കള്ളസാക്ഷ്യം പറയാൻ ഒരുങ്ങിവന്ന തൻെറ ഒരു ബദ്ധവൈരിയെപ്പോലും അപമാനിക്കാൻ ആ ദിവ്യാത്മാവ് തയ്യാറായില്ല.

മൗലവി ബട്ടാലവിയുടെ അപമാനം തുടരുകയാണ്:

അദ്ദേഹം തൻെറ സ്വന്തം മക്കളെപ്പറ്റി ഇപ്രകാരം എഴുതേണ്ടിവന്നു. " എൻെറ മക്കളിൽ തിന്മയുടെ എല്ലാ അതിർവരമ്പുകളും കടന്നുകൊണ്ട് കുഫ്ർ (അവിശ്വാസം) വന്നു കൂടിയിരിക്കുകയാണ്. [ഞാൻ എൻെറ സ്വത്തുക്കൾ ഇവർക്കെഴുതിക്കൊടുക്കുകയാണെങ്കിൽ വളരെ ചുരുങ്ങിയ കാലത്തിനകം ഇവർ കുടിച്ചും കൂത്താടിയും മുടിച്ചു കളയുമെന്നതിൽ സന്ദേഹമേയില്ല."

"എൻെറ മക്കളും കുടുംബക്കാരും ശരീഅത്തിന്നെതിരായി നിർമ്മതരായി കുത്തഴിഞ്ഞ ജീവിതം നയിക്കുകയാണ്. എൻെറ മക്കൾ എൻെറ മുഖത്തുനോക്കി നീ ഞങ്ങളുടെ പിതാവല്ല എന്നും മറ്റുള്ളവരോട് ഞാനവരുടെ പിതാവല്ല എന്നും വിളിച്ചോതുകയാണ്." (ഇശാഅത്തുസ്സുന്നഃ Vol: 22 ഭാ: 204)

എന്തുമാത്രം അപമാനമാണ് അയാൾക്ക് അനുഭവിക്കേണ്ടിവന്നിരിക്കുക എന്നു ഇതിൽ നിന്നും ഊഹിക്കാവുന്നതേയുള്ളൂ. ഹഃഅഹ്മദ്(അ)ൻെറ ദുഃആയുടെ ഫലമായി "അപമാനത്തിൻെറ പ്രഹരമേറ്റു ക്ഷീണിച്ചവശനായി, വിവശനായിത്തീർന്ന അദ്ദേഹത്തിൻെറ പര്യവസാനം പരമദയനീയമായിരുന്നു. ബട്ടാലവിയിലെ മുസ്ലിംകൾ ഒന്നടങ്കം അയാളെ വെറുത്തു. അയാൾ മരിച്ചപ്പോൾ മാന്യവ്യക്തികളായ മുസ്ലിംകളെ കബറടക്കുന്ന ഖബർസ്ഥാനിൽപോലും അടക്കിയില്ല. തങ്ങളുടെ മാനം വിറ്റു ജീവിതം കഴിച്ചിരുന്ന വേശ്യസ്ത്രീകൾക്കു ഒരുക്കിവെച്ചിരുന്ന ശ്മശാനത്തിലാണ് ആ പരാജിതൻെറ മൃതദേഹം അടക്കിയതെന്നു പറഞ്ഞാൽ മരണശേഷവും അയാളെ വിടാതെ പിന്തുടർന്ന അപമാനം ഊഹിക്കാമല്ലൊ. 1955ൽ ഈ ലേഖകൻ ബട്ടാലയിൽ പോയപ്പോൾ അയാളുടെ ഖബറിടം കാണാൻ പോയി. ദുർഗന്ധം വമിക്കുന്ന അഴുക്കുചാലുകൾക്കിടയിൽ അദ്ദേഹത്തിൻെറ ഖബർ അപമാനഭാരം പേറി ഒരു ദുഃഖസ്മാരകംകണക്കെ കിടന്നിരുന്നു. എന്നാൽ അടുത്ത വർഷം ചെന്നപ്പോൾ ആ പ്രദേശമാകെ കൃഷി ചെയ്യുവാനായി കിളച്ചുമറിച്ചിട്ടിരിക്കുന്ന കാഴ്ചയാണു കാണാൻ കഴിഞ്ഞത്! ഹസ്രത്ത് ഖലീഫത്തുൽ മസീഹ് നാലാ

മൻ 1991 ഡിസമ്പറിൽ ശതാബ്ദി ജൽസയിൽ പങ്കെടുക്കാൻ ഖാദിയാനിൽ വന്നപ്പോൾ മൗലവി മുഹമ്മദ് ഹുസൈൻ സാഹിബിൻെറ ബട്ടാലയിൽ അദ്ദേഹത്തെ ഓർക്കുന്ന ആരെങ്കിലുമുണ്ടോ എന്നന്വേഷിക്കാൻ ചില ഉദ്യോഗസ്ഥന്മാരെ നിയോഗിക്കുകയുണ്ടായി. എന്നാൽ ബട്ടാലയിൽ അങ്ങോളമിങ്ങോളം അന്വേഷിച്ചിട്ടും മൗലവി മുഹമ്മദ് ഹുസൈനെ അറിയുന്ന ഒരാളെപ്പോലും കണ്ടെത്താനായില്ല. അവസാനം ശ്മശാനഭൂമികളെക്കുറിച്ചുള്ള റിക്കാർഡുകൾ സൂക്ഷിക്കുന്ന കാര്യാലയത്തിൽ ചെന്നന്വേഷിച്ചപ്പോൾ ആ പേരുള്ള ഒരു മനുഷ്യൻെറ ഖബറിനെക്കുറിച്ച് തങ്ങളുടെ പക്കൽ ഒരു റിക്കാർഡും ഇല്ലെന്നു പറഞ്ഞു കൈമലർത്തുകയുണ്ടായി. ചുരുക്കത്തിൽ അയാളുടെ നാമവും അടയാളവും ആ നാട്ടിൽ നിന്നു മായ്ച്ചു കളഞ്ഞിരിക്കുന്നു! എന്നാൽ അയാൾ ഏതൊരു പുണ്യാത്മാവിൻെറ നാമം മായ്ച്ചുകളയാനും നിന്ദിക്കാനും ആഗ്രഹിച്ചുവോ അദ്ദേഹത്തിൻെറ - ഹ:അഹ്മദിൻെറ മസാർ സന്ദർശിക്കുവാനും പ്രാർഥനകൾ നടത്തുവാനും ലോകത്തിൻെറ നാനാകോണിൽ നിന്നും ആയിരക്കണക്കായ സന്ദർശകർ ഖാദിയാനിലെത്തിക്കൊണ്ടിരിക്കുന്നു. ഇത് ആ മഹാത്മാവിൻെറ സത്യത്തിനും അദ്ദേഹത്തിൻെറ ബദ്ധവൈരിയുടെ അപമാനത്തിന്നും ഉള്ള ഉത്തമദൃഷ്ടാന്തമല്ലാതെ മറ്റെന്താണ്!

ഇശാഅത്തുകാരൻ എഴുതുന്നു :

"മൗലവി ബട്ടാലവിയുടെ തിരിച്ചുവരവിനെപ്പറ്റിയായിരുന്നു മിർസാ സാഹിബിൻെറ ആദ്യത്തെ പ്രവചനം.

"അയാളുടെ വിശ്വാസത്തെപ്പറ്റി എൻെറ പ്രതീക്ഷ നശിച്ചിട്ടില്ല. കാരണം അല്ലാഹു എന്നോടു പറഞ്ഞു. ഹേ മിർസാ, അല്ലാഹു തൻെറ സ്നേഹിതൻ മുഹമ്മദ് ഹുസൈൻെറ വിധി നിനക്കു വെളിപ്പെടുത്തിത്തരും. വിധിന്യായദിനത്തിൽ അവനെ ഞാൻ വിസ്മരിക്കുകയില്ല. പരിശുദ്ധിയുടെ പാനപാത്രം അവന്ന് നൽകപ്പെടും. അവൻെറ പാപങ്ങൾ പൊറുക്കപ്പെടും. സൗരഭ്യശീതളമായ മന്ദമാരുതൻെറ തഴുകലേറ്റ് അവൻ സുരഭിലമാകും. നിങ്ങളിൽ ജീവിച്ചിരിപ്പുള്ളവർ ഈ വാക്കുകൾ പുലരുന്നതു കാണും." (ഇഅ്ജാസെ അഹ്മദി

പേജ് 50,51)

1897ലായിരുന്നു ഈ പ്രവചനം. പക്ഷെ മൗലവി സാഹിബ് വിശ്വസിക്കാൻ പോയില്ല." (സമഗ്രപഠനം II ഭാ: 154)

വാസ്തവത്തിൽ ഹസ്റത്ത് അഹ്മദ്(അ) ഇതു സംബന്ധിച്ച് എന്താണു തൻെറ ഗ്രന്ഥത്തിൽ എഴുതിയതെന്നു നോക്കാം.

وَلَوْ شَاءَ رَبِّي كان يَبْغِي هِدَايَتِي
وَلَوْ شَاءَ رَبِّي كَانَ مِمَّنْ يُبَصِّرُ

وَمَا إِنْ فَطِنَّا وَالرَّجَاءُ مُعَظَّمُ
كَذٰلِكَ وَحْيُ اللهِ يَدْرِي وَيُخْبِرُ

سَيُبْدِي لَكَ الرَّحْمٰنُ مَقْسُومُ بَيْنِكُمْ
سَعِيدٌ فَلَا يَنْسَاهُ يَوْمٌ مُقَدَّرُ

وَيُوصِي بِأَيْدِي اللهِ وَاللهُ قَادِرُ
وَيَأْتِي الزَّمَانُ الرُّشْدِ وَالذَّنْبُ يُغْفَرُ

فَيَسْقُونَهُ مَاءَ الطَّهَارَةِ وَالتُّقَى
نَسِيمُ الصَّبَا يَأْتِي بَرِيًّا يُعَطِّرُ

وَإِنَّ كَلَامِي صَادِقٌ قَوْلَ خَالِقِي
وَمَنْ عَاشَ مِنْكُمْ بُرْهَةً فَسَيَنْظُرُ

അതായത് എൻെറ റബ്ബ് ഇച്ഛരിക്കുന്നുവെങ്കിൽ അദ്ദേഹം സൻമാർഗം സ്വീകരിക്കുന്നതാണ്. എൻെറ നാഥൻ ഇച്ഛരിക്കുന്നുവെങ്കിൽ അദ്ദേഹം എന്നെ കണ്ടറിയുന്നതാണ്. അദ്ദേഹം വിശ്വസിക്കുന്ന കാര്യത്തിൽ ഞാൻ നിരാശനല്ല. എനിക്കു വലിയ പ്രതീക്ഷയുണ്ട്, ഇതേ പ്രകാരമാണ് ദൈവിക വെളിപാട് മനസ്സിലാക്കിത്തരുന്നത്. നിനക്കു നിൻെറ സ്നേഹിത(മുഹമ്മദ് ഹുസൈൻ)ൻെറ വിധി അല്ലാഹു വെളിപ്പെടുത്തിത്തരും. വിധിന്യായനാളിൽ അയാൾ വിസ്തരിക്കപ്പെടുന്നതല്ല. ദൈവകരങ്ങളാൽ അയാൾ പുനർജീവിക്കപ്പെടും. അല്ലാഹു സർവ്വശക്തനാണ്. സൽപന്ഥാവിൻെറ കാലം വരും, അപ്പോൾ പാപങ്ങൾ പൊറുക്കപ്പെടും. പരിശുദ്ധിയുടെയും ദൈവഭക്തിയുടെയും ജലം അയാൾക്കു കുടിപ്പിക്കപ്പെടും. മന്ദമാരുതൻ അയാളെ സുരഭിലമാക്കും. എൻെറ ഈ വചനം സത്യമായതാണ്. എൻെറ നാഥൻെറ വചനമാണിത്. നിങ്ങളിൽ കുറച്ചു കാലമെങ്കിലും ജീവിച്ചിരിക്കുന്നവർക്ക് ഇത് കാണാൻ സാധിക്കുന്നതാണ്." (ഇഅ്ജാസെ അഹ്മദി പേജ്. 50, 51)

പ്രസ്തുത അറബി കവിതയ്ക്ക് ഇശാഅത്തുകാരൻ കൊടുത്ത അർഥം എത്രമാത്രം വഞ്ചനാത്മകരീതിയിലാണെന്ന് മേൽകൊടുത്ത വിവർത്തനത്തിൽ നിന്നും ഗ്രഹിക്കാവുന്നതാണ്. ഇശാഅത്തുകാരൻ പറയുംപോലെ മൗലവി ബട്ടാലവി തൻെറ കാലത്തു തന്നെ വിശ്വസിക്കുന്നതാണെന്നു ഹ:അഹ്മദ്(അ) എവിടെയും പറഞ്ഞിട്ടില്ല. മറിച്ച് നിങ്ങളിൽ കുറച്ചു കാലമെങ്കിലും ജീവിച്ചിരിക്കുന്നവർക്ക് കാണാൻ സാധിക്കും എന്നാണു പറഞ്ഞത്.

ഹസ്രത്ത് അഹ്മദ്(അ) തനിക്കുണ്ടായ ഒരു ദർശനത്തെപ്പറ്റി ഇപ്രകാരം പറയുന്നു:

إِنِّي رَأَيْتُ أَنَّ هٰذَا الرَّجُلَ يُؤْمِنُ بِإِيْمَانِي قَبْلَ مَوْتِهِ
وَنبت كَأَنَّهُ تَرَكَ قَوْلَ التَّكْفِيْرِ وَتَابَ وَهٰذِهِ رُؤْيَايَ
وَارْجُوا ان يجعله رَبِّي حَقًّا .

"അദ്ദേഹം തൻെറ മരണത്തിന്നു മുമ്പെ എൻെറ ഈമാനിൽ വിശ്വസിക്കുന്നതായിട്ട് (ഞാൻ മുഅ്മിൻ ആണെന്നു വിശ്വസിക്കുന്നതായിട്ട്) ഞാൻ ഒരു ദർശനത്തിൽ കാണുകയുണ്ടായി. അങ്ങിനെ അദ്ദേഹം എന്നെ കാഫിറാക്കൽ ഉപേക്ഷിക്കുകയും അതിൽ നിന്നു മടങ്ങുകയും ചെയ്തിരിക്കുന്നുവെന്നു തെളിഞ്ഞു. ഇത് ഞാൻ കണ്ട ഒരു സ്വപ്നമാണ്. എൻെറ നാഥൻ അതിനെ സാക്ഷാത്ക്കരിക്കും എന്നു തന്നെയാണ് ഞാൻ ആശിക്കുന്നത്." (തബ്ലിഗെരിസാല വാല്യം: 3, ഭാ: 44, വിജ്ഞാപനം: 4-5-1893)

ഈ ദർശനം സാക്ഷാത്ക്കരിക്കപ്പെടുകയുണ്ടായി. അഹ്മദിയ്യാ ജമാഅത്ത് ഒരു ഇസ്ലാമിക ജമാഅത്താണെന്ന് അദ്ദേഹം ഏറ്റുപറഞ്ഞു. അതായത് 1913ൽ ഗുജ്റാൻവാല എന്ന സ്ഥലത്തെ ഒന്നാം ക്ലാസ്സ് മുൻസിഫായിരുന്ന ലാലാ ദേവകിനന്ദൻ അവർകളുടെ കോടതിയിൽ മൗലവി മുഹമ്മദ് ഹുസൈൻ സാഹിബ് സാക്ഷിമൊഴി നൽകിക്കൊണ്ട് ഇപ്രകാരം പ്രസ്താവിച്ചു:

" ഈ എല്ലാ കക്ഷികളും വിശുദ്ധ ഖുർആൻ ദൈവവചനമാണെന്നു വിശ്വസിക്കുന്നു. ഈ കക്ഷികൾ ഖുർആനെപ്പോലെ ഹദീസിലും വിശ്വസിക്കുന്നു. അഹ്മദി എന്ന പേരിലുള്ള ഒരു കക്ഷി കുറച്ചു കാലം മുതൽ ഉണ്ടായിട്ടുണ്ട്. മിർസാഗുലാം അഹ്മദ് ഖാദിയാനി മസീഹും മഹ്ദിയും ആണെന്നു ദഅ്വ ചെയ്തതുമുതൽ. ഈ കക്ഷിയും ഖുർആനിലും ഹദീസിലും വിശ്വസിക്കുന്നവരാണ്. മുകളിൽ പറഞ്ഞ ഒരു കക്ഷിയേയും ഞങ്ങളുടെ കക്ഷി (അഹ്ലെ ഹദീസ്) കാഫിറാണെന്നു പറയുന്നേ ഇല്ല." (ഹയാത്തെ ത്വയ്യിബ ഭാഗം: 158)

അതെ, ഹ:അഹ്മദ്(അ) ദഅ്വ ചെയ്തപ്പോൾ അദ്ദേഹത്തിന്നെതിരായിത്തിരിയുകയും ഓടിനടന്ന് കുഫ്റ്ഫത്വ സംഘടിപ്പിക്കുകയും അദ്ദേഹത്തിന്നെതിരെ നീചമായ ശകാര പദങ്ങൾ ചൊരിയുകയും മതദ്രോഹിയെന്നും ദജ്ജാലെന്നും കാഫിറെന്നും അധിക്ഷേപിക്കുകയും ചെയ്തിരുന്ന മൗലവി

ബട്ടാലവി ഇപ്പോൾ ഹ:അഹ്മദ്(അ)നെയും അദ്ദേഹത്തി ൻെറ ജമാഅത്തിനെയും സത്യവിശ്വാസികൾ (അവിശ്വാസിക ളല്ല) എന്ന് ഏറ്റുപറഞ്ഞിരിക്കുന്നു. തൻെറ ഈമാനിൽ മൗല വി ബട്ടാലവി വിശ്വസിക്കുന്നതായിട്ടു ഹ:അഹ്മദ്(അ) കണ്ട ദർശനം അങ്ങനെ വ്യക്തമായി പുലർന്നു.

ഹ:അഹ്മദ്(അ) തനിക്കു ലഭിച്ച ഒരു ഇൽഹാമിനെക്കു റിച്ച് ഇങ്ങനെ പറയുകയുണ്ടായി :

"ഇവിടെ ഫിർഔൻ എന്നതുകൊണ്ടുള്ള ഉദ്ദേശം മൗലവി മുഹമ്മദു ഹുസൈൻ (ബട്ടാലവി)യാണ്. അല്ലാഹുവിൽ നിന്നെനിക്കു ലഭിച്ച ഒരു ദർശനത്തിൽ അവസാനം അയാൾ വിശ്വസിക്കുന്നതാണെന്നു മനസ്സിലാകുന്നു. എന്നാൽ അയാ ളുടെ ഈമാൻ ഫിർഔൻേറതുപോലെ

فَآمَنْتُ بِالَّذِى آمَنَتْ بِهِ بَنُوا اِسْرائِيل

എന്നു ഏറ്റുപറയുകമാത്രമാണോ അതല്ല സാത്വികരെപ്പോ ലെ സത്യവിശ്വാസം (ഉൾക്കൊണ്ടതായിട്ട്) പ്രത്യക്ഷപ്പെടുത്തു മോ എന്നെനിക്കറിയില്ല." (ഇസ്തിഫ്താ ഉർദു ഭാ: 22 അടി ക്കുറിപ്പ്)

ഫിർഔൻ മുങ്ങിക്കൊണ്ടിരിക്കുമ്പോൾ ഈമാൻ കൊണ്ടിരുന്നതായി ഖുർആനിൽ അല്ലാഹു പറഞ്ഞതിൽ നിന്നാണ് നമുക്കു മനസ്സിലായത്. മറ്റൊരു സാക്ഷ്യവും ഇല്ല ല്ലോ. അതേപ്രകാരം മുഹമ്മദ് ഹുസൈൻ സാഹിബ് വിശ്വ സിച്ചതും ഫിർഔൻ വിശ്വസിച്ചതുപോലെ ആയതുകൊണ്ട് അല്ലാഹുവിന്ന് മാത്രമെ അറിയുകയുള്ളൂ. ഏതെങ്കിലും ഒരു കൃസ്ത്യാനിയോ യഹൂദിയോ ഫിർഔൻെറ വിശ്വാസത്തിന്ന് സാക്ഷ്യം ചോദിക്കുകയാണെങ്കിൽ എന്തു ന്യായമാണോ പറ യാനുള്ളത് അതുതന്നെയാണ് ഇവിടെയും പറയാനുള്ളത്.

ചുരുക്കത്തിൽ പ്രവാചകന്മാരുടെ ശത്രുക്കളായ നംറൂദ്,

ഫിർഔൻ, അബൂജഹൽ തുടങ്ങിയവരുടെ പേരുകൾ പ്രവാചകന്മാരുടെ സത്യസാക്ഷ്യത്തോടനുബന്ധിച്ച് അവാസാന നാൾ വരെ സ്മരിക്കപ്പെടുന്നതുപോലെ അബുൽ വഫാ സനാ ഉല്ലാ, അബുസയീദ് മുഹമ്മദ്ഹുസൈൻ ബട്ടാലവി തുടങ്ങിയവരുടെ പേരുകൾ ഹസ്രത്ത് മസീഹ് മൗഊദിൻെറ സത്യസാക്ഷ്യത്തിനുള്ള ദൃഷ്ടാന്തങ്ങളായി അന്തിമനാൾ വരെ ഉദ്ധരിക്കപ്പെടുന്നതായിരിക്കും. ഈ ദൈവികവിധിയെ ആർക്കും തന്നെ മാറ്റാൻ സാധ്യമല്ല.

## ആയുസ്സിനെപ്പറ്റി മഹത്തായ പ്രവചനം

മേൽ ശീർഷകത്തിൽ ആക്ഷേപകൻ ഇപ്രകാരം എഴുതിയിരിക്കുന്നു :

"ഖാദിയാനി പ്രവാചകന്നു തൻെറ ജനനവർഷം ഏതാണെന്നു വ്യക്തമായി അറിയില്ല. തൻെറ 'നുസ്രത്തുൽ ഹഖിൽ' ഇതു സംബന്ധിച്ചു പറയുന്നത് അല്ലാഹുവിനേ അക്കാര്യം ശരിക്കറിയൂ എന്നാണ്. എന്നിട്ടും താൻ ഇത്ര വയസ്സുവരെ ജീവിക്കുമെന്ന് പ്രവചിക്കുകയും അതു തൻെറ മഹത്തായ അടയാളമായി ഉൽഘോഷിക്കുകയും ചെയ്യുന്നു. ഇതിനേക്കാൾ വലിയ വിഢ്ഢിത്തം വേറെയെന്തുണ്ട്." (ഖാദിയാനിസം ഒരു സമഗ്രപഠനം II. ഭാ: 143)

ഹസ്രത്ത് അഹ്മദുൽ ഖാദിയാനി(അ) ഭൂജാതനായ കാലത്ത് ജനനത്തീയ്യതി രേഖപ്പെടുത്തിവെച്ചിരുന്നില്ല. അന്ന് അത്തരത്തിലുള്ള ഒരു രജിസ്റ്ററോ മറ്റു സംവിധാനങ്ങളോ ഉണ്ടായിരുന്നില്ല. എന്നാൽ ചില അനുമാനങ്ങളുടെ അടിസ്ഥാനത്തിലും ഗവേഷണങ്ങളുടെ വെളിച്ചത്തിലും ആ മഹാത്മാവിൻെറ ജനനത്തീയ്യതി ഹിജ്റ 1250 ശവ്വാൽ 14ഉം ക്രിസ്താബ്ദം 1835 ഫെബ്രുവരി 13ഉം ആണെന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. ജനനത്തീയ്യതി അറിഞ്ഞിരുന്നില്ല എന്നതുകൊണ്ട് ഒരാൾ കള്ളവാദിയാണെന്നു വരുന്നില്ല. സത്യവാദിക്ക് ജനനത്തിയ്യതി അറിഞ്ഞേ മതിയാകൂ എന്ന നിബന്ധനയുമില്ല. ജനനത്തിയ്യതി അറിയാതെ തൻെറ വയസ്സിനെക്കുറിച്ചു പ്രവചിക്കുകയും അതൊരു അടയാളമായി ഉൽഘോഷി

ക്കുകയും ചെയ്തുവെന്നതാണ് ഇശാഅത്തുകാരന്ന് ആക്ഷേപാർഹമായിത്തീർന്നിരിക്കുന്നത്. എന്നാൽ തൻെറ ജനനത്തീയ്യതി ശരിക്കറിയുക അല്ലാഹുവിന്നാണ് എന്ന് ഹസ്രത്ത് അഹ്മദ്(അ) പറഞ്ഞിരിക്കെ സർവ്വജ്ഞനായ ആ അല്ലാഹുവിൻെറ അറിയിപ്പനുസരിച്ചു തന്നെ തൻെറ വയസ്സിനെക്കുറിച്ചു പ്രവചിക്കുന്നത് എങ്ങിനെയാണ് വിഢ്ഢിത്തമാവുക?

ഹസ്രത്ത് നബികരീം(സ) തിരുമേനിയുടെ വയസ്സിനെ സംബന്ധിച്ചു തന്നെ അഭിപ്രായ വ്യത്യാസമുള്ളതായി ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. അഹ്വാലുൽ അമ്പിയാ എന്ന ഗ്രന്ഥത്തിൽ പറയുന്നതു നോക്കുക :

"ഹസ്രത്ത് മുഹമ്മദ് നബിയുടെ വയസ്സ് ചിലർ 60 വർഷമെന്നും ചിലർ 62½ വർഷമെന്നും ചിലർ 65 വർഷമെന്നും അഭിപ്രായപ്പെടുന്നു. എന്നാൽ പിന്നീടുള്ള ഗവേഷണത്തിൽ നിന്നും തിരുമേനിയുടെ വയസ്സ് 63 വർഷം ആയിരുന്നുവെന്നു തെളിഞ്ഞിരിക്കുന്നു." (അഹ്വാലുൽ അമ്പിയാ. Vol. 2. ഭാ: 330)

തൻെറ മരണം 60-ാം വയസ്സിൽ ഉണ്ടാകുമെന്നു ഹസ്രത്ത് നബികരീം(സ) അരുൾ ചെയ്തതായി കൻസുൽ ഉമ്മാൽ എന്ന ഹദീസു ഗ്രന്ഥത്തിൻെറ 6-ാം വാല്യം 30-ാം പേജിൽ പറയുന്നു. വിവിധ ഹദീസുകളിലും തിരുമേനി(സ)യുടെ വയസ്സിനെ സംബന്ധിച്ച് വിവിധ രിവായത്തുകൾ കാണാം. ബുഖാരി വഫാത്തുന്നബി എന്ന അധ്യായത്തിൽ തിരുമേനിയുടെ വഫാത്ത് ഏകദേശം 60-ാം വയസ്സിൽ ഉണ്ടായി എന്ന് ഒരു രിവായത്തും 63ൽ എന്നു മറ്റൊരു രിവായത്തും കാണുന്നു. തിർമിദി രണ്ടാം വാല്യത്തിൽ 65 വയസ്സ് എന്നും കാണാം. ഇതിൽനിന്ന് നബികരീം(സ)ൻെറ വയസ്സിനെക്കുറിച്ച് യഥാർഥ ചരിത്രം ലഭ്യമായിട്ടില്ലെന്നും അനുമാനങ്ങളുടെ വെളിച്ചത്തിൽ ചില വർഷങ്ങൾ വ്യത്യാസപ്പെടാമെന്നും അത് ആക്ഷേപാർഹമല്ലെന്നും തെളിയുന്നു.

ഹസ്രത്ത് അഹ്മദുൽ ഖാദിയാനി(അ)ൻെറ ജനനത്തീയ്യതി സംബന്ധിച്ച് പല അനുമാനങ്ങളുമുണ്ടെങ്കിലും പിന്നീടു

നടത്തിയ ഗവേഷണങ്ങളിൽ നിന്നു തീയ്യതി കൃത്യമായി മന സ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. തൽസംബന്ധമായി ഹസ്രത്ത് അഹ്മദ്(അ)ൻെറ പ്രസ്താവനകൾ ഇപ്രകാരമാണ്.

1. എൻെറ ജനനം വെള്ളിയാഴ്ചദിവസം ചന്ദ്രമാസം 14-ാം തിയ്യതിയിലാണുണ്ടായത്. (തുഹ്ഫഗോൾഡവിയ്യ ഭാ: 195 അടിക്കുറിപ്പ്. റൂഹാനീ ഖസായീൻ ഭാ: 281)

2. എൻെറ ജനനം ഭാഗൻ (പഞ്ചാബി) മാസത്തിൽ ചന്ദ്രമാസം 14-ാം തീയ്യതി വെള്ളിയാഴ്ചയാണുണ്ടായത്. (ദിക്റെ ഹബിബ് ഭാ: 238)

3. ഹിജ്റ വർഷം 1290ൽ എനിക്കു ദിവ്യവെളിപാടുണ്ടായിരുന്നത് ഒരു ദൈവിക ദൃഷ്ടാന്തമായി ഞാൻ കരുതുന്നു. (ഹഖീഖത്തുൽ വഹ്യ് ഭാ: 199)

4. എനിക്കു ദൈവിക വെളിപാടുണ്ടായത് 40-ാം വയസ്സിലായിരുന്നു.

മേൽ പ്രസ്താവനകളിൽ നിന്നു 1290ൽ ആ പുണ്യാത്മാവിന് 40 വയസ്സായെന്നും അപ്പോഴാണു ദിവ്യവെളിപാട് ആരംഭിച്ചതെന്നും മനസ്സിലാകുന്നു. അപ്പോൾ ജനനം ഹിജ്റ 1250ലാണെന്നു സിദ്ധിക്കുന്നു. ഭാഗൻ മാസത്തിൽ 14-ാം ചന്ദ്രമാസപ്പകലിൽ ഒരു വെള്ളിയാഴ്ച അദ്ദേഹം ഭൂജാതനായി. ഈ കണക്കനുസരിച്ച് 1250 ശവ്വാൽ 14, A.D.1835 ഫെബ്രുവരി 13 ആണ് അദ്ദേഹത്തിൻെറ ജനനത്തീയ്യതി. 1908 മെയ് 26-ാംനു അദ്ദേഹം വഫാത്തായി. ഹിജ്റ 1326 റബിഉൽ ആഖർ 24ന്. അതനുസരിച്ച് അദ്ദേഹത്തിൻെറ വയസ്സ് 75 വർഷം 6 മാസം 10 ദിവസം ആണ്.

ഇശാഅത്തുകാരൻ ആക്ഷേപിക്കുന്നു :

" എൻെറ പ്രവചനങ്ങൾ ഈ കാലഘട്ടത്തിലേക്ക് മാത്രമല്ല ഭാവിയിലെ ആളുകൾക്കും അടയാളമാകേണമെന്നു

അല്ലാഹു ഉദ്ദേശിക്കുന്നു. ഞാൻ നിനക്കു എൺപതു വയസ്സോ അല്പം കൂടുതലോ അല്പം കുറവോ ആയുസ്സു നൽകും എന്ന മഹത്തായ പ്രവചനം അക്കൂട്ടത്തിൽപ്പെടുന്നു. " (തിരിയാഖുൽ ഖുലൂബ് പേജ്: 14 ഹാശിയ)

"ഹഖീഖത്തുൽ വഹ്‌യിൽ ആ 'അല്പം' ഇങ്ങനെ വിശദീകരിക്കുന്നു. " എൺപതു വയസ്സ് അല്ലെങ്കിൽ നാലഞ്ചുവയസ്സു കൂടുതൽ അല്ലെങ്കിൽ നാലഞ്ചു വയസ്സു കുറവ് എന്നാണ് അല്ലാഹുവിൻെറ വാഗ്ദാനം" (പേജ്: 96, സമഗ്രപഠനം 143, 144)

ഹസ്രത്ത് മസീഹ്മൗഊദ്(അ)ന്നു അല്ലാഹു മറ്റൊരു വാഗ്ദാനം കൂടി നൽകിയിരുന്നു. അത് ആക്ഷേപകൻ സൗകര്യപൂർവം അവഗണിച്ചിരിക്കുകയാണ്. അതായത്

ثَمَانِيْنَ حَوْلًا اَوْ قَرِيْبًا مِنْ ذٰلِكَ

നിൻെറ വയസ്സ് എൺപതു വർഷമോ അതിന്നടുത്തോ ആയിരിക്കും. (അർബയീൻ 3, ഭാ: 32" തൽസംബന്ധമായി അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ തൻെറ മരണം 74നും 86നും ഇടയിൽ ഉണ്ടായിരിക്കുമെന്നു സൂചിപ്പിക്കുന്നു." (ബറാഹീനെ അഹ്മദിയ്യ ഭാ: 5)

മേൽപ്പറഞ്ഞ പ്രവചനങ്ങളുടെ അടിസ്ഥാനത്തിൽ 75½ വയസ്സിൽ ആ മഹാത്മാവ് വഫാത്തായി. പ്രവചനങ്ങൾ വ്യക്തമായി പൂർത്തിയാവുകയും ചെയ്തു.

തൻെറ വഫാത്തിന്ന് 2½ വർഷങ്ങൾക്കു മുമ്പുതന്നെ വഫാത്തിൻെറ സമയം അടുത്തുവരുന്നതായി ധാരാളം ദൈവിക വെളിപാടുകൾ സിദ്ധിക്കുന്നതായി 1905 ൽ രചിച്ച അൽവസിയ്യത്ത് എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതായത്

قَرُبَ اَجَلُكَ الْمُقَدَّرُ نَمُوتُ وَ اَنَا
رَاضٍ مِنْكَ جَاءَ وَقْتُكَ قَرُبَ مَا تُوْعَدُوْن

" നിൻെറ നിശ്ചയിക്കപ്പെട്ട കാലം അടുത്തിരിക്കുന്നു. ഞാൻ നിന്നിൽ തൃപ്തിപ്പെട്ട നിലയ്ക്കു നിനക്കു മരണം സംഭവിക്കുന്നതാണ്. നിൻെറ സമയം അടുത്തിരിക്കുന്നു. വാഗ്ദാനം ചെയ്യപ്പെട്ട കാര്യം അടുത്തിരിക്കുന്നു." (അൽവസിയ്യത്ത്)

റിവ്യൂ ഓഫ് റിലീജ്യൻസ് എന്ന മാസികയുടെ 1905 ഡിസംബർ ലക്കത്തിൽ ഒരു ദിവ്യദർശനം ഇപ്രകാരം രേഖപ്പെട്ടു കിടക്കുന്നു:

ഒരു പാത്രത്തിൽ എനിക്കു കുറച്ചു വെള്ളം തന്നു. വളരെ ശുദ്ധവും പവിത്രവുമായ ആ വെള്ളം രണ്ടു മൂന്നു കവിൾ (ഇറക്ക്) മാത്രമെ ഉണ്ടായിരുന്നുള്ളൂ. അതോടൊപ്പം എനിക്ക് ആബെസിന്ദഗി (ജീവജലം) എന്ന ഇൽഹാം ഉണ്ടായി."

ഈ ദർശനത്തിൽ നിന്ന് അദ്ദേഹത്തിൻെറ ശേഷിച്ച ജീവിതകാലം രണ്ടുമൂന്നു വർഷം മാത്രമാണെന്നു വ്യക്തമായിരുന്നു.

പിന്നീട് വഫാത്ത് വരെയും തൽസംബന്ധമായ സൂചനകളടങ്ങുന്ന ഇൽഹാമുകൾ ഉണ്ടാവുകയും അവ അപ്പപ്പോൾ പ്രസിദ്ധീകരിച്ചു കൊണ്ടിരിക്കുകയും ചെയ്തിരുന്നു.

ഉദാഹരണമായി 1907 മാർച്ച് 2-ാംനു ഇപ്രകാരം ഇൽഹാം ഉണ്ടായി.

" നിൻെറ ആത്മാവ് എൻെറയടുക്കൽ പറന്നു വരുന്നതാണ്."

1904 മെയ് 9-ാംനു

യാത്രയ്ക്കുള്ള സമയമായി മരണം അടുത്തിരിക്കുന്നു എന്ന ഇൽഹാമുണ്ടായി. ഇങ്ങനെ ധാരാളം ഇൽഹാമുകൾ ഉണ്ടായി. അവയെല്ലാം ഇവിടെ ഉദ്ധരിക്കേണ്ടതായിട്ടില്ല.

അങ്ങിനെ അല്ലാഹുവിൻെറ അറിയിപ്പുകളനുസരിച്ച് അല്ലാഹു നിശ്ചയിച്ച കാലാവധിയിൽ ആ പുണ്യാത്മാവ് തൻെറ യജമാനൻെറ അടുക്കലേക്ക് യാത്രയായി.

"ഇത്തരം ഒരു വ്യക്തി താൻ എൺപതു വർഷമോ അതിലധികമോ കാലം ജീവിച്ചിരിക്കും എന്നു പ്രവചിക്കുന്നതിൽ എന്തർഥമാണുള്ളത്?" എന്ന നിരർഥകമായ ഒരു ചോദ്യം ഉന്നയിച്ചിരിക്കുന്ന ഇശാഅത്തുകാരൻ (ഭാ: 147), " എൺപതു വയസ്സിൽ നാലഞ്ചു വർഷം കുറവ്" എന്നുഹ:അഹ്മദ് (അ)പറഞ്ഞതിനെ തൻെറ മലീമസമായ കൈകൊണ്ട് മറച്ചു പിടിച്ചിരിക്കുകയാണ്.

അയാളുടെ മറ്റൊരു ജല്പനം നോക്കുക :

"അല്ലാ അത്താ സാഹിബ് പറയുന്നതു നോക്കൂ, ഹസ്രത്ത് സാഹിബിൻെറ രചനകളിൽ പ്രഥമദൃഷ്ട്യാ അല്പം വൈരുധ്യങ്ങൾ കാണാമെന്നത് ശരിയാണ്. കാരണം അദ്ദേഹം ഊഹിച്ച് പറഞ്ഞതാണിത്. പ്രായത്തെക്കുറിച്ച് ഊഹിച്ചു പറയുമ്പോൾ ഒന്നോ രണ്ടോ വർഷത്തെ വ്യത്യാസം സ്വാഭാവികമാണ്." (തഫ്ഹീമാത്തെ റബ്ബാനിയ്യ പേജ്: 105, സമഗ്രപാനം പേജ്: 147)

അഞ്ചുമൻ ഇശാഅത്തുൽ ഇഫ്തിറായുടെ വക്താവായ ആക്ഷേപകൻെറ കറ്റുകെട്ടിന്നു മകുടോദാഹരണമാണ് മേൽ വരികൾ. ഇത്തരം ഒരു വചനവും പ്രസ്തുത ഗ്രന്ഥത്തിൽ മേൽപ്പറഞ്ഞ പേജിലോ അതിനോടനുബന്ധിച്ചുള്ള പേജുകളിലോ ഇല്ലതന്നെ. ആത്മവഞ്ചകനായ ഇശാഅത്തുകാരൻ ദൈവഭയലേശമെന്യേ കെട്ടിച്ചമച്ചതാണീ വരികൾ.

മൗലാനാ അബുൽ അത്താ അല്ലാ ദത്താ സാഹിബ് പ്രസ്തുത ഗ്രന്ഥത്തിൽ പ്രസ്തുത പേജിൽ എന്താണു പറഞ്ഞതെന്നു നോക്കാം. അദ്ദേഹം എഴുതിയതിപ്രകാരമാണ്:

"ഹസ്രത്ത് വാഗ്ദത്ത മസീഹ്(അ) തൻെറ ഇൽഹാമുകളുടെ അടിസ്ഥാനത്തിൽ തൻെറ ആയുസ്സ് 74ൻെറയും 86ൻെറയും മദ്ധ്യെ അവസാനിക്കുമെന്ന് അനുമാനിച്ചു പ്രസിദ്ധികരിച്ചിരുന്നു. അദ്ദേഹത്തിൻെറ ജനനത്തീയ്യതി ഏതാണെന്ന് വസ്തുനിഷ്ഠമായി ഞങ്ങൾക്കറിയില്ല. ഊഹങ്ങൾ അനുമാനങ്ങളുടെ അടിസ്ഥാനത്തിലായിരിക്കുമല്ലൊ. എന്നാൽ വരൂ തത്സംബന്ധമായി ദൈവിക വെളിപാടുകൾ എന്താണു സാക്ഷ്യം വഹിക്കുന്നതെന്നു നോക്കാം. അദ്ദേഹത്തിൻെറ ഏറ്റവും കുറഞ്ഞ ആയുസ്സിൻെറ പരിധി ഇൽഹാമിൻെറ വെളിച്ചത്തിൽ 74 വയസ്സാണ്. 1905ൽ അല്ലാഹു അദ്ദേഹത്തെ ഇപ്രകാരം അറിയിക്കുന്നു.

നിൻെറ സമയം അടുത്തിരിക്കുന്നു. നിശ്ചയിക്കപ്പെട്ട അവധി സമീപസ്ഥമായിരിക്കുകയാണ്. (അൽവസിയ്യത്ത്)

ഹസ്രത്ത് മസീഹ് മൗഊദിന്ന് ലഭിച്ച ഇൽഹാം അനുസരിച്ച് അദ്ദേഹത്തിൻെറ ആയുസ്സിൻെറ പരിധി പൂർത്തിയായപ്പോൾ അല്ലാഹു അദ്ദേഹത്തെ 'നിൻെറ സമയം അടുത്തിരിക്കുന്നു' എന്ന് അറിയിക്കുകയുണ്ടായി. അങ്ങിനെ അദ്ദേഹത്തിന്നു ലഭിച്ച ഇൽഹാം അനുസരിച്ച് അദ്ദേഹത്തിൻെറ ആയുസ്സു പൂർത്തിയായി.

നിൻെറ വചനം സത്യമായും ന്യായമായും പുലർന്ന് പൂർത്തിയായിരിക്കുന്നു. (തഫ്ഹീമാത്തെ റബ്ബാനിയ്യ. 104,105)

സത്യാധിഷ്ഠിതമായ മേൽ വചനങ്ങളെയാണ് ഈ മുഫ്ത്തരി വളച്ചൊടിച്ച് ആക്ഷേപിച്ചിരിക്കുന്നത്!

## വാഗ്ദത്ത പുത്രൻ

ഹസ്രത്ത് അഹ്മദ്(അ)ൻെറ സത്യവാദത്തെ സാക്ഷ്യപ്പെ

ടുത്തുന്ന അതിമഹത്തായ ഒരൽഭുത ദൃഷ്ടാന്തമാണ് അദ്ദേഹത്തിൻെറ പ്രവചനപ്രകാരം ഭൂജാതനായ വാഗ്ദത്തപുത്രൻ ഹസ്രത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്(റ). 1889 ജനുവരി 12ന് ഭൂജാതനാവുകയും പ്രവചിക്കപ്പെട്ട ഗുണവിശേഷങ്ങളഖിലവും സാക്ഷാത്കരിച്ചു കൊണ്ടും അഹ്മദിയ്യാ ജമാഅത്തിൻെറ വിജയശില്പിയായി സുദീർഘകാലം ജീവിച്ചുകൊണ്ടും തൻെറ മഹാനായ പിതാവിൻെറ സത്യസാക്ഷ്യമായി വിരാജിക്കുകയും ചെയ്ത ആ മഹാത്മാവിൻെറ അനശ്വര സ്മരണകൾ ലോകം നിറഞ്ഞുനിൽക്കെ പ്രവചനം പൂർത്തിയായില്ലെന്ന ഇശാഅത്തുകാരൻെറ ജൽപ്പനത്തിന്ന് എന്തു പ്രസക്തിയുണ്ടെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

1886 ഫെബ്രുവരി 20ന് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ വിളംബരത്തിലാണ് ഒമ്പതുവർഷങ്ങൾക്കകം പ്രത്യേക ഗുണവിശേഷണങ്ങളോടു കൂടിയ ഒരനുഗൃഹീത സുതൻ ജനിക്കുമെന്നുള്ള പ്രവചനം ഹസ്രത്ത് അഹ്മദ്(അ) വെളിപ്പെടുത്തിയത്. പ്രവചനത്തിൻെറ പ്രസക്തഭാഗങ്ങൾ ഇശാഅത്തുകാരൻ തൻെറ ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുള്ളതുകൊണ്ട് അതിൻെറ വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല. വാഗ്ദത്ത പുത്രനെക്കുറിച്ച് ഐശ്വര്യവാൻ, ബുദ്ധിമാൻ, പ്രഭാപൂർണ്ണൻ, പ്രതാപവാൻ, മഹാകാര്യജ്ഞൻ, ദീർഘായുഷ്മാൻ, ഫസ്ലെ ഉമർ, മുസ്ലിഹ് മൗഊദ് (വാഗ്ദത്ത പരിവർത്തനകാരി) തുടങ്ങിയ അനേകം വിശേഷണങ്ങൾ പ്രവചനത്തിലടങ്ങിയിട്ടുണ്ട്.

പ്രവചനം പ്രസിദ്ധപ്പെടുത്തിയതിനുശേഷം ആദ്യമായി ഒരു പെൺകുട്ടി ജനിച്ചതിനെയും രണ്ടാമതായി ജനിച്ച ആൺകുട്ടി മരിച്ചതിനെയും അടിസ്ഥാനമാക്കിയാണ് പ്രവചനം പൂർത്തിയായില്ലെന്ന് ശത്രുക്കൾ ജൽപ്പിക്കുന്നത്. ഇശാഅത്തുകാരൻ ചെയ്തിരിക്കുന്നതും അതാണ്. എന്നാൽ ആ രണ്ടു സംഭവങ്ങളിലും അടങ്ങിയിരിക്കുന്ന ദൈവികയുക്തി രഹസ്യങ്ങൾ ഗ്രഹിക്കുകയാണെങ്കിൽ അതൊരിക്കലും ആക്ഷേപാർഹമായിത്തോന്നുകയില്ലെന്നു മാത്രമല്ല ഹസ്രത്ത് അഹ്മദ്(അ)ൻെറ നിഷ്കളങ്കതയിലും സത്യസന്ധതയിലും ദൃഢബോധ്യമുണ്ടാവുകയും ചെയ്യും.

ഗർഭസ്ഥശിശു ആണോ പെണ്ണോ എന്നു നേരത്തേ മനസ്സിലാക്കാൻ സാധ്യമാണെന്നും അങ്ങിനെയാണ് പ്രവചനം നടത്തിയിരിക്കുന്നതെന്നും ആണ് ഹ:അഹ്മദ്(അ)ൻെറ ശത്രുക്കൾ ആക്ഷേപിച്ചിരിക്കുന്നത്. പ്രവചനം പ്രസിദ്ധപ്പെടുത്തിയ ഘട്ടത്തിൽ ഹ:അഹ്മദ്(അ)ൻെറ സഹധർമ്മിണി ഗർഭിണിയുമായിരുന്നു. എന്നാൽ ആദ്യമായിത്തന്നെ ഒരു പെൺകുഞ്ഞിനെ പ്രദാനം ചെയ്തുകൊണ്ട് ഈ ആരോപണത്തിൻെറ മുനയൊടിക്കുകയാണ് അല്ലാഹു ചെയ്തത്. ഹ:അഹ്മദ്(അ)ൻെറ സത്യസന്ധത അതിലൂടെ പ്രകടമായി. മാത്രമല്ല ഒൻപതു വർഷങ്ങൾക്കകം പ്രവചിത ലക്ഷണങ്ങളോടുകൂടി ഒരു കുട്ടി ജനിക്കുമെന്നതാണ് പ്രവചനം. അല്ലാതെ ആദ്യം ജനിക്കുന്നത് വാഗ്ദത്ത പുത്രനായിരിക്കുമെന്നല്ല.

ഒരുവർഷത്തിന്നു ശേഷം പിറന്നത് ആൺകുട്ടി തന്നെയായിരുന്നു. അപ്പോൾ സ്വാഭാവികമായും അതു വാഗ്ദത്തപുത്രനായിരിക്കാമെന്നു കരുതപ്പെട്ടിരുന്നുവെങ്കിലും ബശീർ എന്നു നാമകരണം ചെയ്യപ്പെട്ടിരുന്ന ആ കുട്ടി ശൈശവത്തിൽ തന്നെ പരലോകപ്രാപ്തനായി. അതോടെ വീണ്ടും ശത്രുക്കൾ ഇളകിപ്പുറപ്പെടുകയും പ്രക്ഷുബ്ദമായ അന്തരീക്ഷം സംജാതമാവുകയുമുണ്ടായി. എന്നാൽ അതു വാഗ്ദത്ത പുത്രനാണെന്നു താൻ എവിടെയും പറഞ്ഞിട്ടില്ലെന്നും പ്രവചനത്തിൽ വാഗ്ദത്തപുത്രൻെറ മുമ്പായി വരുന്ന 'വിരുന്നുകാരനെ'ക്കുറിച്ചു പ്രവചനമുണ്ടെന്നും വിരുന്നുകാരൻ അൽപ്പം ദിവസം താമസിച്ചു തിരിച്ചുപോകുന്നവനാണെന്നും ഹ:അഹ്മദ്(അ) വിശദീകരിച്ചു. ചുരുക്കത്തിൽ രണ്ടാമത്തെ കുട്ടിയുടെ മരണവും ആ മഹാത്മാവിൻെറ പ്രവചനം കളവാണെന്നതിനല്ല മറിച്ച് സത്യമാണെന്നതിലേക്കാണ് വിരൽചൂണ്ടുന്നത്. പ്രവചനത്തിൽ പറയപ്പെട്ട വിരുന്നു കാരനെക്കുറിച്ചുള്ള സംഗതിയും പുലരേണ്ടതാണല്ലൊ. ഒരുദൈവദൂതനിൽ മാത്രം ദർശിക്കാൻ കഴിയുന്ന വിശ്വാസസ്ഥൈര്യത്തിൻെറയും ആത്മവിശ്വാസത്തിൻെറയും മകുടോദാഹരണം ഹ:അഹ്മദിലൂടെ ലോകർ കാണുമാറായി എന്നതും പ്രസ്തുത സംഭവങ്ങളുടെ നേട്ടമായി ഗണിക്കാവുന്നതാണ്.

ഒമ്പതുവർഷം എന്ന കാലാവധിക്കുള്ളിൽ 1889 ജനുവ

രി 12ന് ഭൂജാതനായ ഹ:മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്(റ)വിൽ പ്രവചിക്കപ്പെട്ട ലക്ഷണങ്ങളൊക്കെയും പൂർത്തിയായിരുന്നുവെന്നതിന്ന് സംഭവബഹുലമായ ആ മഹൽജീവിതം സാക്ഷ്യം വഹിക്കുന്നു. ശത്രുക്കൾ പോലും അനിതരസാധാരണമായ ആ മഹൽവ്യക്തിത്വവും, നേതൃപാടവവും, ക്രാന്തദർശിത്വവും സ്തുതിക്കുമാറായി എന്നു പറഞ്ഞാൽ പ്രവചനത്തിൻെറ പുലർച്ചയ്ക്ക് മറ്റൊരു സാക്ഷ്യത്തിൻെറ ആവശ്യമില്ല. ലോകത്തിൻെറ കോണായ കോണുകളിലെല്ലാം വ്യാപിച്ച് എണ്ണത്തിൽ കവിഞ്ഞ സ്വാധീനവും പ്രഭാവവും ചെലുത്തി വിജയിച്ചു മുന്നേറിക്കൊണ്ടിരിക്കുന്ന അഹ്മദിയ്യാ ജമാഅത്തു തന്നെയും വാഗ്ദത്ത പരിവർത്തനകാരിയായ വാഗ്ദത്തപുത്രൻെറ സത്യദൃഷ്ടാന്തമാണെന്നു പറഞ്ഞാൽ എല്ലാമായി. എന്നാൽ ഈ അനിഷേധ്യമായ യാഥാർഥ്യത്തെ അംഗീകരിക്കാൻ ഇശാഅത്തുകാരൻെറ കുടിലഹൃദയം സന്നദ്ധമല്ല. കാരണം

خَتَمَ اللّٰهُ عَلٰى قُلُوْبِهِمْ وَعَلٰى سَمْعِهِمْ وَعَلٰى اَبْصَارِهِمْ غِشَاوَةٌ

"അല്ലാഹു അവരുടെ ഹൃദയങ്ങൾക്കും ചെവികൾക്കും മുദ്രവെച്ചിരിക്കുന്നു. അവരുടെ കണ്ണുകളിന്മേൽ ഒരു മറയുണ്ട്." (2:8) എന്നതുതന്നെ.

1914ൽ കേവലം 25 വയസ്സുള്ളപ്പോൾ അഹ്മദിയ്യാ ജമാഅത്തിൻെറ ലോകനേതാവ് - ഖലീഫത്തുൽ മസീഹ് എന്ന അത്യുന്നത സാരഥ്യത്തിൽ അവരോധിക്കപ്പെട്ടതു മുതൽ 1965 നവമ്പർ 8-ാംനു തൻെറ നാഥങ്കലേക്ക് മടങ്ങിച്ചെല്ലുന്നതുവരെയും വാഗ്ദത്തപുത്രനെക്കുറിച്ചുള്ള പ്രവചനപ്പുലർച്ചയുടെ അനുപമദൃഷ്ടാന്തങ്ങൾ അദ്ദേഹത്തിലൂടെ ലോകം ദർശിച്ചുകൊണ്ടിരുന്നു. പരിചയസമ്പന്നരും, പ്രമുഖരും പ്രതാപികളുമായവർ വേറിട്ടു പോയപ്പോഴും "ലോകപരിചയം കുറഞ്ഞ" ആ ചെറുപ്പക്കാരൻെറ കൈകളിൽ അഹ്മദിയ്യാ ജമാഅത്ത് അജയ്യദുർഗമായി പരിണമിക്കുന്നതും യഥാർഥ ഇസ്‌ലാമിക

ഖിലാഫത്ത് രൂഢമൂലമാകുന്നതും ലോകം കണ്ടു. സ്ക്കൂൾ ഫൈനൽ തന്നെയും പൂർത്തിയാക്കിയിട്ടില്ലാത്ത അദ്ദേഹത്തിലൂടെ വെളിപ്പെട്ട ആത്മിയവും ഭൗതികവുമായ ജ്ഞാനവിജ്ഞാനങ്ങളുടെ അനുസ്യൂത പ്രവാഹം ഇരുനൂറിൽപ്പരം ഗ്രന്ഥങ്ങളിൽ നിറഞ്ഞുനിൽക്കുന്നു. വിശുദ്ധ ഖുർആന്ന് ലോകോത്തരമായ ബൃഹദ് വ്യാഖ്യാനമായ തഫ്സീറെ കബീർ അദ്ദേഹത്തിന്നു സിദ്ധിച്ച ദിവ്യവിജ്ഞാനങ്ങളുടെ ഉത്തമോദാഹരണമാണ്. വിശ്വവ്യാപകമായ ഇസ്ലാമിക മിഷനറി ശൃംഖലയ്ക്ക് രൂപം നൽകിയ ആ മഹാത്മാവ് അഹ്മദിയ്യാ ജമാഅത്തിനെ കർമ്മരംഗത്ത് അതുല്യശക്തിയാക്കിയിരിക്കുന്നു. വാഗ്ദത്തപുത്രൻെറ ഗുണഗണങ്ങളെക്കുറിച്ച് ഇവിടെ കൂടുതൽ വിശദീകരിക്കാൻ ഉദ്യമിക്കുന്നില്ല. അഹ്മദിയ്യാ സാഹിത്യങ്ങളിൽ മാത്രമല്ല ശത്രുലിഖിതങ്ങളിൽ പോലും ആ മഹാത്മാവിനെക്കുറിച്ചുള്ള പ്രകീർത്തനങ്ങൾ നിറഞ്ഞുനിൽക്കുന്നുണ്ടെന്നിരിക്കെ ഇശാഅത്തുകാരൻെറ ജല്പനം പൂർണചന്ദ്രനെ കണ്ടിട്ടുള്ള ഓരിയിടലായേ മനസ്സിലാക്കേണ്ടതുള്ളൂ.

അഹ്മദിയ്യാ ജമാഅത്തിനെ തകർത്തു തരിപ്പണമാക്കാൻ 1934ൽ അരങ്ങേറിയ "അഹ്രാർ പ്രക്ഷോഭത്തെ നേരിടുന്നതിന്നു പിന്നിൽ പ്രവർത്തിച്ച ഉജ്ജ്വല ബുദ്ധിശക്തി" ഒരു വമ്പിച്ച സാമ്രാജ്യത്തെപ്പോലും ഞൊടിയിടകൊണ്ടു കീഴ്മേൽ മറിക്കാൻ പ്രാപ്തമായതാണെന്ന് അഹ്റാർ നേതാവായിരുന്ന അഫ്സൽഹഖ് [മുജാഹിദ്ലാഹോർ 10-8-1935] അഭിപ്രായപ്പെട്ടതിൽനിന്ന് മഹാബുദ്ധിശാലിയായ വാഗ്ദത്തപുത്രനെക്കുറിച്ചുള്ള പ്രവചനം എത്രത്തോളം പൂർത്തിയായി എന്ന് വായനക്കാർക്കു ചിന്തിക്കാവുന്നതേയുള്ളൂ.

ഖിലാഫത്ത് സംബന്ധമായ അഭിപ്രായവ്യത്യാസങ്ങളെത്തുടർന്ന് അദ്ദേഹത്തിൻെറ ബദ്ധവൈരികളായിത്തിരിഞ്ഞ ലാഹോർ പാർട്ടിക്കാരുടെ പ്രമുഖനേതാവും ലൈറ്റ് പത്രാധിപരും ആയിരുന്ന മൗലാനാ മുഹമ്മദ് യഅ്ഖൂബ്ഖാൻ സാഹിബ് തൻെറ പത്രത്തിൽ എഴുതിയ കുറിപ്പുകൾ വാഗ്ദത്ത പുത്രനെക്കുറിച്ചു ഹഃഅഹ്മദ്(അ) ചെയ്ത പ്രവചനങ്ങൾ പ്രത്യക്ഷരം പുലർന്നിട്ടുണ്ടെന്ന സത്യത്തെയാണ് പ്രകാ

രാന്തരേണ ഉൽഘോഷിക്കുന്നത്. നോക്കുക:

"വിശ്വാസപരമായ കാര്യങ്ങളിൽ ഞങ്ങൾക്ക് അദ്ദേഹത്തോട് വിയോജിപ്പുണ്ടായിരുന്നു എന്നത് നേരുതന്നെ. എന്നാൽ ഈ ഖ്യാതിമാനും പ്രതിഭാശാലിയുമായ വ്യക്തിക്ക് ദൈവം അനുഗ്രഹിച്ചരുളിയ മഹത്വങ്ങളുടെ നേരെ കണ്ണടയ്ക്കുവാൻ നമുക്കൊരിക്കലും സാധ്യമല്ല. തൻെറ വിശ്വാസസംരക്ഷണത്തിനുള്ള ഉൽക്കടമായ ആവേശവും എരിപൊരികൊള്ളലും, ഒരു നേതാവെന്ന നിലയിലുള്ള നിശ്ചയദാർഢ്യവും ബുദ്ധിശാലിത്വവും സംഘടനാസാമർഥ്യവും സർവോപരി അനുയായികൾക്ക് അദ്ദേഹത്തോടുള്ള ഒട്ടിപ്പിടുത്തത്തിന്ന് കാരണമായിരുന്ന കാന്തതുല്യമായ ആകർഷക വ്യക്തിത്വവും – ഇവയെല്ലാം അദ്ദേഹത്തെ ഒരിക്കലും കണ്ടിട്ടില്ലാത്തവർക്കുപോലും സമ്മതിക്കേണ്ടിവരുന്ന മഹനീയ ഗുണങ്ങളത്രെ." (*'The Light* Lahore 1-6-1930)

വാഗ്ദത്തപുത്രൻ മരിച്ചുവെന്നു കിംവദന്തി പരക്കാനിടയായപ്പോൾ ആണ് മേൽപ്രകാരം തൻെറ പത്രത്തിൽ അദ്ദേഹം അനുസ്മരണം എഴുതിയത്.

പിന്നീട് വാഗ്ദത്ത പുത്രൻെറ ജീവചരിത്ര ഗ്രന്ഥത്തെ നിരൂപണം ചെയ്തുകൊണ്ട് എഴുതുകയുണ്ടായി:

" ഇതേ ലേഖനത്തിലെ മൗലിക വീക്ഷണത്തോടു ഞങ്ങൾ പൂർണമായി യോജിക്കുന്നു. അതായത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് സാഹിബ് ആധുനിക കാലഘട്ടത്തിലെ ഒരത്യുന്നത വ്യക്തിയാണെന്നതു തന്നെ. ഒരു നേതാവെന്ന തൻെറ നിലയെ ഉറപ്പിക്കുകയും വിജയകരമാക്കുകയും ചെയ്യാനുള്ള സകലഗുണങ്ങളും അദ്ദേഹത്തിനുണ്ട്. എന്നുവെച്ചാൽ അസാധാരണമായ അന്തർദൃഷ്ടി, ആത്മത്യാഗപരമായ ജീവിത വീക്ഷണം, ഉദാത്തമായ വിചിന്തനം, എതിർപ്പുകളെ കൂസാതെ തൻെറ നിർദ്ദേശങ്ങൾ നടപ്പിൽ വരുത്തിക്കാനുള്ള സാവേശയത്നങ്ങൾ സർവോപരി ഉജ്ജ്വലമായ വ്യക്തിത്വം ഇവയെല്ലാം തന്നെ."
(*'The Light Lahore'* 1-9-1944)

1969ൽ മൗലാനാ മുഹമ്മദ് യഅ്ഖൂബ്ഖാൻ സാഹിബ് അഹ്മദിയ്യാ ജമാഅത്തിൽ തിരികെ പ്രവേശിച്ചുവെങ്കിലും താൻ ശത്രുതയിൽ ഉറച്ചുനിന്നിരുന്ന 25,30 വർഷങ്ങൾക്കു മുമ്പ് അദ്ദേഹം നടത്തിയതാണ് ഈ അഭിപ്രായപ്രകടനം എന്നത് പ്രത്യേകം പ്രസ്തവ്യമാണ്. മൗലാനാ സഫറലിഖാൻ, ഖാജാ ഹസൻ നിസാമി, മൗലാനാ മുഹമ്മദലി ജൗഹർ, പ്രൊഫസർ സയ്യിദ് അബ്ദുൽ ഖാദിർ, മിയാൻ സുൽത്താൻ അഹ്മദ് വുജൂദി, സർ ഫസ്ൽ ഹുസൈൻ, സർ തിയസോർ മോറിസൺ, ഡോ. സർ മുഹമ്മദ് ഇഖ്ബാൽ, ഡോ. ശങ്കർ ദാസ് മിഹ്റ, മൗലാനാ അബ്ദുൽ മജീദ് ദരിയാബാദി തുടങ്ങിയ അഹ്മദികളല്ലാത്ത എത്രയോ പ്രമുഖന്മാർ വാഗ്ദത്ത പുത്രനെക്കുറിച്ചു പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായങ്ങൾ പ്രവചന പ്പുലർച്ചയെ ഏറ്റുപറയുന്നവയാണ്. വിസ്താരഭയത്താൽ അവ മുഴുവൻ ഇവിടെ ഉദ്ധരിക്കുന്നില്ല. *

ചുരുക്കത്തിൽ വാഗ്ദത്ത പുത്രനെക്കുറിച്ചുള്ള പ്രവചനം പുലർന്നില്ലെന്ന ആക്ഷേപം പട്ടാപ്പകൽ കണ്ണടച്ചിരുട്ടാക്കുന്ന പാഴ്‌വേല മാത്രമാണ്. അന്ധകാരത്തിൻെറ സന്തതികൾക്ക് അതല്ലേ നിർവാഹമുള്ളൂ!

ഈ കൃതി ഉപസംഹരിക്കുന്നതിന്നു മുമ്പ് ഒരു വസ്തുത കൂടി സത്യാന്വേഷികളുടെ പ്രത്യേക ശ്രദ്ധക്കു വിഷയീഭവിപ്പിക്കട്ടെ.

ഹസ്രത്ത് അഹ്മദ്(അ) നൗഊദുബില്ലാഹ് ഒരു കറ്റുകെട്ടുകാരനായിരുന്നെങ്കിൽ വ്യാഖ്യാനങ്ങളെ ആശ്രയിക്കേണ്ടിവരാത്തതും പ്രത്യക്ഷത്തിൽ തന്നെ വ്യക്തവും ദുരൂഹതകൾക്കു സാധ്യതയില്ലാത്തതും ആയ വാക്യങ്ങൾ തന്നെ തൻെറ ഇൽഹാമുകൾക്കു നൽകുമായിരുന്നല്ലോ. വിവാദങ്ങൾ ഒഴിവാക്കുവാനും, ദുർവ്യാഖ്യാനങ്ങൾ ഇല്ലാതാക്കാനും, സർവ്വോപരി പാമരജനങ്ങളെ പറ്റിക്കാനും ഒരു കറ്റുകെട്ടുകാരൻ സ്വീകരിക്കേണ്ട സുഗമമായ രീതി അതായിരിക്കുമല്ലോ.

* സത്യദൂതൻെറ 1969 ഫെബ്രുവരി ലക്കം നോക്കുക.

എന്നാൽ സർവകാലത്തെയും പ്രവാചകന്മാരുടെയും ചരിത്രവും ചര്യകളും പഠിച്ചിട്ടുള്ളവർക്ക് ഹഃഅഹ്മദ്(അ) ൻെറ പ്രവചനങ്ങളെയും ഇൽഹാമുകളെയും ആക്ഷേപിക്കാൻ സാധിക്കുകയില്ല. കാരണം ആ മഹാത്മാക്കളൊക്കെയും ഇപ്രകാരം ആക്ഷേപിക്കപ്പെട്ടിരുന്നതായി കാണാം. ദൈവിക ഗ്രന്ഥങ്ങളുടെ ഭാഷാശൈലിയും ദൈവികഭാവവും ഉൾക്കൊള്ളാൻ സാധിച്ചവർക്ക്, അല്ലാഹുവിൻെറ പ്രത്യേകമായുള്ള സ്വഭാവ വൈശിഷ്ട്യങ്ങളെ അതായത് അവൻെറ പ്രതിപാദനരീതി, ശക്തിപ്രകടനങ്ങളുടെ സ്വാഭാവികത, വാഗ്ദത്ത പൂർത്തീകരണങ്ങളുടെ പ്രത്യേകതകൾ എന്നിവ മനസ്സിലാക്കാൻ സാധിച്ചവർക്ക് ഹസ്രത്ത് അഹ്മദ്(അ)ൻെറ ജീവിതത്തിലെ ഓരോ നിമിഷവും ആ തിരുവായ് മൊഴിഞ്ഞ ഓരോ അക്ഷരവും അല്ലാഹുവിൻെറ സുന്നത്തിനെ ആവർത്തിക്കുന്ന വിധമായിരുന്നു എന്നു ബോധ്യപ്പെടാൻ പ്രയാസമില്ല. അതേസമയം വക്രതയും, ദൈവഭയമില്ലായ്മയും മൂലം വൃത്തിഹീനമായ ഹൃദയങ്ങളുടെ ഉടമകൾക്ക് ലഭ്യമല്ലാത്തതും ഈ അനുഗ്രഹം തന്നെ!

ഹസ്രത്ത് അഹ്മദ്(അ) പ്രസ്താവിക്കുകയാണ് :

"നോക്കുക! എൻെറ സത്യത്തിന്നു സാക്ഷ്യമായി ആയിരക്കണക്കിലുള്ള അടയാളങ്ങൾ പ്രത്യക്ഷമായിരിക്കുന്നു; പ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു; പ്രത്യക്ഷമായിക്കൊണ്ടേ ഇരിക്കുന്നതുമാണ്. ഇത് മാനുഷികമായ ഒരു പ്രസ്ഥാനമായിരുന്നെങ്കിൽ ഇത്രമാത്രം ദൈവിക സാഹായങ്ങളും ആനുകൂല്യങ്ങളും ഒരിക്കലും അതിന്നു ലഭിക്കുമായിരുന്നില്ല. പൂർത്തിയായിരിക്കുന്ന ആയിരക്കണക്കിലുള്ള ദൃഷ്ടാന്തങ്ങളെയും അടയാളങ്ങളെയും അവഗണിച്ചുകൊണ്ട് ഒന്നു രണ്ടു പ്രവചനങ്ങൾ പൂർത്തിയായില്ലെന്നു പറഞ്ഞ് ജനങ്ങളെ വഞ്ചിക്കുന്നത് എന്തു നീതിയും വിശ്വസ്തതയുമാണ്?

സത്യത്തിൽ നിന്നും വിശ്വസ്തതയിൽ നിന്നും അകന്നു നിൽക്കുന്ന അവിവേകികളേ! ആയിരക്കണക്കിലുള്ള പ്രവചനങ്ങളിൽ നിന്നും ദീർഘദർശനങ്ങളിൽ നിന്നും ഒന്നു രണ്ടെണ്ണ

ത്തിൻെറ യാഥാർഥ്യം നിങ്ങൾക്കു മനസ്സിലായില്ല എന്നുവെച്ച് അല്ലാഹുവിൻെറ മുമ്പാകെ നിങ്ങൾക്കു ഒഴികഴിവു പറഞ്ഞു രക്ഷപ്പെടാൻ സാധിക്കുമോ? നിങ്ങൾ പശ്ചാത്തപിക്കുക അല്ലാഹുവിൻെറ നാളുകൾ അടുത്തിരിക്കുന്നു. ഭൂമിയിൽ കോളിളക്കങ്ങൾ ഉണ്ടാകത്തക്ക ദൃഷ്ടാന്തങ്ങൾ പ്രത്യക്ഷപ്പെടാൻ പോകുന്നു!'' (ഹഖീഖത്തുൽ വഹ്‌യ് ഭാ: 48)

ഹസ്രത്ത് അഹ്മദ്(അ) തൻെറ എതിരാളികളോടുള്ള ഒരാഹ്വാനം ഉദ്ധരിച്ചുകൊണ്ട് ഈ മറുപടി ഇവിടെ അവസാനിപ്പിക്കുകയാണ്.

''അല്ലയോ ജനങ്ങളേ! ഈ പ്രസ്ഥാനം ഒരു ദൈവിക പ്രസ്ഥാനമാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവിനോടു പോരിന്ന് പുറപ്പെടേണ്ട. അവന്നു ഹാനി വരുത്തുവാൻ നിങ്ങൾക്കു സാധിക്കുകയില്ല. അവൻെറ വചനം എപ്പോഴും ഉപരിയായിരിക്കുന്നതാണ്. നിങ്ങൾ നിങ്ങളിൽ തന്നെ ദ്രോഹമുണ്ടാക്കരുത്. നിങ്ങളെ നന്നാക്കിത്തീർക്കുന്നതിൽ അല്ലാഹുവിൽ നിന്ന് ഉൽഭൂതമായിരിക്കുന്ന ഈ പ്രസ്ഥാനത്തെ നിങ്ങൾ അനാദരപൂർവ്വം വീക്ഷിക്കരുത്. ഇത് മനുഷ്യനിർമ്മിതമായ ഒരു പ്രസ്ഥാനമായിരിക്കുകയും അദൃശ്യമായ ഒരു കരം ഇതിന്നു പിൻബലമായി ഇല്ലാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ ഇതെപ്പോഴേ നശിക്കേണ്ടതായിരുന്നു അത്തരത്തിൽ ഉള്ള ഒരു കപടവാദി ഇപ്പോൾ അവൻെറ അസ്ഥികൾ കൂടി കാണാതിരിക്കുമാറ് അത്രയും വേഗം നശിച്ചുപോവുകയും ചെയ്തിരിക്കുമായിരുന്നു. നിങ്ങൾ നിങ്ങളുടെ എതിർപ്പുകളെയെല്ലാം ഒന്നു പുനഃപരിശോധന ചെയ്തു നോക്കുവിൻ. കുറഞ്ഞപക്ഷം നിങ്ങൾക്കു തെററുപററിപ്പോയിരിക്കുമോ എന്നും നിങ്ങളുടെ ഈ സമരം അല്ലാഹുവിനോടായിപ്പോയോ എന്നും അവധാനപൂർവം ചിന്തിച്ചു നോക്കുവിൻ. (അർബഈൻ IV പേജ്: 21)

وَآخِرُ دَعْوٰنَا اَنِ الْحَمْدُ لِلّٰهِ رَبِّ الْعٰلَمِيْنَ